(Malayalam)
VARAM
Science Fiction
by Konniyoor R. Narendranath
First Published July 1979
Printed at Saji Printers Trivandrum—1
Cover: Somaraj
Price. Rs: 7.25

Publishers:
Prabhatham Printing & Publishing:
Co (P) Ltd.
Trivandrum 695024, Kerala, India
Sales Department
PRABHATH BOOK HOUSE
Trivandrum, Quilon, Alleppey, Ernakulam,
Eloor, Trichur, Palghat, Calicut, Cannanore.

# വരം

(ശാസ്ത്രനോവൽ)

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

പ്രസാധകർ:
പ്രഭാതം പ്രിൻറിംഗ് ആൻറ്
പബ്ളിഷിംഗ് കമ്പനി ലിമിററഡ്

---

പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം
വില രൂപ 7.25

## കോന്നിയൂർ ആർ നരേന്ദ്രനാഥിൻെറ കൃതികൾ

| | |
|---|---|
| കടപ്പാട്ടുകൾ | നോവൽ |
| മനുഷ്യബന്ധങ്ങൾ | ,, |
| ദീപനാളത്തിനു ചുററും കുറെ ശലഭങ്ങൾ | ,, |
| ഒററപ്പെട്ട മനുഷ്യർ | ,, |
| വരം | |
| നമ്മുടെ ഭരണഘടന | പഠനം |
| കന്നിമണ്ണ് | ,, |
| നിക്കോബർ ദ്വീപുകളിൽ | ,, |
| ജന്തുലോകം | ശാസ്ത്രം |
| പുതുമയിലേക്ക് | ,, |
| വളരുന്ന ചക്രവാളം | ,, |
| പുതിയചക്രവാളങ്ങൾ | ,, |
| ശാസ്ത്രരംഗം | ,, |
| അണുകുടുംബത്തിൽ | ,, |
| ആണും പെണ്ണും | |
| ആത്മമിത്രം | ചെറുകഥകൾ |
| ചക്രവാളത്തിനപ്പുറം | ,, |
| മുത്തശ്ശിക്കഥകൾ | ,, |
| വിവാഹത്തിനുശേഷം | നാടകം |
| മനുഷ്യരാശിക്കുവേണ്ടി | ,, |
| തെററിദ്ധാരണ നീങ്ങുന്നു | ,, |
| ജീവിതം ആരംഭിക്കുന്നു | ,, |
| വഴികാട്ടികൾ | ജീവചരിത്രം |
| ജാഗ്രത് ആൻഡമാൻ (ഹിന്ദി) | |

എന്റെ മകൻ ശ്രീകുമാറിന്

## ഉള്ളടക്കം

അദ്ധ്യായങ്ങൾ:— പേജ്


| | | |
|---|---|---|
| 1 | പാരാവാരത്തിലേക്ക് | 1 |
| 2 | താവളങ്ങൾ തേടി. | 11 |
| 3 | ദുഃഖത്തിന്റെ ചക്രവാളം | 25 |
| 4 | പുതിയ മേഖലകൾ | 36 |
| 5 | വേദനയുടെ മുഖം | 47 |
| 6 | ആത്മാവിലെ നോവുകൾ | 57 |
| 7 | സാക്ഷാത്കാരം | 64 |
| 8 | പാരമ്പര്യത്തിന്റെ ചുമട് | 71 |
| 9 | ഔന്നത്യം അന്വേഷിച്ച് | 80 |
| 10 | ചുഴികൾ | 95 |
| 11 | ചാരൻ എന്ന നീരാളി | 108 |
| 12 | പുരോഗതിയുടെ പാത | 116 |
| 13 | ആശങ്കകൾ പ്രതീക്ഷകൾ | 124 |
| 14 | കുററവാളിയുടെ ലോകം | 137 |
| 15 | മഹേഛ എന്ന മരീചിക | 152 |
| 16 | വെല്ലു വിളി | 162 |

# മുഖവുര

മനുഷ്യ ദു:ഖങ്ങളുടെ ശമനത്തെ ലക്ഷ്യമാക്കി പുതിയ മേഖലകളിലേക്കു് ജീവശാസ്ത്രഗവേഷണങ്ങൾ വ്യാപിപ്പിക്കുവാൻ ആധുനിക ശാസ്ത്രജ്ഞൻ നടത്തിയ ധീര സാഹസികമായ പരിശ്രമങ്ങളാണ് ഈ കഥയിലെ പ്രമേയം. അധികമാരും കൈകാര്യം ചെയ്തിട്ടില്ലാത്ത ഈ ഇതിവൃത്തം തികച്ചും ഭാവനാപരമായ ശാസ്ത്രകഥയായി അവതരിപ്പിച്ചിരിക്കുന്നു. പാരമ്പര്യവിജ്ഞാനീയത്തിൽ ഇന്നു നടന്നുവരുന്ന ബൃഹത്തായ ഗവേഷണങ്ങളാണ് ഇതിന്റെ പശ്ചാത്തലം.

ഗവേഷണ രംഗത്തുള്ള ധീരസാഹസികതകളും വൈകാരിക പിരിമുറുക്കങ്ങളും ചൂതാട്ടങ്ങളും ചാരപ്രവർത്തനങ്ങളും മാത്രമല്ല. അതിമോഹികൾ കണ്ടുപിടിത്തങ്ങളെ സ്വായത്തമാക്കാൻ നടത്തുന്ന ഗൂഢാലോചനകളും ഈ കഥയിൽ കലർന്നിട്ടുണ്ടു്. സത്യാന്വേഷകനായ ശാസ്ത്രജ്ഞൻ അഭിമുഖീകരിക്കുന്ന പ്രതിസന്ധികളാണ് ഇതിന്റെ അന്തർധാര. പാരമ്പര്യവിജ്ഞാനീയവും മാനസികാപഗ്രഥനശാസ്ത്രവും സമന്വയിപ്പിച്ചു നടത്തുന്ന അന്വേഷണങ്ങളുടെ പരിസമാപ്തിയിൽ ശാസ്ത്രജ്ഞൻ നേരിടുന്ന പ്രശ്നത്തിനു് മനുഷ്യ മന:സാക്ഷിയാണ് മറുപടി നൽകേണ്ടതു്. ഇവ പരിചിന്തനത്തിനു വിധേയമാക്കുന്ന ഈ കഥാശിൽപ്പം വായനക്കാരിൽ കൗതുകം വളർത്തുമെന്നാണു പ്രതീക്ഷ.

കോഴിക്കോട്ട് — കോന്നിയൂർ ആർ നരേന്ദ്രനാഥ്

20-9-1977

# 1 പാരാവാരത്തിലേക്ക്

അരക്കതകുതുറന്ന് മുറിയിലേക്ക് കയറിവന്ന കുലീന യായ കുമാരിയെ തല ഉയർത്തി നോക്കിയപ്പോൾ, ചിര കാല പരിചയമുള്ള ഒരു വ്യക്തിയാണ് മുമ്പിൽ വന്നി രിക്കുന്നതെന്ന് ഡാ. കുമാറിന്നു തോന്നി. സുദൃഢമായ സു ഹൃൽബന്ധം സ്ഥാപിച്ച ആളിനെ ദീർഘനാളത്തെ വേർ പാടിനുശേഷം കാണുമ്പോൾ ഉളവാകുന്ന മാനസികഭാവം. ആരാ ആരെന്നു തിരഞ്ഞറിയാനുള്ള ശ്രമത്തിൽ ബുദ്ധി വ്യാ പരിച്ചു. സ്ഥലകാലങ്ങൾ വിസ്മരിച്ച് ചിന്തയിൽ ആ ണ്ടു. അബോധാവസ്ഥയിൽ മുഴുകിയതിനാൽ നിമിഷങ്ങൾ നിശ്ശബ്ദമായി കടന്നുപോയതു് അറിഞ്ഞില്ല.

''ഗുഡ്മോർണിംഗ് സർ!''—മാളവികയുടെ ഇമ്പ മുള്ള ശബ്ദമാണ് ദിവാസ്വപ്നത്തിൽ നിന്നു് അദ്ദേഹ ത്തെ ഉണർത്തിയതു്.

''എസ്! ഗുഡ്മോർണിംഗ്'' — സൗമ്യമായി മന്ദഹ സിച്ചുകൊണ്ട് ഡാ. കുമാർ പറഞ്ഞു—''ഇരിക്കൂ!''

''താങ്ക്യൂ! സർ!''—പറഞ്ഞുകൊണ്ടു് ഡാ. കുമാറിനെ തിരെ അഭിമുഖമായി ഇരുന്നു. അവൾ കമ്പിത മനസ്ക യാണ് എന്നു് മുഖഭാവം തെളിയിച്ചു.

ഇതിനിടയിൽ തനിക്കു നഷ്ടപ്പെട്ട സന്തുലനാവസ്ഥ ഡാ. കുമാർ വീണ്ടെടുത്തു. അദ്ദേഹത്തിന്റെ മുഖത്തെ പ്ര സന്നമാക്കിയ പുഞ്ചിരി മാഞ്ഞു കഴിഞ്ഞില്ല.

''എസ്! ലററസ് നൗ ടാക് ബിസിനസ്സ്!''—ഹൃദയത്തിലെ അപ്രതീക്ഷിതമായ ഭാവങ്ങൾ പരിത്യജിച്ചുകൊണ്ട് അദ്ദേഹം തുടങ്ങി–'' പരസ്യത്തിൽ പറഞ്ഞിരുന്ന വിവരങ്ങൾ കുമാരി മാളവിക ശ്രദ്ധിച്ചിരിക്കുമെന്നു കരുതട്ടയോ?'' ചിരിച്ചു കൊണ്ട് അദ്ദേഹം അവളെ നോക്കി.

''തീർച്ചയായും''_ സഭാകമ്പം കലർന്ന മറുപടി.

ശാസ്ത്രത്തിനു നൽകിയ സംഭാവനയുടെയും ജീവശാസ്ത്രത്തിൽ തുറന്ന നവീനഗവേഷണസരണിയുടെയും അംഗീകാരമെന്ന നിലയിൽ രാജ്യത്തെ ഏററവും വലിയ ബഹുമതി നേടിയ ശാസ്ത്രജ്ഞനാണ് ഡാ. കുമാർ. ശാസ്ത്രകാരന്മാരെ ആദരിക്കുന്നതിനുവേണ്ടി ഏർപ്പെടുത്തിയിട്ടുള്ള പദ്ധതിയായിരുന്നു അതു്. പ്രത്യേകമായി സംഘടിപ്പിച്ച ചടങ്ങിൽ വച്ചാണ് രാഷ്ട്രത്തലവൻ ബഹുമതിമുദ്രയും പാരിതോഷികവും സമ്മാനിച്ചത്. പത്രങ്ങളിലും മററു പ്രചരണ മാദ്ധ്യമങ്ങളിലും ഈ ചടങ്ങിനെക്കുറിച്ചുള്ള വിവരണങ്ങൾ കുറെ മാസംമുമ്പ് പ്രത്യക്ഷപ്പെട്ടിരുന്നു.

'വിശിഷ്ടാതിഥികളെക്കൊണ്ടു നിറഞ്ഞ സദസ്, പ്രമുഖരായ ശാസ്ത്രജ്ഞന്മാരും പണ്ഡിതന്മാരും മുൻപന്തിയിൽ ഉപവിഷ്ടരാണ്. ആഡംബരമേറിയ അരങ്ങ്, ഔദ്യോഗിക വേഷമണിഞ്ഞ രാഷ്ട്രത്തലവൻ സഭയുടെ അന്തസ്സിന്റെ മുദ്രയായിരുന്നു. അദ്ദേഹം എഴുന്നേററപ്പോൾ ബഹുമതി സ്വീകരിക്കേണ്ട വ്യക്തികളെ സംബന്ധിച്ചുള്ള വിവരണം, ശാസ്ത്രഗവേഷണവകുപ്പിന്റെ തലവനായ ഉദ്യോഗസ്ഥൻ വായിച്ചു.

ഡാ. കുമാറിനെ പരിചയപ്പെടുത്തിക്കൊണ്ട് അദ്ദേഹം ഇങ്ങനെ പറഞ്ഞു– ''ജീവശാസ്ത്രത്തിലെ വികാസമേഖലയായ പാരമ്പര്യതന്ത്രത്തിൽ ഗവേഷണങ്ങൾ നടത്തി വില

ദ്ധ്യേറിയ മൗലികവിജ്ഞാനം സമ്പാദിച്ച വ്യക്തിയാണ്. ഡാ. കുമാർ. ജീൻസിൻെറ പ്രവർത്തനങ്ങളെയും ധർമ്മാനുഷ്ഠാനങ്ങളെയും മനസ്സിലാക്കുവാൻ സഹായിക്കുന്ന പുതിയ അറിവുകൾ അദ്ദേഹം നേടിയിട്ടുണ്ട്. ലോകത്തിലെ ഉന്നതശീർഷരായ ശാസ്ത്രകാരന്മാരുടെ പംക്തിയിൽ അദ്ദേഹത്തിനു പ്രമുഖമായ സ്ഥാനമുണ്ട്. ആധുനിക ശാസ്ത്രലോകത്തിൽ ജന്മനാടിൻെറ പേരും പെരുമയും പെരുക്കുവാൻ അദ്ദേഹം നിർവഹിച്ച പങ്ക് പ്രത്യേകം പരാമർശിക്കേണ്ടതാണ്. ഈ സമ്മാനം നേടുന്ന ഏററവും പ്രായം കുറഞ്ഞ ശാസ്ത്രജ്ഞൻ നമ്മുടെ നാടിൻെറ അഭിമാനമാണ്. വലിയ വാഗ്ദാനമാണ്''–

ദീർഘനേരം നീണ്ടുനിന്ന ഹസ്തതാഡനങ്ങളുടെ ശബ്ദഘോഷത്തിൽ, ഉപചാരപൂർവം നൽകിയ സമ്മാനം രാഷ്ട്രത്തലവനിൽനിന്നു് ഡാ. കുമാർ ഏററുവാങ്ങി....

ഡാ. കുമാറിനു് അഭിമുഖമായി ഉപവിഷ്ടയായ കുമാരി മാളവിക ന്യൂസ്റീലിൽ കണ്ട ആ രംഗം ഓർമ്മിച്ചുപോയി. അന്ന് അതിൽ കേട്ട കരഘോഷങ്ങളുടെ പ്രതിധ്വനി അവളുടെ ഹൃദയത്തിൽ മുഴങ്ങി നിൽക്കുകയാണ്.

''എല്ലാവിധത്തിലും ആയാസകരമായ ഗവേഷണങ്ങളാണ്. ഇവിടെ നടക്കുന്നതു്'' ഡാ. കുമാർ പറഞ്ഞതു്. ഹസ്തതാഡനങ്ങളുടെ പ്രതിധ്വനിയുടെ പശ്ചാത്തലത്തിലാണ്, മാളവിക കേട്ടതു്!

''എനിക്കറിയാം'' മാളവിക പതുക്കെ മറുപടി പറഞ്ഞു. പരസ്യത്തിൽ ഉണ്ടായിരുന്ന വാചകം ഓർമ്മയിൽ വന്നു– ''അക്ഷീണമായി യത്നിക്കുവാനും ശാസ്ത്രഗവേഷണ പ്രവർത്തനങ്ങൾക്കായി ജീവിതം ഉഴിഞ്ഞുവയ്ക്കുവാനും താൽപ്പര്യമുള്ള സാഹസികരും ഉന്നതബിരുധാരികളും ആയ യുവശാസ്ത്രജ്ഞന്മാരെ സഹായകരായി ആവശ്യമുണ്ട്.''

''ഇതു് വെറും ഒരു ജോലിയല്ല. തപസ്യയാണ്''–ഡോ. കുമാർ ഓർമ്മിപ്പിച്ചു.

''എനിക്കു് അതു സന്തോഷമാണ്''

''നല്ലതു്! തികച്ചും വ്യക്തിപരമായതെങ്കിലും, ഒന്നു ചോദിക്കട്ടെ! എന്തുകൊണ്ടാണ് ഇത്രയധികം ഉന്നതബിരുദങ്ങളും പരിചയ സമ്പത്തും ആർജജിച്ചിട്ടുള്ള കുമാരിമാളവികയ്ക്കു് ഇതു് ആകർഷകമായി തോന്നിയതു്?'' —ഒരു കുസൃതിച്ചിരി ഡോ. കുമറിന്റെ ചുണ്ടിൽ തത്തിക്കളിച്ചു.

മാളവികയുടെ മുഖം തെളിഞ്ഞു. മുല്ലമൊട്ടുകൾ അടുക്കിവച്ചിട്ടുള്ളതുപോലെ തോന്നിക്കുന്ന ദന്തനിര ഭാഗികമായി പ്രകാശനം ചെയ്യുന്ന പുഞ്ചിരി.

''മാനസിക ഭാവങ്ങളുടെ പാരമ്പര്യത്തെക്കുറിച്ചു നടത്തുന്ന മൗലിക ഗവേഷണത്തിൽ എന്റെ മന:ശാസ്ത്രപാടവത്തിനു് സഹായം നൽകുവാൻ സാധിക്കുമെന്നു തോന്നി''

''മനോവിജ്ഞാനീയം അല്ലേ?''–ഡോ. കുമാർ ചോദിച്ചു.

''അതെ! സൈക്കോ അനാലിസിസ് എന്റെ പ്രത്യേകമായ വിഷയമാണ്. ഞാൻ ഉപരിപഠനങ്ങൾ നടത്തിയതും ഡോക്ടറേററ് എടുത്തതും അതിലാണ് പെരുമാററ സവിശേഷതകൾക്കു് ആധാരമായ ജീൻസിന്റെ പഠനവും മാനസികാപഗ്രഥനവുംസംയോജിപ്പിച്ചുള്ള ഒരു ബൃഹത്തായ അന്വേഷണംസാധ്യമായിത്തീരുമെങ്കിൽ, തീർക്കുമെങ്കിൽ, ഒരു പുതിയ കാഴ്ചപ്പാടു് ഉണ്ടാക്കുവാൻ സാധിച്ചേക്കുമെന്നു തോന്നി. അങ്ങയുടെ പ്രത്യേക ഗവേഷണങ്ങൾക്കു് അനുബന്ധമോ പുതിയ മാനമോ, ഒരു പക്ഷേ നൂതന പന്ഥാവോ ഉളവാക്കുവാൻ സാധിച്ചെങ്കിൽ....''

''എനിക്കുമനസിലായി''—ഡോ. കുമാർ ഇടയ്ക്കുകയറിപറഞ്ഞു, ''അതു് വലിയ സഹായമായിരിക്കും. മനുഷ്യ

ന്റെ സ്വഭാവത്തെ പെരുമാററങ്ങളെ സമഗ്രമായി സമീപിക്കുവാൻ അതു് സംഗതിവരുത്തിയേക്കാം.''

മാളവികയ്ക്ക വലിയ സംതൃപ്തിതോന്നി. 'തന്റെ നിലപാടും സമീപനവും സ്ഥിരീകരിക്കുവാൻ മഹാനായ അദ്ദേഹത്തിനു് സന്തോഷമാണെന്ന സൂചനയായി കരുതി. അവളുടെ സഭാകമ്പം മാറി. ഗുരു സന്നിധിയിൽ ആത്മവിശ്വാസത്തോടെ, വിനയാന്വിതയായി, ഇരിക്കുന്നതുപോലെ അവൾ കാണപ്പെട്ടു.

രാഷ്ട്രത്തലവനിൽ നിന്നു് ബഹുമതി നേടിയ ഡാ. കുമാർ തന്റെ ഗവേഷണം പൂർവാധികം ഊർജ്ജസ്വലമാക്കുകയാണു് ചെയ്തതെന്നു് അവൾക്കറിയാം. ബഹുമതി മാത്രമായിരുന്നില്ല അദ്ദേഹത്തിനു് സിദ്ധിച്ചതു്. വലിയ തുകകൾ സഹായധനമായി നൽകുന്നതിനും ലോക സംഘടനകൾ മുമ്പോട്ടുവന്നു. ധനവും ഉപകരണങ്ങളും വേണ്ടുവോളം സിദ്ധിച്ചു. സ്വന്തം ഗവേഷണാലയം സ്ഥാപിക്കുവാനും സുസജ്ജമാക്കുവാനും വിഷമമുണ്ടായില്ല. അങ്ങിനെയാണു് ''കുമാർ ജീവശാസ്ത്രഗവേഷണാലയം'' രൂപം കൊണ്ടതു്.

മാനസിക സ്വഭാവങ്ങളുടെ പാരമ്പര്യം എന്ന വിഷയത്തിലാണു് അദ്ദേഹം കൂടുതൽ തൽപരനായതു്. എന്നു് മാളവികയ്ക്കു് അറിവുണ്ടു്. മനുഷ്യനെ സംബന്ധിച്ചിടത്തോളം സർവപ്രധാനമാണു് ഇതു്. മനുഷ്യപരിണാമത്തെ സാരമായി സ്വാധീനിക്കുന്ന കാര്യങ്ങളെക്കുറിച്ചു് വസ്തുനിഷ്ഠമായ വിജ്ഞാനം സമ്പാദിക്കുക എന്ന ശ്രമാവഹമായ പ്രയത്നത്തിൽ ആമഗ്നനായി അദ്ദേഹം. മനുഷ്യനെ നിരന്തരമായി അലട്ടുന്ന ചില പ്രശ്നങ്ങൾക്കു് മറുപടി കണ്ടെത്തുക എന്നകാര്യം നിസാരമല്ല. ഈ ഗവേഷണ

ങ്ങളിൽ സഹായിക്കുന്നതിനു്, സേവന സന്നദ്ധതയുള്ള യു വശാസ്ത്രകാരന്മാരെ സഹായികളായി സിദ്ധിക്കുന്നതിനുവേണ്ടിയാണ് പത്രങ്ങളിൽ പരസ്യം പ്രസിദ്ധപ്പെടുത്തിയതു്. അതിനുള്ള അപേക്ഷകരിൽ ഒരാളായിരുന്നു. മാളവിക.

ആ വിഷയത്തെക്കുറിച്ചു്, പണ്ഡിതോചിതമായ കാര്യങ്ങൾ അവർ സംഭാഷണവിഷയമാക്കി. പരസ്പരം ബഹുമാനവും വിശ്വാസവും സ്ഥാപിക്കുവാൻ അതു് വളരെ സഹായിച്ചു.

''തികച്ചും വ്യക്തിപരമായ മറെറാരു കാര്യംകൂടി അവസാനമായി ചോദിക്കട്ടെ''—സുദീർഘമായ ചർച്ച അവസാനിപ്പിക്കുന്നു എന്ന മട്ടിൽ ഡാ. കുമാർ ചോദിച്ചു.

''ചോദിക്കാമല്ലോ!-'' എന്നദ്ദ്യോതിപ്പിക്കുന്ന തരത്തിൽ മാളവിക അദ്ദേഹത്തെ നോക്കി.

''മാളവിക ചെറുപ്പമാണ്''- ഡാ. കുമാർ മുഖം ഉയർത്തിയില്ല.

''അതെ!-'' അവൾ ചിരച്ചു.

''ഏററവും പ്രധാനപ്പെട്ട ജീവിത സംഭവം നടക്കാനിരിക്കുന്നതേയുള്ള''-അദ്ദേഹത്തിൻെറ പുഞ്ചിരി അവൾ സൂക്ഷിച്ചു.

''അതെ''— അവൾ സമ്മതിച്ചു.

ചില നിമിഷങ്ങൾ കടന്നുപോയി.

''എൻെറ വിവാഹത്തെ സൂചിപ്പിക്കുകയല്ലേ?''- തന്േറടത്തോടെ അവൾ ചോദിച്ചു.

''അതു നടന്നു കഴിഞ്ഞാലും ഇന്നത്തെ മനോഭാവത്തോടെ തുടരാൻ സാധിക്കുമോ?''

''സാധിക്കും''- മണിനാദംപോലെയുള്ള ചിരി ''അതൊരു പ്രശ്നമല്ല''. തന്േറടം പ്രകടമായിരുന്നു.

''മററുള്ളവരുടെ നിർബന്ധം.... ഇതു തടസ്സപ്പെടുത്തുകാൻ....?''

''ഇല്ല'' പതുക്കെ അവരം പറഞ്ഞു.

''ഉദ്യോഗാർത്ഥികളായ യുവതികളെ ഇക്കാര്യം ഓർപ്പെടുത്തേണ്ടതു് ആവശ്യമല്ലേ?''

''അതെ! എന്നെ നിർബന്ധിക്കുവാൻ....''

''മാതാപിതാക്കന്മാരും ശ്രമിച്ചെന്നുവരും''

''ഇല്ല''

''എങ്കിലും?''

''ഞാൻ ഏകാകിനിയാണ്''- ശോകഭാവം ആ വാക്കുകളിൽ ഒളിച്ചിരുന്നതു് ഡാ. കുമാർ കണ്ടു. ''അച്ഛനമ്മമാർ എനിക്കില്ല. സഹോദരീസഹോദരന്മാരും ഇല്ല''

വേദന നിറഞ്ഞ വാക്കുകരം...

''വ്യക്തിപരമായ കാര്യം ചോദിച്ചതു്....?''

''തെററല്ല''- ദീർഘനിശ്വാസത്തിനുശേഷം അവരം തുടർന്നു. ''എനിക്കു് ആരുമില്ല''

അവളുടെ തൊണ്ട ഇടറി...

''വേദനിപ്പിച്ചതു് ക്ഷമിക്കുക'' ക്ഷമാപണസ്വരത്തിൽ അദ്ദേഹം പറഞ്ഞു.

''എൻെറ വേദനകരം എനിക്കു മറക്കണം. ബുദ്ധി ഏതിലെങ്കിലുമൊന്നിൽ ഏകാഗ്രമാക്കുവാൻ ആഗ്രഹിക്കുന്നു. ഈ ഗവേഷണ പ്രവർത്തനങ്ങളിൽ ആമഗ്നയാകുമ്പോരം മുക്തിയുണ്ടാകുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു. ഇന്നു് എൻെറ ശ്രദ്ധ പിടിച്ചു പററുന്നതു് എൻെറ ദുഃഖമാണ്. എനിക്കൊരു മോചനം ഇവിടെ കിട്ടുമായിരിക്കും''

അതുവരെ ഡാ. കുമാറിൻെറ ഹൃദയത്തിൽ ഉണ്ടായിരുന്ന ആഹ്ളാദഭാവം ആറിത്തണുത്തു.

''ദുഃഖത്തിൽ നിന്നുള്ള മോചനത്തിനു് വഴി ആരായുകയാണ് ഞാനും''- അദ്ദേഹം അൽപ്പനിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം പറഞ്ഞു. ''ക്ഷമിക്കണം, വേദനിപ്പിച്ചെങ്കിൽ''

''ക്ഷമിക്കാനെന്തിരിക്കുന്നു? വേണ്ടുവോളം പണവും മററു സൗകര്യങ്ങളും എനിക്ക് പൈതൃകമായി കിട്ടിയിട്ടുണ്ട്. പ്രയോജനകരമായ പ്രവർത്തനത്തിനു ദാഹിക്കുന്ന ഹൃദയം എനിക്കുണ്ട്. ഒരു രംഗം തേടി അലയുകയാണ്''

''മാളവികയുടെ സഹകരണം എനിക്ക് വിലപ്പെട്ടതായിരിക്കും.'' ഡാ. കുമാർ അവളുടെ മുഖത്തേക്ക് ആഞ്ഞു നോക്കിക്കൊണ്ട് സംസാരിച്ചു.

വികസിച്ചനേത്രങ്ങൾ നനഞ്ഞിരിക്കുന്നതു കണ്ടു. അഗാധമായ ജീവിതത്തിലേക്ക് തുറന്നുവച്ച കവാടംപോലെ, ചക്രവാളം ഇല്ലാത്ത പ്രപഞ്ചം- അതിനപ്പുറത്ത് പരന്നു കിടക്കുന്നതു കണ്ടു.

മെലിഞ്ഞതെങ്കിലും ആകാരസൗഷ്ഠവമൊത്ത ശരീരം.

കുലീനത പ്രകടമാക്കുന്ന പെരുമാററം.

ആരിൽനിന്നും ആദരവു പിടിച്ചുപററുന്ന സംഭാഷണ ചാതുര്യം.

ഏതൊരു സ്ഥാപനത്തിനും അവൾ ഒരു മുതൽ കൂട്ടായിരിക്കും—ഡാ. കുമാർ ചിന്തിച്ചു.

ഇൻറർവ്യുകഴിഞ്ഞു. സ്വതസിദ്ധമായ സൗകുമാര്യത്തോടെ അവൾ എഴുന്നേററു. കരങ്ങൾ കൂപ്പി. യാത്രപറഞ്ഞു നടന്നു. അരക്കതകുതുറന്നു് അതിന്നപ്പുറത്ത് അപ്രത്യക്ഷയായി....

പ്രവർത്തനപരിപാടിയിൽ തന്നെ സഹായിക്കുവാൻ സാധ്യതകളുള്ള ഒരു വ്യക്തിയെ കണ്ടെത്തി എന്നു ഡാ. കുമാറിനു തോന്നി.

ആരാമത്തിലാകെ സൗരഭ്യം പ്രസരിപ്പിച്ചു അർദ്ധവികസിതമായി വിരാജിക്കുന്ന പനിനീർപ്പൂവിൻ തുഷാരബിന്ദുക്കൾ തങ്ങിനിൽക്കുന്നതുപോലെ ഇവളുടെ ജീവിതത്തിൽ എന്തേദു:ഖം തങ്ങിനിൽക്കാൻ?....

മററുവിചാരങ്ങളെല്ലാം മങ്ങിത്തുടങ്ങിയെങ്കിലും ഈ ചിന്ത അദ്ദേഹത്തിന്റെ മനസിൽനിന്നു മാറിയില്ല.

ഹൃദയത്തിനു് അതിന്റേതായ കാരണങ്ങളുണ്ടാകാം.

ക്ഷണിക്കപ്പെടാത്ത അതിഥിയായി കുടിയേറുന്ന ദുഃഖത്തിനു് ഏതു ഹൃദയവും കവാടം തുറന്നിട്ടിരിക്കുകയല്ലേ?

മാളവിക പോയതിനുശേഷം ചിന്തയിലാണ്ടു് അദ്ദേഹം ഇരുന്നു. ഉദ്യോഗാർത്ഥികളിൽ ആരെ സ്വീകരക്കണം എന്നു തീരുമാനിക്കുവാനുള്ള പ്രയാസമായിരുന്നില്ല. മാളവിക അതു് ഒഴവാക്കിക്കഴിഞ്ഞു. അവളുടെ വരവും, അവളുമായി നടത്തിയ സംഭാഷണവും സ്മരണയായി നീരാളം പോലെ പററിപ്പിടിച്ചിരിക്കുന്നു.

അനാദികാലം തൊട്ടു് മനുഷ്യനെ അനുഗമിക്കുന്ന ആശാഭിലാഷങ്ങൾക്കു് നിത്യ നൂതനമായ വെല്ലുവിളികൾ ഉയർത്തുന്ന എത്രയോ പ്രശ്നങ്ങളുണ്ടു്! ആ പ്രശ്നങ്ങൾക്കു് കുറെയൊക്കെ പരിഹാരം കണ്ടെത്തുവാൻ അവന്റെ പാരമ്പര്യത്തെ ബന്ധിപ്പിച്ചു നിർത്തുന്ന ഘടകങ്ങളെ സംബന്ധിച്ച അറിവു് ഉപകരിക്കുകയില്ലേ? ജീൻ എന്ന ഈ ഘടകത്തെക്കുറിച്ചു് നടത്തുന്ന ഗവേഷണം അതിനു് വഴിതെളിക്കുമോ? അതും മനോവിജ്ഞാനീയവും യോജിപ്പിച്ചു മുമ്പോട്ടു നീങ്ങുന്നതു് പുതിയ പാതയല്ലേ?

സ്വന്തം അന്വേഷണത്തിനു് പുതിയ മാനം കൈവന്നതായി ഡാ. കുമാറിനു തോന്നി. ഇതു് സൂചിപ്പിച്ചതു് മാളവികയാണു്. ആദ്യത്തെ സന്ദർശനത്തിൽതന്നെ ചിന്തയെ ഉദ്ദീപിപ്പിച്ച അവൾ നല്ല സഹപ്രവർത്തകയാകും എന്നു് സംശയിക്കേണ്ടതില്ല.

മനുഷ്യമസ്തിഷ്കത്തിൽ നിരന്തരമായി ലേഖനം ചെയ്യപ്പെടുന്ന സ്മരണകൾ ഏതെല്ലാം പ്രക്രിയകൾക്കു വിധേയമായിട്ടാണു് അങ്ങിനെ സ്ഥാപിതമാകുന്നതു്? ജീനിന്റെ

സ്വഭാവസവിശേഷതകളിലൂടെ മാത്രം അതു് അറിയാനൊക്കുമോ? ഏതെല്ലാം ഘടകങ്ങളാണ് ഇതിൽ പങ്കാളികളാകുന്നതു്? ലേഖന വിധേയമാകുന്ന സ്മരണകളും അനുഭവങ്ങളും മനസിൻെറ നിരവധിതാളുകളിൽ അങ്കിതമായിക്കഴിഞ്ഞാൽ അനന്തരകാലത്തു് അനുഭവവേദ്യമായ രീതിയിൽ പുനരുജ്ജീവന വിധേയമാകുന്നതു് എങ്ങിനെ? അവയിൽ ചിലതു മാത്രം തെളിഞ്ഞു വരുന്നതു് എന്തുകൊണ്ട്? ഏതു് ഏതുസമയത്തു് ഉത്തേജിതമാകണമെന്നു് നിശ്ചയിക്കുന്ന കേന്ദ്രം ഏതു്?

ഡാ. കുമാറിൻെറ ചിന്തയിൽ അനുക്രമമായി, തരംഗമാലകൾപോലെ ഓരോ ചോദ്യങ്ങൾ പൊന്തിവന്നു. തൻെറ ഗവേഷണമേഖല വിപുലീകരിക്കുന്നതിനു് ആ ചിന്തകൾ സഹായകമാണെന്നു തോന്നി. കീർത്തിമുദ്ര നേടിക്കൊടുത്തതും അന്തർദ്ദേശീയ പ്രശസ്തി സമ്പാദിച്ചുകൊടുത്തതും ആയ ഗവേഷണപന്ഥാവിൽ നിന്നു് പുതിയതിലേക്കു് നീങ്ങുന്നതിനു് ഇവ ഉപകരിക്കുമോ?

കണ്ടമാത്രയിൽ തന്നെ ബുദ്ധിയെ പ്രചോദിപ്പിക്കുവാനും ഫലവത്തായ മേഖലയിലേക്കു് പ്രേരിപ്പിക്കുവാനും ഇടയാക്കിയ യുവതിയെപ്പററി ബഹുമാനം തോന്നി. ശ്രദ്ധേയമായി ഈ സമ്പർക്കത്തെ വ്യാഖ്യാനിക്കുവാൻ മനസ്സ് വെമ്പൽ കൊണ്ടു. വിചാരത്തെക്കാൾ വികാരത്തിനു് നൂതനസരണികൾ കണ്ടെത്തുവാൻ പ്രചോദനം നൽകാൻ സാധിക്കാതെയില്ല. കണ്ടുപിടുത്തങ്ങൾക്കു് ആധാരം ബുദ്ധിയും യുക്തിയുമാണു്. എന്നാൽ അവയ്ക്കു് ചാലകമായി തീരുന്നതു് ഭാവനയും വികാരങ്ങളുമല്ലേ?

ഈ ചിന്തകളിൽ നിന്നു് സ്വതന്ത്രനാകുവാൻ ഡാ. കുമാറിനു് കുറെ സമയം വേണ്ടിവന്നു. ഗവേഷണ ഗൃഹത്തിൻെറ ഇതര കാര്യങ്ങളിലേക്കു് അദ്ദേഹം ശ്രദ്ധ കേന്ദ്രീകരിച്ചു.

# 2 താവളങ്ങൾ തേടി

''പഠിച്ചതാണ് എൻെറ പ്രയാസങ്ങൾക്ക് കാരണം''– ശാന്തൻ നിരാശയോടെ പറഞ്ഞു.

''പഠിക്കാൻവേണ്ടി ആളുകൾ പാടുപെടുമ്പോൾ, പഠിച്ച കഴിഞ്ഞവർ ഇങ്ങനെ പറഞ്ഞാലോ?''– ശേഖരപിള്ള ലഘുവായി ചിരിച്ചു.

''പഠിച്ചില്ലായിരുന്നെങ്കിൽ, ഇങ്ങനെ അലയേണ്ടിവരുമായിരുന്നില്ല''

''അങ്ങിനെ പറയാനില്ല. പ്രയാസങ്ങൾ എല്ലാവർക്കുമില്ലേ?''

''ഉണ്ട്! പക്ഷേ....''

''പരാതികൾ പറയാൻ പ്രയാസമില്ല''

''അതു പറയുന്നതു് കാര്യമാണോ?''

''അല്ല''

''പിന്നെ?''

''എല്ലാററിനും ഒരു കാലമുണ്ട്''

''കാലം തെളിയുന്നതുവരെ എങ്ങിനെ കഴിയും?''– ശാന്തൻ നിശ്വസിച്ചു–'' എനിക്കുവേണ്ടി ഡാ. കുമാറിനോട് ഒന്നു പറഞ്ഞാൽ...''

''അദ്ദേഹം വലിയ ആളാണ്''

''ശേഖരപിള്ള മനഃപൂർവ്വം ഒന്നു ശ്രമിച്ചാൽ....?'' ശങ്കിച്ചാണ് ശാന്തൻ സൂചിപ്പിച്ചത് ''അദ്ദേഹം വിചാരിച്ചാൽ എനിക്ക്....''

''പ്രയോജനം ഉണ്ടാകം. പക്ഷേ....'',

''ഒന്നു നിർബന്ധിച്ചാൽ....കാര്യം നടക്കാതിരിക്ക കയില്ല''

''ഗവേഷണശാല സ്ഥാപിച്ചിട്ട് അധികകാലം ആയി ട്ടില്ല. അവിടെ ഉദ്യോഗാർത്ഥികളായി പലരും ഉണ്ട്. അഭ്യസ്ത വിദ്യരായ ചെറുപ്പക്കാർ''

ശേഖരപിള്ള അവിടത്തെ കുറഞ്ഞ ഒരു ജോലിക്കാരനാണ്. ഡാ. കുമാറിനോട്ട് നേരത്തെക്കൂറുള്ള ആരം. ജോലിക്കാര നെന്ന നിലയിൽ മാത്രമല്ല അയാറംക്ക് അവിടെയുണ്ടായി രുന്ന സ്ഥാനം. ഡാ. കുമാറിൻെറ വിശ്വസ്തനായ സേവ കൻ എന്ന നിലയിൽ സ്വാധീനമുള്ള വ്യക്തി.

ശേഖരപിള്ളയുടെ അടുത്ത ബന്ധുവിൻെറ ശുപാർശക്ക ത്തുമായിട്ടാണ് ശാന്തൻ വന്നെത്തിയത്, കുട്ടിയായിരുന്ന കാലം തൊട്ട് ശാന്തനെ അയാറംക്കറിയാം. ജോലി തിരക്കി വന്നതിനുശേഷമാണ് കൂടുതൽ അടുപ്പം ഉണ്ടായത്. ശാസ്ത്ര ത്തിൽ ബിരുദംനേടിയിട്ട കുറെ വർഷങ്ങളായി. ജോലിതിര ക്കി അലഞ്ഞു ഹൃദയത്തിൽ തങ്ങികൂടിയ നിരാശയുമായി നിരവധി സ്ഥാപനങ്ങളുടെ പടികളിൽ മുട്ടി. പ്രതീക്ഷകളും ഭാ വിയേപ്പററിയുള്ള മോഹനസ്വപ്നങ്ങളും മങ്ങിത്തുടങ്ങി. മനസിൽ നിഴൽ വീശി. എന്തു ചെയ്യാൻ എന്നറിവില്ലാതെ വിമ്മിഷ്ടം വർദ്ധിച്ചു.

യുവത്വത്തിൻെറ പൂർണ്ണതയിൽ എത്തിനിൽക്കുന്ന ശാ ന്തന് എല്ലാററിലും അവിശ്വാസം വളർന്നു. നമ്മയെപ്പററി വിചാരിക്കുന്നതുപോലും ശ്രമാവഹമായ കാര്യമായി.

പാരമ്പര്യവും പെരുമയുമുള്ള കുടുംബമാണ് അയാളുടേ ത്. പ്രസിദ്ധനായ ഒരു രാഷ്ട്രീയ പ്രവർത്തകനായിരുന്നു

പിതാവ്. ആ പ്രവർത്തനങ്ങൾക്കവേണ്ടി ജീവിതം ബലിയർപ്പിച്ചു. കുടുംബം ക്ഷയിച്ചു.

പിതാവു മരിക്കുമ്പോൾ ശാന്തൻ വിദ്യാഭ്യാസം പൂർത്തിയാക്കിയിരുന്നതേയുള്ളു. രണ്ടു സഹോദരിമാർ, നേരത്തെ കല്യാണം കഴിച്ചിരുന്നതുകൊണ്ട്, പിന്നീടുള്ള ദുരിതത്തിൽ പാടെ പതിച്ചില്ല. ദുരിതാനുഭവങ്ങൾ നേരിട്ടതു് ശാന്തനാണ്. പൈതൃകത്തിന്റെ ഭാരം സഹായത്തിന് ഉതകിയില്ല. പണിതേടി പടികട പുറത്തിറങ്ങിയ ശാന്തനു് പടികൾ എങ്ങും തുറന്നു കിട്ടിയില്ല. സഹതാപം എല്ലായിടത്തും കണ്ടു. പക്ഷേ സഹായം എങ്ങുനിന്നും ലഭിച്ചില്ല. രാഷ്ട്രീയ പ്രവർത്തനത്തിൽ പിതാവ് സമാർജ്ജിച്ച സമ്പാദ്യം അന്യരുടെ നീരസമായിരുന്നു. അതും പ്രാതികൂല്യങ്ങൾ വരുത്തി. ഈ സാഹചര്യത്തിലാണ് ഇവിടെ ശേഖരപിള്ളയെ സമീപിച്ചത്.

''ഗവേഷണശാലയിൽ ജോലി വേണമെന്നല്ല ഞാൻ പറയുന്നത്.''—ശാന്തൻ പറഞ്ഞു.

''പിന്നെ?''— ശേഖരപിള്ള ശാന്തനെനോക്കി.

''ഒരാഴ്ചമുമ്പ് ഒരു പരസ്യം കണ്ടു, പത്രത്തിൽ''

''പരസ്യമോ?''

''അതെ! പ്രസിദ്ധമായ ഒരു മരുന്നു കമ്പനിക്കാരുടെ''

''ഒരപേക്ഷ കൊടുക്കൂ''

''അതുകൊണ്ടു മാത്രം ഫലമില്ല''

''എന്നാലും കൊടുക്കൂ''

''തിരക്കിയപ്പോൾ ഒരു കാര്യം മനസ്സിലായി''

''എന്തു്?''

''ഡാ. കമാറിനെക്കുറിച്ച് കമ്പനിക്ക് വലിയ മതിപ്പാണ്.''

''ആയിരിക്കും. അദ്ദേഹത്തെ മതിപ്പില്ലാത്തവർ ഉണ്ടോ?''

''കമ്പനി മാനേജർക്ക് പ്രത്യേകിച്ചും''

''ആരാണത്?''

''ശശിഭൂഷൺ!''

''ഓ! ചിലപ്പോഴൊക്കെ ഇവിടെ അദ്ദേഹത്തെ കാണാൻ വരാറുണ്ട്''

'ഡോ. കുമാറിനെക്കുറിച്ച് വലിയ മതിപ്പാണ് മാനേജർക്ക്''

''അതിനു സംശയമുണ്ടോ? ആ കമ്പനിയിൽ അദ്ദേഹത്തെ ഉയർന്ന ഒരു ജോലിയിൽ നിയമിക്കുവാൻ എത്ര ശ്രമിച്ചതാണ്!''

''ഓഹോ!''

''പക്ഷേ അദ്ദേഹം അതു നിരസിച്ചു. സ്വീകരിച്ചില്ല''

''മാനേജരോട് ഡോ. കുമാർ ഒരു വാക്കുപറഞ്ഞാൽ എനിക്ക് റിസർച്ച് അസിസ്റ്റൻറായി ജോലികിട്ടും''

''ആ ജോലിക്കാണോ അപേക്ഷ ക്ഷണിച്ചിരിക്കുന്നതു?''

''അതെ! എനിക്ക് എല്ലാം യോഗ്യതകളുമുണ്ട്''

''നല്ല ശമ്പളമാണോ?''

''തുടങ്ങുന്നതുതന്നെ ആയിരത്തിലാണ്!''

''ഓഹോ!''— ശേഖരപിള്ള ചിന്താമഗ്നനായി.

''എനിക്കു കിട്ടിയാൽ...''

''നന്നായിരിക്കും''—സ്വപ്നം കാണുന്നമട്ടിൽ ശേഖരപിള്ള സംസാരിച്ചു.

''തീർച്ചയായും വലിയ സഹായവുമാകും''— ശാന്തൻ നിർബന്ധിച്ചു.

ശേഖരപിള്ള മൗനമായി ചിന്തിച്ചുകൊണ്ട് ഇരുന്നു.

''എനിക്കുവേണ്ടി ശേഖരപിള്ള ഒന്നു ശ്രമിച്ചാൽ....''

''ശ്രമിച്ചാൽ സാധിച്ചേക്കും....'' ശേഖരപിള്ളയ്ക്കു ഉറപ്പുണ്ട്.

''സാധിക്കുമോ?''

''സാധിക്കും. എനിക്കു സംശയമില്ല''–''ശേഖരപിള്ള പറഞ്ഞു. ''ശ്രമിച്ചാലോ?....'' അയാരം സ്വപ്നം കാണുകയായിരുന്നു.

തന്നോടുള്ള താൽപ്പര്യം ശേഖരപിള്ളയിൽ വളരുകയാണെന്നു് ശാന്തനു തോന്നി.

''കിട്ടുമെന്നു വിശ്വാസമുണ്ടോ? നിനക്കു്?''

''ഉണ്ടു്''—ശാന്തൻ ഉറപ്പിച്ചു.

''എങ്കിൽ...?''

മററുവല്ലതും ശേഖരപിള്ള സൂചിപ്പിക്കുകയാണോ? സംശയിക്കുകയാണോ? ശുപാർശയ്ക്കു് പ്രതിഫലം ആഗ്രഹിക്കുകയാണോ? ശാന്തൻ ശങ്കിച്ചു.

ആരും പ്രതിഫലേച്ഛ കൂടാതെ ഇങ്ങനെ ഒരു സഹായം ചെയ്യുകയില്ലായിരിക്കാം. അതുകൊണ്ടാണോ ശേഖരപിള്ളയും ഇങ്ങനെ പെരുമാറുന്നതു്. പറയാനുള്ള മടിയാണോ മനസിൽ?

എന്തെങ്കിലും കൈക്കൂലി കൊടുക്കാൻ കഴിവില്ല.

''അദ്ദേഹം ശുപാർശ ചെയ്താൽ ആ ജോലി കിട്ടുമോ?''—ശേഖരപിള്ള ആവർത്തിച്ചു ചോദിച്ചു.

''കിട്ടും''

''അങ്ങിനെയായാൽ....?''

''എൻെറ ദുരിതം തീരും''—ശാന്തൻ മടികൂടാതെ പറഞ്ഞു— ''സഹായിച്ചതു് എക്കാലവും ഞാൻ ഓർമ്മിക്കും''

''ഓർമ്മിക്കുമോ?''—ശാന്തൻെറ മുഖത്തേക്കു് അയാരം നോക്കി.

''സത്യം!''—പ്രലോഭനത്തിനു് ശേഖരപിള്ള വഴിപ്പെട്ടന്നു എന്ന സൂചനയാണോ എന്നു് സംശയിച്ചു് ശാന്തൻ മനഃപൂർവം പറഞ്ഞു— ''കടപ്പാടിനു് തക്കസമയത്തും ഞാൻ....''

''എന്തുചെയ്യും?''

''എന്തും! ബാദ്ധ്യത നിറവേററും''

''എനിക്കു് പണമൊന്നും തരേണ്ടാ'' സ്വപ്നഭാഷണംപോലെ ശേഖരപിള്ള പറഞ്ഞു. ശാന്തനെ സൂക്ഷിച്ചു് വീണ്ടും നോക്കി.

ശാന്തൻ മിണ്ടിയില്ല. തന്റെ ഉന്നം പിഴച്ചു പോയോ?

''കാര്യം കഴിയുമ്പോരം ഇതെല്ലാം മറക്കും''— ശേഖരപിള്ള പുറത്തേക്കുനോക്കി.

''ഇല്ല, ശേഖരപിള്ളെ ഇല്ല''—അയാളുടെ കൈത്തണ്ടിൽ മുറുകെപിടിച്ചുകൊണ്ടു് ശാന്തൻ വികാരത്തോടെ പറഞ്ഞു— ''സംശയിക്കേണ്ടാ''

''സംശയമല്ല. ലോക സ്വഭാവം!''

''അതു ശരിയല്ലെന്നു് ഞാൻ തെളിയിക്കും''—ശാന്തൻ ദൃഢമായി പറഞ്ഞു.

അവരുടെ ഇടയിൽ നിശ്ശബ്ദത തങ്ങിനിന്നു. ശേഖരപിള്ള ചിന്തയിൽ മുഴകി.

നിമിഷങ്ങരം നീങ്ങി...

''എന്നാൽ..''- എഴുന്നേററുകൊണ്ടു് ശേഖരപിള്ള പറഞ്ഞു. പുറത്തേക്കു് കണ്ണുനട്ടു് അയാരം കുറെ നേരം കഴിഞ്ഞു.

എന്താണു് ശേഖരപിള്ള ആലോചിക്കുന്നതു്? ശാന്തൻ അൽഭുതപ്പെട്ടു!

''ഈകരാർ....''- ശാന്തൻ പതുക്കെ പറഞ്ഞു.

''കരാറോ?'' പെട്ടെന്നു തിരിഞ്ഞു ശേഖരപിള്ള ശാന്തനെനോക്കി.

''അതെ! കരാറെന്നുതന്നെ കരുതിക്കൊള്ളൂ'' ശാന്തൻ അൽപ്പവും ചഞ്ചലപ്പെടാതെ പറഞ്ഞു.

ശേഖരപിള്ളയുടെ നിൽപ്പു കണ്ടപ്പോൾ, എന്തോപറയുവാൻ ആയുകയാണെന്നു തോന്നി. മന:പൂർവം പറയാതിരിക്കുകയല്ലേ?

''ജോലിനേടാൻ സഹായിച്ചാൽ എന്റെ കടമ നിറവേറും''— ശാന്തന് അതു പറയുവാൻ എങ്ങിനെ സാധിച്ചെന്നു നിശ്ചയമുണ്ടായിരുന്നില്ല.

''എന്നാൽ, ശ്രമിക്കാം.''—ശാന്തന്റെ തോളിൽ കയ്യ് വച്ചുകൊണ്ട്, കണ്ണുകളിലേക്ക് ആർത്തിയോടെ നോക്കി.

''എന്നാൽ ജയിച്ചു''— ശന്തന്റെ മുഖം പ്രസന്നമായി.

''അദ്ദേഹത്തോട്ട് ശുപാർശ ചെയ്യാം.... എനിക്കുവേണ്ടി....പറയാം.''

''പറഞ്ഞാൽ പോരാ! നിർബന്ധിക്കണം''

''നിർബന്ധിക്കാം'' —അസ്വസ്ഥനായി ശേഖരപിള്ള അങ്ങോട്ടുമിങ്ങോട്ടും നടന്നു.

ഡാ. കുമാറിന്റെ ശുപാർശക്കത്തുകിട്ടിയാൽ....'' ശാന്തൻ സന്തോഷഭരിതനായി. ഇരുളടഞ്ഞ ഹൃദയത്തിൽ വെളിച്ചം വ്യാപിക്കുന്നതുപോലെ തോന്നി— ''സ്വന്തം ആവശ്യമാണെന്നു ബോദ്ധ്യപ്പെടുത്തണം''

''ചെയ്യാം''

''എന്നാൽ എല്ലാം ശരിയാകും. എനിക്ക് ജോലികിട്ടും''—സന്തോഷാധിക്യത്തോടെ ശാന്തൻ സംസാരിച്ചു

''കിട്ടട്ടെ!'' ആശീർവദിക്കുന്നതുപോലെ ശേഖരപിള്ള പറഞ്ഞു.

''അന്യരാരും ഇതറിയുകയില്ല. ഉറപ്പുതരുന്നു'' അന്യർ അറിഞ്ഞേക്കുമോ എന്ന ആശങ്കയായിരിക്കാം അയാളെ അലട്ടുന്നതെന്നു ശാന്തൻ കരുതി.

പിന്നെ അവർ ഒന്നും സംസാരിച്ചില്ല.

പിറേറന്നുകാലത്തു് ശേഖരപിള്ള ഡാ. കുമാറിൻെറ താമസസ്ഥലത്തു് എത്തി.

സ്വീകരണമുറിയിൽ ആരും ഉണ്ടായിരുന്നില്ല. കാലത്തു് പത്രപാരായണത്തിനു് സമയം നീക്കിവയ്ക്കുന്നതു് ഡാ. കുമാറിൻെറ സ്വഭാവമാണെന്നു് ശേഖരപിള്ളയ്ക്കു് അറിവുണ്ടു്. അതിനൊപ്പമാണു് അയാ൪ അവിടെ ഹാജരായതും.

ഡാ. കുമാറിൻെറ വരവും കാത്തു് ശേഖരപിള്ള നിന്നു.

ഭിത്തികളിൽ തൂക്കിയിരുന്ന ചിത്രങ്ങളിൽ അയാളുടെ ശ്രദ്ധ തത്തിനടന്നു. ഡാ. കുമാറിൻെറ ജീവിതത്തിലെ മുഖ്യസംഭവങ്ങളെ കുറിയ്ക്കുന്ന ചിത്രങ്ങൾ: കുട്ടിയായിരുന്നപ്പോഴുള്ള ചിത്രം. കാളേജിൽനിന്നു് ബിരുദം എടുത്തപ്പോഴത്തെ ചിത്രം. ഗവേഷകനായിരുന്ന യുവാവിൻെറ പടം. അന്യനാട്ടുകളിലെ സന്ദർശനവേളയിൽ പ്രശസ്തരായ പ്രമുഖവ്യക്തികളുമൊത്തുള്ള പടങ്ങൾ. രാഷ്ട്രത്തലവൻെറ കയ്യിൽനിന്നു് സമ്മാനംവാങ്ങുന്ന ഫോട്ടോ.... മുമ്പ് എത്രയോ തവണ ശേഖരപിള്ള ഇവിടെ വന്നിട്ടുണ്ടു്. എന്നാൽ അന്നൊന്നും ഈ ചിത്രങ്ങൾ അയാളുടെ കൗതുകം ഉയർത്തിയിട്ടില്ല.

ഡാ. കുമാറിൻെറ ആശ്രിതനായി ചേർന്നിട്ടു് എത്രകാലമായിരിക്കുന്നു. ആ സ്മരണകൾ ഇന്നും പച്ചപിടിച്ചു നിൽക്കുകയാണു്. അദ്ദേഹത്തിൻെറ വിശ്വാസം നേടിയതുകൊണ്ടാണല്ലോ ഇന്നും അദ്ദേഹത്തിൻെറ സ്വകാര്യശിപായിയായും ഗവേഷണകേന്ദ്രത്തിലെ, പരീക്ഷണശാലയിലെ പ്രത്യേക സൂക്ഷിപ്പുകാരനായും ജോലിയിലിരിക്കുന്നതു്.

അദ്ദേഹത്തിൻെറ സന്നിധിയിൽ അറച്ചറച്ചു ചെല്ലുവാൻ സംഗതിയായിട്ടില്ല. സ്വന്തം ആവശ്യത്തിൻെറ പേരിൽ സമീപിക്കേണ്ടിവന്നിട്ടില്ല. ഇന്നു ഭയാശങ്കകളോടു് കൂടിയാണു് അയാ൪ നിൽക്കുന്നതു്. ഒരു ആവശ്യം സാധിക്കുന്നതിനു

ണ്ടിയാണ് എത്തിയിരക്കുന്നത്. അപരാധബോധം ഉയർത്തുന്ന ചഞ്ചലതയാണ് മനസിൽ. ഒന്നിനും ഒരാംകളം ശുപാർശചെയ്യാൻ തയ്യാറാകാത്ത അദ്ദേഹത്തോട്, അതിനുയാചിക്കാനല്ലേ വന്നിരിക്കുന്നത്? ലജ്ജതോന്നി.

പലതും ചിന്തിച്ചുകൊണ്ട നിൽക്കുമ്പോരം, അകത്തുനിന്ന് ഡാ. കുമാർ അവിടേക്കവന്നു. ശേഖരപിള്ള ആദരപൂർവം ഒതുങ്ങിനിന്നു.

''ഇത്രകാലത്ത് ശേഖരപിള്ള....?'' ഡാ. കുമാർ സുസ്മേരവദനനായി നോക്കി.

അയാരം എന്തു പറയണമെന്നറിയാതെ പരുങ്ങി.

ഡാ. കുമാർ സെററിയിൽ ഇരുന്നു. ''എന്താണുകാര്യം?'' എന്നു ചോദിക്കുന്നതുപോലെ നോക്കിക്കൊണ്ട് പത്രം കയ്യിലെടുത്തു.

''ഒരാവശ്യം പറയാനാണ്''- ശേഖരപിള്ള ഭയപ്പാടോടെ പറഞ്ഞു.

''ഓഹോ''- പത്രക്കടലാസ് മറിച്ചുകൊണ്ട് ഡാ. കുമാർ മൂളി.

''ഒരു ശുപാർശയ്ക്കാണ്''

''ശുപാശർയോ?''—ഡാ. കുമാർ ചിരിച്ചു.'' ശേഖരപിള്ളയ്ക്ക് എന്താ ശുപാർശ?''

''തിരെ നിവർത്തിയില്ലാഞ്ഞു....''

''സാരമില്ല''- ശേഖരപിള്ളയ്ക്ക് അതു കേട്ടപ്പോരം മനസാന്നിദ്ധ്യം കിട്ടി.

''വേണ്ടപ്പെട്ട ഒരു...

''ഉം?''- പത്രത്തിൽ കണ്ണോടിച്ചു കൊണ്ട് മൂളി.

മുമ്പൊരിക്കൽ....ഒരു ജോലിക്ക് അപേക്ഷിച്ചിരുന്ന ശാന്തൻ.

''ഉം'' ഓർമ്മിച്ചുകൊണ്ട് ശേഖരപിള്ളയെ നോക്കി.

''അന്നു ജോലികൊടുത്തില്ല''- ശേഖരപിള്ള പതുക്കെ പറഞ്ഞു.

''നമ്മുടെ ആവശ്യത്തിനു പോരാ''

''ഇവിടത്തെ ജോലിക്കല്ല, ഇപ്പോഴം....''

''പിന്നെ?''

''മറെറാരിടത്തു്.... അപേക്ഷിച്ചിട്ടുണ്ടു്''

''അതിനു ഞാൻ....?''

''ഒരു ശുപാർശക്കത്തു്...''

''കൊടുക്കുന്ന പതിവില്ലെന്നു് ശേഖരപിള്ളയ്ക്കു് അറിയാമല്ലോ''- ശേഖരപിള്ളയുടെ ഭയം പെരുകി.

''അറിയാം''

''പിന്നെ?''

''എങ്കിലും''

''എൻെറ പതിവു് ഉപേക്ഷിക്കണോ?....'' പത്രത്തിൽ നിന്നു് കണ്ണെടുക്കാതെ, ആരോടെന്നില്ലാതെ, അദ്ദേഹം ചോദിച്ചു.

''എൻെറ....ഒരാവശ്യമാണു്''

''ശേഖരപിള്ളയുടെയോ? അതെങ്ങിനെ?''

''എന്നോടു ക്ഷമിക്കണം''

''ആട്ടെ! എവിടെയാണു് അപേക്ഷിച്ചിരിക്കുന്നതു്?

''ആ മരുന്നുകമ്പനിയിൽ''

''ശശിഭൂഷണൻെറയോ?''

''അതെ''

''അവരുമായി ഒരു തരത്തിലും ബന്ധപ്പെടാൻ ഇഷ്ടമില്ലെന്നറിവില്ലേ!''

''ഉണ്ടു്''

''പിന്നെ?'' ഡാ. കുമാറിൻെറ നോട്ടമേററു് അയാാം പതുങ്ങി.

''എനിക്ക് അവരോട് വിധേയത്വം വരുത്തുവാൻ, അവർ മനഃപൂർവം ആഗ്രഹിക്കുന്നുണ്ട്, ഇതുവരെ ഞാൻ ഒന്നിലും പെട്ടില്ല''

''അതറിയാം''

''അവർക്ക് ശുപാർശക്കത്തു തരുന്നത്'' ഉചിതമാണോ?''

''ശാന്തനു ജോലികിട്ടും''

''കിട്ടിയേക്കും എന്നാൽ...''

''ശാന്തനു ജോലിയായാൽ...എനിക്ക്....''

''എന്തു്?'' ശേഖരപിള്ള കുഴങ്ങി. മനസിലെ ആഗ്രഹങ്ങൾ പറയുന്നതു് ഉചിതമാകുമോ? ''ഒരു വലിയ കാര്യം നേടാം''

''ഓഹോ! അതെന്തു്?'

''അവിടത്തോട് എല്ലാം തുറന്നുപറയാം.'' ചഞ്ചലപ്പെട്ട് ശേഖരപിള്ള പതുക്കെ പറഞ്ഞു ''. ശാന്തൻ നല്ല പയ്യനാണ്. നല്ല കുടുംബക്കാരൻ''

''എനിക്കറിയാമല്ലോ''

''വല്ലാതെ വിഷമിക്കുകയാണ്''

''ഉം!''

''ഇതു വാങ്ങിക്കൊടുത്താൽ, ശാന്തനെ എനിക്കു കിട്ടും''
ശേഖരപിള്ള അടിമുടി വിയർത്തു.

''ഓഹോ?''– ഡാ. കുമാർ ലഘുവായി ചിരിച്ചു.

''എന്റെ മകൾ ലളിത....''

''എനിക്കു മനസിലായി'' അദ്ദേഹം വീണ്ടും ചിരിച്ചു– ''മകളെ കല്ല്യാണം കഴിക്കുന്നതിനുമുമ്പ്, പ്രതിശ്രുതവരനു് ജോലി നേടിക്കൊടുക്കണം, അല്ലേ?''

ശേഖരപിള്ള വല്ലാതെ പതറി –''ജോലികിട്ടിയശേഷം അതു് ശാന്തനോടു പറഞ്ഞാൽ....നടക്കും''

''ഓഹോ!'' ഡാ. കുമാറിനു് നേരമ്പോക്കു തോന്നി. ചിരിച്ചു.

''എന്നെ ഈ നിലയിൽ എത്തിച്ചതു് അവിടുന്നാണ്''

ഡാ. കുമാർ മിണ്ടിയില്ല.

''എനിക്കു് ആശ്രയം ഇവിടേയുള്ളു''– യാചിക്കുന്നതുപ ലെ ശേഖരപിള്ള പറഞ്ഞു'' അവളെ കല്യാണം കഴിച്ചു പറഞ്ഞയച്ചാൽ....എന്റെ....''

''ശേഖരപിള്ള വിചാരിക്കുന്നതുപോലെ, ശാന്തൻ വഴിപ്പെട്ടുമോ?''

''എന്നാണ് എന്റെ വിശ്വാസം''

''ശാന്തനോടു് സംസാരിച്ചോ?''

''ഇല്ല''

''പിന്നെ?''

ശേഖരപിള്ളയ്ക്കു് മറുപടി ഇല്ലായിരുന്നു.

''ശാന്തനോടു ചോദിക്കാതെ....?''

''അവൻ വഴിപ്പെടാതിരിക്കുകയില്ല''

''നിശ്ചയമുണ്ടോ?''

''വിശ്വാസമുണ്ട്''

''ശേഖരപിള്ളയ്ക്കുവേണ്ടി ഞാൻ പതിവു മുടക്കണം അല്ലേ?''

''മറ്റൊരു വഴി എനിക്കില്ല''

''ശരി''– ഡാ. കുമാർ അകത്തേക്കു പോയി.

ഇത്രയും ആശ്വാസം തോന്നിയ ഒരുനിമിഷം ശേഖരപിള്ള ജീവിതത്തിൽ അനുഭവിച്ചിട്ടില്ല. അയാളുടെ ഹൃദയം നിറഞ്ഞു. മുഖം പ്രസന്നമായി.

അൽപ്പനേരം കഴിഞ്ഞപ്പോരം ഡാ. കുമാർ കത്തു കൊണ്ടുവന്നു് ശേഖരപിള്ളയ്ക്കു് കൊടുത്തു.

സീതാദേവിയിൽ നിന്നു് മുദ്രാമോതിരം ഏറ്റുവാങ്ങിയ ഹനുമാനെപ്പോലെ ആദരവും വിനയവും പ്രകടിപ്പിച്ചുകൊണ്ടു് ശേഖരപിള്ള അതു് ഏറ്റുവാങ്ങി.

എങ്ങിനെയാണ് നന്ദിപറയുക? പ്രകടിപ്പിക്കുക?

കൂപ്പുകയ്യോടെ അയാൾ വിടവാങ്ങി.

വീട്ടിൽ മടങ്ങിയെത്തുമ്പോൾ അയാളുടെ വരവുംകാത്ത് ശാന്തൻ ഇരിപ്പുണ്ടായിരുന്നു.

''കിട്ടിയോ?'' ആകാംക്ഷാപൂർവം ശാന്തൻ ചോദിച്ചു.

''കിട്ടി'' സന്തുഷ്ടിയോടെ ശേഖരപിള്ള പറഞ്ഞു 'മുമ്പൊരിക്കലും ഒരു ശുപാർശക്കത്ത് ആർക്കും കൊടുത്തിട്ടില്ല, എന്റെ ആവശ്യത്തിന് അദ്ദേഹം അതും ചെയ്തു.'' ഹൃദയത്തിൽ നിറഞ്ഞുനിന്നിരുന്ന നന്ദിയും സന്തോഷവും സ്പഷ്ടമാക്കിക്കൊണ്ടാണ് അയാൾ സംസാരിച്ചത്.

''എനിക്കു കിട്ടിയ വരമാണിത്'' ശാന്തൻ ആത്മഗതം പോലെ പതുക്കെ പറഞ്ഞു. ''എന്റെ ജീവിതത്തിന്റെ ഗതിതന്നെ ഇതു മാററും''

''നിന്റെ മാത്രമല്ല''— ചിന്താധീനനെപ്പോലെ ശേഖരപിള്ള പറഞ്ഞു— ''മററുപലരുടെയും''

''ഈ ഉപകാരം ഞാൻ എന്നും ഓർമ്മിക്കും''

''അതുമതി''

''ഇന്നുതന്നെ ശശിഭൂഷണെ കാണണം''— ശാന്തൻ യാത്ര പറയാൻ ഭാവിച്ചു.

''അങ്ങിനെ ചെയ്യു''

''ശേഖരപിള്ളയുടെ അനുഗ്രഹത്തോടെ....''

''പോകുന്നതിനുമുമ്പ്....'' ശേഖരപിള്ള വീട്ടിനകത്തേക്കു നോക്കി'' ലളിതേ! മോളെ!....''

അകത്തു് ലളിത വിളികേട്ടു.

''കാപ്പിയോ വല്ലതും തയ്യാറായിട്ടുണ്ടോ മോളെ?''

''ഉണ്ട്'' വാതിലിന്നടുത്തുവന്ന് ലളിത പറഞ്ഞു.

''രണ്ടു പേർക്കു്'' അവളെ നോക്കി ശേഖരപിള്ള പറഞ്ഞു.

''ഓ! ഇപ്പോൾ കൊണ്ടുവരാം''

'ഇനി എനിക്ക് ഇവളെ ഒരു നിലയിലാക്കണമെന്നേ വിചാരമുള്ളു'' ശേഖരപിള്ള നെടുവീർപ്പിട്ടു.

''അത് സ്വാഭാവികമല്ലെ!'' ശാന്തൻ ചിരിച്ചു.

''അതും ഡാ. കുമാറിന്റെ സഹായംകൊണ്ടു വേണം സാധിക്കാൻ'' ശേഖരപിള്ള ആത്മഗതം മാതിരി പറഞ്ഞു. പഠിത്തം പൂർത്തിയായി. ബി എസ് സിയാണ്.''

'ഗവേഷണാലയത്തിൽ തന്നെ ചേരാനുള്ള യോഗ്യതയുണ്ട്''

''ആ നല്ല മനുഷ്യൻ അതും എനിക്കു ചെയ്തുതരാതിരിക്കുകയില്ല''-പുറത്തേക്കു നോക്കി അയാൾ സ്വപ്നം കണ്ടു.

രണ്ടു കപ്പുകളിൽ കാപ്പിയുമായി ലളിത വന്നു.

അവർ കുടിച്ചു.

''നന്നായിട്ടുണ്ട്'' ലളിതയെ നോക്കി ശാന്തൻ പ്രശംസിച്ചു. ശേഖരപിള്ള അതുകണ്ട് സന്തോഷിച്ചു.

ലളിത ലജ്ജിച്ച് മന്ദഹസിച്ച് ഒതുങ്ങിനിന്നു.

''ഈ മധുരം കഴിച്ചു പോകുമ്പോൾ എനിക്ക് ശുഭപ്തിവിശ്വാസം വളരുന്നു'' യാത്രപറയുന്നമട്ടിൽ ശാന്തൻ നിന്നു.

''എല്ലാം നല്ലതിനാകട്ടെ!''— അനുഗ്രഹിക്കുന്നതുപോലെ ശേഖരപിള്ള പറഞ്ഞു.

ശാന്തൻ നടന്നു മറഞ്ഞു. അവന്റെ പോക്കുനോക്കി അച്ഛനും മകളും അവിടെ നിന്നു.

# 3 ദുഃഖത്തിന്റെ ചക്രവാളം

ചൈതന്യമില്ലാത്ത കണ്ണുകൾ. നീരുവീണമട്ടിൽ മുഖത്തു് വീർപ്പ്. രക്തപ്രസാദമില്ലാത്ത, മഞ്ഞളിച്ച നിറം കണ്ണിനു ചുററും വ്യാപിച്ച കറുപ്പ്. ആകപ്പാടെ ആരുടെയും അനുകമ്പതേടുന്ന ഭാവം.

''ജീവിതം കൊണ്ടു് എനിക്കിനി പ്രയോജനമൊന്നുമില്ല'' കറുപ്പ് അറച്ചറച്ചു് പറഞ്ഞു. ''എന്നെക്കൊണ്ടു എന്തെങ്കിലും പ്രയോജനം ഉണ്ടാകുമെങ്കിൽ, ആയിക്കൊള്ള ഞാൻ സ്വമേധയായി നിങ്ങൾക്കു വിധേയനാകുന്നു'' ആത്രയും സംസാരിച്ചതിന്റെ ക്ഷീണം കൊണ്ടെന്നപോലെ അയാൾ കിതച്ചു. കണ്ണുകളിൽ വെള്ളം നിറഞ്ഞു. ഒന്നുരണ്ടു ബിന്ദുക്കൾ കുററിമീശകളിലൂടെ ഉരുണ്ടു് താഴെവീണു.

''ഈ അവസ്ഥയിൽ എത്തുമെന്നു് കരുതിയില്ല. എനിക്കും ഉണ്ടായിരുന്നു പ്രതീക്ഷകളും ആഗ്രഹങ്ങളുമെല്ലാം. എന്നാൽ അവയെക്കുറിച്ചു ചിന്തിക്കുവാൻ ഇനിവഴിയില്ല. ജീവിതമാകുന്ന കടൽപ്പാലത്തിന്റെ അററത്തു് എത്തി. അഗാധഗർത്തത്തിലേക്കു് പതനം മാത്രമേ അവശേഷിക്കുന്നുള്ളു''— അയാൾ ഇടറി അത്രയും പറഞ്ഞതുതന്നെ പ്രയാസപ്പെട്ടാണു്.

''ഇവിടം വിട്ടാൽ....വീണ്ടും മദ്യശാലയിലേക്കു മാത്രമേ ഞാൻ പോകൂ. എനിക്കു് അവിടെയ്ക്കുള്ളവഴിമാത്രമേ അറിയൂ''—കാരുണ്യാർഹമായ വിധത്തിൽ അയാൾ പറഞ്ഞു.

അടുത്തിരുന്ന ഭാര്യ വിങ്ങിപ്പൊട്ടി.

''വേദനകാണാനുള്ള കണ്ണ് എനിക്കുണ്ട്. പക്ഷേ! എന്തുചെയ്യും? എന്റെ മേൽ എനിക്കു നിയന്ത്രണമില്ല. നിരപരാധികളായ ഇവരുടെ കണ്ണീർ എന്റെ ഹൃദയം സ്വാധീനിക്കുന്ന നിമിഷങ്ങളുണ്ട്. എന്നോടു ബന്ധപ്പെട്ടതിനാൽ ഇവരും ദു:ഖത്തിന്റെ ചുഴിയിൽപെട്ടു. എന്നാൽ എന്നെ ഉപേക്ഷിക്കുവാൻ എന്തുകൊണ്ട് തുനിയുന്നില്ല? എന്നെ ഇനിയും വേണമെന്നു ആഗ്രഹിക്കുന്നതു കാണുമ്പോൾ, മനുഷ്യരുടെ യുക്തിഹീനതയെക്കുറിച്ച് ചിന്തിച്ചു പോകും'' അയാൾ പതുക്കെ ചിരിച്ചു. വികൃതമായ ചിരി!

സെററിയിൽ ചാരിയിരുന്നു അയാൾ എന്തൊക്കെയോ ചിന്തിച്ചു. ക്രമേണ അകാലനിദ്രയിൽ ആണ്ടു. ഉണർത്താൻ ആരും കൂട്ടാക്കിയില്ല.

കുറുപ്പിനെ വിട്ടിട്ട്. അയാളുടെ ഭാര്യയെ വിളിച്ചുകൊണ്ട് അടുത്തമുറിയിലേക്ക് മാളവിക പോയി.

കണ്ണീരുകൊണ്ടു കലങ്ങിയ നയനങ്ങൾ, അകാലജര ബാധിച്ച നെററിത്തടം. വികാര വിധേയത്വത്തിൽ വിവശമായ ശരീരം. ശ്രദ്ധയില്ലായ്മ മൂലം മുഷിവും ഉലച്ചിലും സഹിക്കുന്ന വേഷം, കുറുപ്പിന്റെ ഭാര്യ ആരുടെയും അനുകമ്പ നേടും.

മദ്യരോഗിയായ ഭർത്താവിനെ അപൂർവമായിട്ടേ അവൾക്കു കിട്ടാറുള്ളൂ. അപൂർവവേളകളിൽ മാത്രമേ ഇച്ഛാശക്തിക്കു വിധേയനായി പെരുമാറുവാൻ അയാൾക്കു സാധിക്കൂ. അങ്ങിനെയുള്ള ഒരു അവസരം നോക്കിയാണ് അവർ അവിടെ കൊണ്ടുവന്നതു്. ഇതിനകം പ്രശസ്തിസ്ഥാപിച്ച ഒരു മനോരോഗ ചികിത്സാ വിഭഗ്ദ്ധനായിത്തീർന്ന മാളവികയെ സമീപിച്ചതു് പോംവഴി വല്ലതും കിട്ടുമോ എന്ന് അറിയാനാണ്. അഗാധഗർത്തത്തിൽ ആണ്ടുപോയ കുറുപ്പിനെ പിടിച്ചു കയററുവാൻ അവസാനത്തെ ഒരു ശ്രമം

മേശക്ക് ഇരുവശത്തും. അഭിമുഖമായി ഇരുന്നു.

''നിങ്ങളോട്ട് വളരെ സഹതാപമുണ്ട്'' മാളവിക സൗമ്യമായി പറഞ്ഞു. നിങ്ങളേക്കാളേറെ കുറുപ്പിനോടും''

കുറുപ്പിൻെറ ഭാര്യ കണ്ണീർ തുടച്ചു

''ചികിൽസക്ക വിധേയനായാൽ ആശയ്ക്ക വകയില്ലെന്ന പറഞ്ഞുകൂടാ.''

കുറുപ്പിൻെറ ഭാര്യ ആ വാക്കുകരം ആർത്തിയോടെ കേട്ടു.

''അതിനുമുമ്പ് കുറുപ്പിൻെറ പൂർവകാല വിവരങ്ങരം സത്യസന്ധമായി പറയുന്നതോ?''

മറുപടിപറയാതെ ഭാര്യ വിങ്ങിക്കരഞ്ഞു,

''വിഷമമുള്ളതാണെന്നു് എനിക്കറിയാം. എന്നാൽ ഇന്നത്തെ വേദനയ്ക്ക് ശമനം കാണാൻ, അതിനു തയ്യാറാകണം.'' ദയാ വായ്പോടെ മാളവിക അവരെ നോക്കി.

''തയ്യാറാണ്'' ''വിങ്ങുന്നതിനിടയിൽ ഭാര്യ പറഞ്ഞു.

''എൻെറ മനസ്സിലെ ആവി കുറെ പുറത്തുപോകാനും ഇതൊരവസരമാകും.'' സാരിത്തുമ്പെടുത്ത് കണ്ണീർ തുടച്ചു.

''വിമ്മിഷ്ടം ഒതുക്കുവാൻ ശ്രമിക്കുക'' മാളവിക ആശ്വസിപ്പിച്ചു.

''വേണ്ടപ്പെട്ട ആളിനുവേണ്ടി എന്തെല്ലാം സഹിച്ചിട്ടുണ്ട്. സഹിക്കാൻ നിർബന്ധിതരാകുന്നുണ്ട്''

''സഹിക്കാം എപ്പോം. എത്രവേണമെങ്കിൽ സഹിക്കാം അദ്ദേഹത്തിനുവേണ്ടി''

കുറുപ്പിൻെറ മനസ്സിൽ, എല്ലാ മേഖലകളിലും ഒട്ടിപ്പിടിച്ചിട്ടുള്ള അനുഭവങ്ങരം അറിയണം. അവയെ നീക്കം ചെയ്യുവാൻ അറിയേണ്ടതു് ആവശ്യമാണ്.'' സൗമ്യമായി മാളവിക അവരെ നോക്കിക്കൊണ്ട് പതുക്കെ അറിയിച്ചു. അവരം തുടർന്നു ''സംതൃപ്തമായ കുടുംബജീവിതം ആദ്യകാലങ്ങളിൽ നിങ്ങരക്ക് ഉണ്ടായിരുന്നിരിക്കും''

''എന്റെ സംതൃപ്തിയുടെ രൂപരേഖയെങ്കിലും ഇതിനകം അനുമാനിക്കുവാൻ സാധിച്ചില്ലേ?'' വെറുപ്പോടെ പ്രതിഷേധത്തോടെ ഭാര്യ പറഞ്ഞു. അവജ്ഞയോ വൈരാഗ്യമോ ഏതാണ് അതിൽ കൂടുതൽ കലർന്നിരുന്നതെന്ന് നിശ്ചയിക്കാൻ മാളവികയ്ക്കും സാധിച്ചില്ല. എന്നാൽ എന്തും പറയുവാനുള്ള ദൃഢനിശ്ചയം കാണാതിരുന്നില്ല.

''നിങ്ങൾ ദമ്പതിമാരാകുന്നതിനുമുമ്പ്....?''

''അത് എന്നോട് ദയവായി ചോദിക്കരുതേ!'' അവർ പ്രതിഷേധിച്ചു.

രോഗചരിത്രത്തിലേക്ക് എത്തിനോക്കുവാൻ തുനിയുമ്പോൾ മനോവിജ്ഞനികൾക്ക് ഇത്തരം പ്രതിഷേധങ്ങൾ അവരുടെ ചാർച്ചക്കാരിൽനിന്നും ഉണ്ടാകുന്നതു സ്വാഭാവികമാണെന്നു മാളവികയ്ക്ക് അറിയാം. അതുകൊണ്ട് വകവെച്ചില്ല.

''കുടുംബബന്ധങ്ങളിൽ ഉളവാകുന്ന പിരിമുറുക്കങ്ങൾ അസാധാരണമല്ല''

''അതു ധാരാളം ഉണ്ടായിട്ടുണ്ട്''

''അവയിൽനിന്നു രക്ഷപ്രാപിക്കുവാൻ നടത്തുന്ന പലായനങ്ങൾ ദുർഘടങ്ങൾ സൃഷ്ടിക്കാറുണ്ട്. മോചനത്തിനായി സ്വാഗതാർഹങ്ങളല്ലാത്ത മാർഗ്ഗങ്ങൾ സ്വീകരിക്കുക പതിവാണ്'' വിശദീകരിക്കുന്നമട്ടിൽ മാളവിക പറഞ്ഞു.

''എന്നാൽ ദുർഘടാനുഭവങ്ങൾ നീക്കപ്പെടുന്നില്ല. അവ അബോധ മനസിൽ അടിഞ്ഞുതാണ് ഒളിഞ്ഞു കഴിയും. മനസിനെ തൃപ്തിപ്പെടുത്തുവാൻ ഉളവാകുന്ന പ്രേരണയ്ക്ക് വിധേയരാകുമ്പോൾ.... മദ്യത്തിലും ആശ്രയം തേടും''— മാളവിക പറഞ്ഞുനിർത്തി ''ഇങ്ങനെയായിരിക്കാം, കുറുപ്പ് മദ്യശാലയിലെത്തിയതു''

''എനിക്കൊന്നുമറിഞ്ഞുകൂടാ''

''തന്നത്താനറിയാതെയാണ് ഒരാരം ഇങ്ങനെ ബന്ധി തനാകുന്നതു്,''

തൻെറ ഭർത്താവിൻെറ ചെയ്തികരം പലതും ഭാര്യ ഓർമ്മിച്ച പലതും ഇതു് ന്യായീകരിക്കുന്നുണ്ടെന്നു് അവർക്കു തോന്നി. കറുപ്പ് നിരപരാധിയാണെന്ന സൂചന അതിൽ അടങ്ങിയിട്ടുണ്ടെന്നു് അവരം അനുമാനിച്ചു. അതു കാരണം മാളവികയോടു എല്ലാം തുറന്നു പറയുന്നതിനു് സന്നദ്ധയായി''

ദീർഘനേരം അവരം സംസാരിച്ചു, സമയം പോയതു് അറിയാതെ. അതിൽനിന്നു് കുറുപ്പ് മദ്യരോഗിയായി പരിണമിച്ചതിൻെറ ചരിത്രം കണ്ടെത്താൻ മാളവികയ്ക്കു് പ്രയാസമുണ്ടായില്ല.

ഉറക്കം ഉണർന്നതുപോലെ കുറുപ്പ് കോട്ടുവായിട്ടു. അതു കേട്ട് മാളവികയും കുറുപ്പിൻെറ ഭാര്യയും അയാളുടെ അടുത്തേക്കുവന്നു.

''എന്തൊരുറക്കമായിരുന്നു'' ആത്മഗതമെന്ന മട്ടിൽ കുറുപ്പുപറഞ്ഞു. അയാരം ചിരിക്കാൻ ശ്രമിച്ചു. ''ഞാൻ ഡാക്ടറുടെ കൺസൾട്ടിംഗ് റൂമിൽ ആണെന്നു് ഓർമ്മിച്ചില്ല. ഇവിടെ വന്നാൽ ഉറങ്ങാനൊക്കും!''

''ആശ്വാസത്തിനുള്ള താവളമാണിവിടം''—മാളവിക ഫലിതരൂപത്തിൽ മറുപടിപറഞ്ഞു.

''ആട്ടെ! ഡാക്ടർ, എന്നെ വീണ്ടെടുക്കുവാൻ പററുമോ?'' കുറുപ്പ് പതുക്കെ ചോദിച്ചു,

''ഒരു ഡാക്ടർ ഒരിക്കലും നിരാശാവാദിയല്ല.''

''എൻെറ ഭാര്യയെപ്പോലെ ഒരു ശുശ്രൂഷകരിയെ കണ്ടെത്താൻ കഴിയുകയില്ല. ഇത്രയും കാലം എന്നെ മേച്ചുകൊണ്ടു നടന്നതിൽനിന്നു് അതു് സ്പഷ്ടമല്ലേ? മാതാപിതാക്കന്മാർ പോലും ഇത്രയും വാത്സല്യത്തോടെ ഒരാളെ പരിചരിക്കുകയില്ല'' കുറുപ്പ് ഭാര്യയെ നോക്കി.

അവരം തിരിഞ്ഞുനിന്നു് കണ്ണുതുടച്ചു.

''ഇതുപോലെ പരസ്പരം മനസ്സിലാക്കിയിട്ടുള്ള ഭാര്യാഭർത്താക്കന്മാരെ കാണുകയില്ല'' മാളവിക അഭിപ്രായപ്പെട്ടതു മന:പൂർവമായിരുന്നു. ''സഹകരണമുണ്ടെങ്കിൽ ചികിൽസയ്ക്ക എളുപ്പമാണ്''

ചോദ്യരൂപത്തിൽ കുറുപ്പ് മാളവികയെ നോക്കി.

''സന്നദ്ധതയും ഉണ്ടാകണം'' --മാളവിക പറഞ്ഞു-

''അതുള്ളതുകൊണ്ടാണല്ലോ ഇവിടെ വന്നതു്'' കുറുപ്പു് പുറത്തേക്ക നോക്കിക്കൊണ്ടിരുന്നു.

''ഞങ്ങരം ഒരു മരുന്നു് കണ്ടുപിടിച്ചിട്ടുണ്ടു്, പുതിയതായി''

''ഉണ്ടോ?'' ആകാംക്ഷയോടെ ഭാര്യ നോക്കി.

''അതു പ്രയോഗിക്കവാൻ നിശ്ചിതമായ പരിപാടിക്ക വിധേയനാകണം''

''ആകാം''

''തീർച്ചയുണ്ടോ?

''ഉണ്ടു്''

''വിധേയനാകാൻ സ്വമേധയാ സമ്മതിക്കണം''

''തീർച്ചയായിട്ടും''

''നിർബന്ധിച്ചതുകൊണ്ടാണ് ചെയ്തതെന്നു് വന്നുകൂടാ''

അണ്ടർടേക്കിംഗ് വേണോ?''

'',അതെ''

''വിരോധമില്ല''

''ഈ പരീക്ഷണത്തിൽ ഒരു വോളണ്ടിയർ ആയി....?''

''പരീക്ഷണമോ?'' സംശയവും രോഷവും കലർന്ന സ്വരത്തിൽ ഭാര്യ ചോദിച്ചു.

''എന്നുതന്നെ വിചാരിച്ചുകൊള്ളൂ''

''അദ്ദേഹത്തെ പരീക്ഷണമൃഗമാക്കാൻ എനിക്കു സമ്മതമില്ല'' ഭാര്യ എഴുന്നേററു ശക്തിയായി പറഞ്ഞു.

മാളവികയും കുറുപ്പും നിശബ്ദരായി. പരസ്പരം നോക്കി.

ഭാരിച്ച നിശ്ശബ്ദത.

നിമിഷങ്ങൾനീങ്ങി. സന്നിഗ്ദ്ധാവസ്ഥ സ്ഥിരീകരിക്കുന്ന നിമിഷങ്ങൾ....

കുറുപ്പിൻെറ ഭാര്യയുടെ തേങ്ങലുകളാണ് വീർപ്പുമുട്ടിനിന്ന നിശബ്ദത പൊട്ടിച്ചത്.

''എന്തൊക്കെ സഹിക്കണം?'' അവർ വിതുമ്മി. ''എന്തൊരു വിധിയാണ്?''

''എന്നെ സംബന്ധിച്ചിടത്തോളം, എന്താണ് അവശേഷിക്കുന്നത്?'' ആരോടെന്നില്ലാതെ കുറുപ്പു ചോദിച്ചു.

''ഈ പരീക്ഷണം വിജയിച്ചാൽ സമൂഹത്തിന് അത് നേട്ടമാകും. നൂറു നൂറായിരം മദ്യരോഗികൾക്ക മോചനത്തിന് വഴിയാകും'' മാളവിക നയത്തോടെ അറിയിച്ചു.

''സമൂഹത്തിന് എന്തെങ്കിലും പ്രയോജനം എന്നിൽ നിന്ന് ഉണ്ടായിട്ടില്ല'' കുറുപ്പ് ചിന്തിക്കുകയായിരുന്നു.

''ഇനിയും അതു ചെയ്യുവാൻ വഴിയുണ്ട്. സമയമുണ്ട്.'' മാളവിക പറഞ്ഞു.

''പരീക്ഷണം വിജയിച്ചാൽ....എന്നെപ്പോലെ നിരാശാഗർത്തത്തിൽ നിപതിച്ചവർക്ക് കരകയറാനുള്ള കാര്യം ഉണ്ടാകുമോ?''

''ഉണ്ടായേക്കാം''

''പരാജയപ്പെട്ടാൽ...? നിത്യവേദനയിൽ നിന്ന് ഈ പതിതനെ നേരത്തെ മോചിപ്പിക്കാം. രണ്ടും എനിക്ക് രാജമാർഗ്ഗങ്ങൾ തന്നെ.'' കുറുപ്പ് ഉറക്കെ ചിന്തിക്കുകയായിരുന്നു.

''എനിക്കുവയ്യാ'' വേദനിച്ചുകൊണ്ട് ഭാര്യ പറഞ്ഞു.

ക്ഷോഭം പ്രകടമായിരുന്നു അവരുടെ മുഖത്ത്.

''നീ എന്താണ് പറയുന്നത്? ഞാൻ ഇങ്ങനെ കഴിയുന്നതുകൊണ്ട് എന്തു ഫലമാണ്?''

''എനിക്കൊന്നുമറിഞ്ഞുകൂടാ'' അവൾ കണ്ണീരൊഴുക്കി

''എനിക്കീജീവിതംമടുത്തു, ആർക്കെങ്കിലും അതുകൊണ്ടു പ്രയോജനമുണ്ടാകാൻ സാധിക്കുമെങ്കിൽ...!''

''ബലിമൃഗമായിത്തീരാൻ ഞാൻ സമ്മതിക്കുകയില്ലേ.'' ഉറപ്പോടെ അവൾ പറഞ്ഞു.

''എന്റെ ബലിപീഠത്തിൽനിന്ന് ഒരു പുതിയ നേട്ടമുണ്ടാകുമെങ്കിൽ നീ അതു സമ്മതിക്കില്ലേ?....

''ഇല്ല! ഇല്ല! ഇല്ല!'' അവൾ അവശയായി ''എന്റെ ഭർത്താവു് പരീക്ഷണമൃഗമല്ല,'

എല്ലാ ചികിൽസകളും ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ പരീക്ഷണമല്ലേ?-'' കുറുപ്പുചോദിച്ചു.

''വേണ്ട, ഇതിനല്ലാ ഞാനവിടെ നിങ്ങളെ കൊണ്ടു വന്നത്. വരൂ നമുക്ക് ഇവിടം വിടാം'' കുറുപ്പിന്റെ കയ്യിൽ കടന്നു പിടിച്ച് അവർ നിയന്ത്രണം വിട്ടുപുലമ്പി.

''എത്ര ബാലിശമാണിത്!''- ശാസനരൂപത്തിൽ കുറുപ്പ് അവളെ നോക്കി

''വിലപ്പെട്ട ഒരഭിപ്രായം ഉണ്ടായി. വസ്തുനിഷ്ഠമായി അതിനെക്കുറിച്ചു ചിന്തിക്കണം. തീരുമാനിക്കണം, വികാരമല്ല വിധിയെഴുതേണ്ടത്. എനിക്കു നഷ്ടപ്പെട്ട യുക്തി നിനക്കും ഇല്ലാതായാൽ.... നമ്മുടെ'' ആയാസപൂർവമാണു കുറുപ്പു് സംസാരിച്ചത്. എങ്കിലും അയാൾക്ക് അപൂർവ വേളകളിൽ ബുദ്ധിപൂർവം പെരുമാറാനുള്ള ശക്തി തിരെ ക്ഷയിച്ചിട്ടില്ലെന്ന് അതു തെളിയിച്ചു,

രംഗം ചൂടുപിടിക്കുമെന്ന് മാളവിക പ്രതീക്ഷിച്ചതാണ്. എന്നാൽ നിയന്ത്രണാതീതമാകുമെന്നു നിനച്ചതല്ല. അവൾ ഒന്നും മിണ്ടാതെ എല്ലാം വീക്ഷിച്ചുകൊണ്ടു ഇരുന്നു

''ഒരു രഹസ്യം പറയട്ടെ ഡാക്ടർ!'' മാളവികയെനോക്കി കുറുപ്പ് സംസാരിച്ചു. ''ഇവരാപോലും അറിഞ്ഞിട്ടില്ലാത്ത കാര്യമാണ്.'' ഭാര്യയെ അയാരം നോക്കി. ''ഇന്നത്തെ നിലയിൽ ഞാൻ മരിക്കുമ്പോരം; എൻെറ ജഡം മെഡിക്കൽ ഗവേഷണവിഭാഗത്തിനു് നൽകണമെന്നാണ് ഒസ്യത്തിൽ ഞാൻ എഴുതിയിട്ടുള്ളതു്''

അവർ അതുകേട്ട് നിശ്ശബ്ദരായി ഇരുന്നു.

''അവർക്കു് പഠിക്കാനെങ്കിലും ഉതകുന്നതിനു്!''–കുറുപ്പ് കണ്ണുതുടച്ചു.

''ഞാൻ ഇതിനു സമ്മതിക്കുകയില്ല'' ഭാര്യ പൊട്ടിത്തെറിക്കുന്ന മട്ടിൽ ഉറക്കെ പറഞ്ഞു. ''ജീവിതമോ നശിച്ചു! പരലോകത്തെങ്കിലും ശാന്തിയുണ്ടാകുവാൻ, ഉദകക്രിയയും ചെയ്യരുതെന്നോ?''

''പരലോകം!...ശാന്തി!.... മോക്ഷം....'' പരിഹാസ്യമായി കുറുപ്പു ചിരിച്ചു. ''എനിക്കോ?''

''അതെ!'' ഭാര്യ നിറ കണ്ണോടെ പറഞ്ഞു.

''മരണത്തിനപ്പുറത്തു് ഒന്നുമില്ല. ശൂന്യത!....'' മൃദുവായി ചിരിച്ചുകൊണ്ടു് കുറുപ്പു പുറത്തേക്കു നോക്കി- ''പരലോകമെന്നൊന്നില്ല. പിന്നല്ലേ ശാന്തിയുടെ പ്രശ്നം.''

മാളവികയ്ക്കു് ഭാര്യാഭർത്താക്കന്മാരുടെ സംവാദത്തിൽ സംബന്ധിക്കുവാൻ താൽപ്പര്യം തോന്നിയില്ല. അതിൽ ഇടപെടാതെ അവർ നിശ്ശബ്ദത പാലിച്ചു,

''മരണശേഷം എൻെറ ജഡം പരീക്ഷണങ്ങരംക്കു വിധേയമാക്കട്ടെ. എന്നായിരുന്നു എൻെറ ആഗ്രഹം. അത് നേരത്തെ നടക്കട്ടെ. എനിക്കു് അതിൽ സന്തോഷമാണ്, തൃപ്തിയാണ്. ജീവിത സഫലീകരണം കുറച്ചെങ്കിലും ഞാനതിൽ കാണുന്നു. ഈ സേവനമല്ലേ എനിക്കിനി നിർവഹിക്കാൻ കഴിയൂ!'' വികാരാധീനനായി കുറുപ്പു പറഞ്ഞു,

"എങ്കിലും....'' ഭാര്യയുടെ വികാരം , തെല്ലടങ്ങി.

"ഞാൻ ഒരു വോളണ്ടിയർ ആയി നിങ്ങൾക്ക വിധേയനാകുന്നു. സ്വമേധയാതന്നെ. ആ പ്രമാണത്തിൽ ഒപ്പു വയ്ക്കാം'' മാളവികയോട്ട തിരിഞ്ഞാണ് അയാൾ പറഞ്ഞതു്. "എന്റെ ആഗ്രഹത്തിനു് എതിരായി എന്റെ ഭാര്യ നിൽക്കുകയില്ല''

"ഒരു തീരുമാനത്തിൽ ഇപ്പോൾ എത്തേണ്ട. ആഴത്തിൽ ആലോചിച്ചശേഷം അറിയിച്ചാൽമതി. പ്രേരണയോ സമ്മർദ്ദമോ ഇതിലില്ല'' മാളവിക കരുതലോടെ പറഞ്ഞു.

"തികഞ്ഞ ആത്മാർത്ഥയോടെ ഞാൻ സഹകരിക്കാം''

"ഇതിൽ ആകാംക്ഷവച്ച പുലർത്തേണ്ടതില്ല'' ഭാര്യയോട്ട് തിരിഞ്ഞു് മാളവിക പറഞ്ഞു. "ഭാര്യയുടെയും സ്വമേധയായുള്ള അനുമതി....?''

"അതിനു് അവൾ തടസ്സമാകുകയില്ല''

"ഭയപ്പെടേണ്ട കാര്യമൊന്നുമല്ല പരീക്ഷണം'' മാളവിക ആവർത്തിച്ച.

"എനിക്കറിയാം'' കുറുപ്പു പറഞ്ഞു. "ജയിച്ചാൽ ഒരു പുതിയ ജീവിതം മരിച്ചാൽ ഇന്നത്തേതിൽനിന്നു മോചനം. രണ്ടും മനോഹരമാണ്''

"ഇങ്ങനെ പറഞ്ഞാൽ പോരാ"

"സ്വാശ്രയത്തോടെ തീരുമാനമെടുക്കാൻ എനിക്ക കഴിവില്ലെന്നല്ലേ? അതുകൊണ്ട് മററുബന്ധുക്കളുടെയും അഭിപ്രായം ആരായുകയാണെന്നല്ലേ സൂചന? ചിന്താധീനനായി കുറുപ്പ് അൽപ്പനേരം ഇരുന്നു.

"ഇത്രയും കാലം എന്നെ സഹായിച്ച എന്റെ സഹധർമ്മിണി മററുവഴി മുട്ടി നിൽക്കുന്ന എന്നെ ഈ നിർണ്ണായകഘട്ടത്തിൽ ഉപേക്ഷിക്കുകയില്ല ഡാക്ടർ!'' കുറുപ്പിന്റെ കണ്ണു

നിറഞ്ഞൊഴുകി. അധരങ്ങൾ വിറച്ചു് തലതിരിച്ച് ബാഷ്പം തുടച്ചു. ''എന്റെ ഇതിന് അനുവദിക്കുകയില്ലേ? എന്റെ ഭാര്യ എന്നെ സഹായിക്കുകയില്ലേ'' വികാരാവേശം അയാളിൽ വിതുമ്മി നിന്നു.

''ഞാൻ സമ്മതിക്കുന്നു'' ഭാര്യ വിങ്ങിപ്പൊട്ടി.

ദീർഘനേരം അവരാരും ഉരിയാടിയില്ല.

''വിവരം ഞാൻ ഡാ. കുമാറിനെ അറിയിക്കാം'' ദുസ്സഹമായ നിശബ്ദതയ്ക്ക് വിരാമമിട്ടതു് മാളവികയായിരുന്നു. ''അദ്ദേഹമാണ് അന്തിമ തീരുമാനമെടുക്കേണ്ടതു്''

പിന്നെ അവർ ഒന്നും സംസാരിച്ചില്ല.

കുറെനേരം കഴിഞ്ഞു. പോർച്ചിൽ കിടന്നിരുന്ന കാറിൽ കയറി കുറുപ്പും ഭാര്യയും യാത്രയായി....

ദുസ്സഹങ്ങളായ മാനുഷിക പ്രശ്നങ്ങളുമായി വന്നിട്ടുള്ളവരെ മാളവിക മുമ്പും അഭിമുഖീകരിച്ചിട്ടുണ്ട്. എന്നാൽ ഇത്രയും ആഴത്തിൽ അവരുടെ ഹൃദയത്തെ അലട്ടിയിട്ടുള്ളവർ ചുരുങ്ങും.

കുറുപ്പിന്റെ കാര്യത്തിൽ ഒരു പ്രത്യേകതയുണ്ട്. തന്റെ പതനത്തെക്കുറിച്ച് അയാൾ ബോധവാനാണ്, പക്ഷേ വളരെ അമാന്തിച്ചാണ് മനസിലായതു്. നിസ്സഹായതയുടെ ചുഴിയിൽ പെട്ടുപോയി. മോചനത്തിന് അത്യമായി ആഗ്രഹിക്കുന്നു. തനിക്കുണ്ടായ മോഹഭംഗം അന്യർക്ക് ഉണ്ടാകരുതെന്ന് ആശയുണ്ട്. തീവ്രമായ ആഗ്രഹമുണ്ട്. അന്തിമ ദശയിൽ ആത്മബലിയർപ്പിച്ചും അന്യർക്ക് വഴികാട്ടിയാകുവാൻ കൊതിക്കുന്നു.

അയാളെക്കുറിച്ച് ചിന്തിച്ച് മാളവിക അവിടെ ഇരുന്നു.

എല്ലാ വിവരങ്ങളും കേസ് ഹിസ്ററിഷീററിൽ രേഖപ്പെടുത്തി അയാളുടെ ഫയൽ പൂർത്തിയാക്കി.

അതിനുശേഷം മററുകാര്യങ്ങളിൽ ഏർപ്പെട്ടു.

# 4 പുതിയമേഖലകൾ

''വരൂ! അൽപ്പം ചിലതു് സ്വകാര്യമായി പറയുവാനു ണ്ടു്.''

അത്താഴ വിരുന്നു കഴിഞ്ഞ് അതിഥികൾ യാത്രപറ ഞ്ഞു. ശാന്തനും ശശിഭൂഷണും തനിച്ചായി. സ്വീകരണ മുറിയിൽ നിന്നു് സ്വകാര്യ മുറിയിലേക്കു് ശശിഭൂഷണൻ ശാന്തനെ ക്ഷണിച്ചു.

മററുള്ളവരോടു കാണിക്കുന്നതിൽ കവിഞ്ഞ താൽപ്പര്യം തന്നോടു പ്രദർശിപ്പിക്കുന്നതു് ശാന്തൻ സാധാരണ കാണാറു ണ്ടു്. അയാൾക്കു് പ്രത്യേക പ്രാധാന്യം അവിടെ കൽപ്പി ച്ചിട്ടുണ്ടു്- അതു വലിയ ഭാഗ്യമായി ശാന്തൻ കണക്കാക്കി.

കമ്പനിയിലെ ഉദ്യോഗത്തിൽ ഉയരുവാനുള്ള വഴി ത നിക്കു സിദ്ധിക്കുമെന്നു വിശ്വസിച്ചു. സന്ദർഭങ്ങൾ വേണ്ടവി ധം പ്രയോജനപ്പെടുത്തുവാൻ തയ്യാറായാൽ ഭാവി മോഹനമാ കുമെന്നു് അയാൾ പ്രതീക്ഷിച്ചു.

പ്രമുഖരായ വ്യക്തികളുമായി സമ്പർക്കം ശക്തിപ്പെടു ത്തുവാനും ആനുകൂല്യങ്ങളുടെ അന്തരീക്ഷം സൃഷ്ടിക്കുവാനും ശശിഭൂഷൺ കൂടക്കൂടെ വിരുന്നുസൽക്കാരങ്ങൾ താമസസ്ഥ ലത്തു് ഒരുക്കാറുണ്ടു്. വിരുന്നുകളിലെല്ലാം ശാന്തൻ സ്ഥിര മായി സംബന്ധിച്ചു.

അനേകവർഷം ജോലിയൊന്നുമില്ലാതെ അലയുവാൻ നി ർബന്ധിതനായ അയാൾക്കു്, അഖില ലോകാടിസ്ഥാന ത്തിൽ പ്രശസ്തിയും പ്രാഭവവുമുള്ള ആ വിദേശക്കമ്പനി

യിൽ ഒരു നല്ല ജോലി കിട്ടിയതു് അപ്രതീക്ഷിതമായിട്ടുള്ള അനുഗ്രഹമായിരുന്നു. അതിനു് അയാാക്ക് ഡാ. കുമാറിനോടു് കടപ്പാടുണ്ടു്. അതിനു് അവസരമുണ്ടാക്കിയ ശേഖരപിള്ളയോടു് നന്ദിയുണ്ടു്.

പഴയവിമ്മിഷ്ടങ്ങൾ ഒന്നിനൊന്നു് അപ്രത്യക്ഷമായി. ആത്മവിശ്വാസം കൈവന്നു. അംഗീകാരത്തിന്റെ പുഷ്പഹാരങ്ങൾകൊണ്ടു് തന്നെ മാനിക്കുവാൻ തയ്യാറായതു് മനസിലായപ്പോൾ സ്വന്തം ''ഈഗോ'' സംതൃപ്തമായി.

എയർകണ്ടിഷൻ ചെയ്ത സ്വകാര്യ മുറിയിൽ പ്രവേശിച്ചപ്പോൾ പിറകിൽ കവാടം സ്വയം അടഞ്ഞു, ശശിഭൂഷണും ശാന്തനും മുറിയിൽ തനിച്ചായി.

സെററിയിൽ ചെന്നിരുന്ന ശശിഭൂഷൺ അയാളെ പിടിച്ച് സമീപം ഇരുത്തി.

''ഇപ്പോൾ ഞാൻ പറയുന്നത് തികച്ചും രഹസ്യമായ കാര്യങ്ങളാണ്''

മുഖവുരയായി ശശിഭൂഷൺ പറഞ്ഞു.

അയാളുടെ വാക്കുകൾ കൗതുകത്തോടെ കേൾക്കുവാൻ ശാന്തൻ സന്നദ്ധത പ്രകടിപ്പിച്ചു.

''അതു് രഹസ്യമായി സൂക്ഷിക്കണം''

''തീർച്ചയായും'' ശാന്തൻ പതുക്കെ പറഞ്ഞു.

''ഇരു ചെവി അറിയരുതു്''

''ഇല്ല''

''ഇത്രയും കാലം ശാന്തനെ ഞങ്ങൾ സസൂഷ്മം പഠിക്കുകയായിരുന്നു'' നീണ്ട മുഖവുര എന്തിനെന്നു് ശാന്തൻ അതിശയിച്ചു.

''ശന്തൻ അതൊന്നും അറിഞ്ഞിരിക്കുകയില്ല''

''ഇല്ല''

''അറിഞ്ഞിരുന്നെങ്കിൽ ഞങ്ങളുടെ നയം വിജയിക്കുമായിരുന്നില്ല'' ശശിഭൂഷൺ ചിരിച്ചു.

''എനിക്കൊന്നും മനസിലാകുന്നില്ല''

''മനസിലാക്കിത്തരാം'' മാനേജർ സൗമ്യമായി പറഞ്ഞു ''എനിക്ക് രണ്ടു ദിവസം മുമ്പ് വിദേശത്തുനിന്ന് ഹെഡ്ക്വാർട്ടേഴ്സിൽ നിന്നു മാനേജിംഗ് ഡയറക്ടറുടെ സ്വകാര്യക്കത്തു കിട്ടി''

അൽഭുതത്തോടെ ശാന്തൻ അയാളെ തുറിച്ചു നോക്കി.

തൻെറ പ്രവർത്തനത്തിൽ വല്ല പോരായ്മകളും സംഭവിച്ചുപോയോ? ജോലി തൃപ്തികരമല്ലേ? സന്തോഷമില്ലാത്ത വല്ല സന്ദേശവും അറിയിക്കാനാണോ മുഖവുരയൊക്കെ?

ശാന്തൻെറ ഹൃദയത്തിൽ ആശങ്കയുടെ നിഴൽ വീശി.

''വല്ല കുറവും കുററവും എന്നിൽനിന്നുണ്ടായോ ആവോ?'' പതുക്കെ സഭാകമ്പത്തോടെ ശാന്തൻ ചോദിച്ചു.

''അതിനുകാരണങ്ങൾ വല്ലതുമുണ്ടായിട്ടുണ്ടോ?'' മാനേജർ ചുഴിഞ്ഞുചോദിച്ചു.

എന്തിനാണ് ഈ സന്നിഗ്ദ്ധത? സ്വാഗതാർഹമല്ലാത്ത വല്ല കാര്യവും അറിയിക്കുവാൻ മന:പൂർവം അരങ്ങുതയ്യാറാക്കുകയാണോ?

ശാന്തൻെറ സംഭ്രമം കണ്ടു് മാനേജർ ചിരിച്ചു.

അയാളുടെ ചിരി ശാന്തനെ കൂടുതൽ കുഴക്കി....

''എന്താണാവോ എഴുത്ത്?''—അത്രയും അറിയാതെ ചോദിച്ചു ''തെററെങ്കിൽ സദയംക്ഷമിക്കുക''—അയാൾ കൂട്ടിച്ചേർത്തു.

''ശാന്തനെ നിയമിച്ചതു് എങ്ങിനെയാണ്?'' മറുചോദ്യം പ്രതീക്ഷിച്ചതല്ല. അദ്ദേഹത്തിന് അറിയാത്ത കാര്യമല്ല അതു്.

''ഡാ. കുമാറിൻെറ...''

''അതെ! ഡാ. കുമാറിൻെറ സാക്ഷിപത്രം ഇല്ലായിരുന്നെങ്കിൽ...ശാന്തനു് ജോലി കിട്ടുമായിരുന്നില്ല. അതു് അറിയാമോ?''

''അറിയാം''

''ഡാ. കുമാർ ഞങ്ങൾക്ക് വേണ്ടപ്പെട്ട വ്യക്തിയാണ്''

''അതും അറിവുണ്ട്''

''അദ്ദേഹത്തോട് അടുപ്പമുള്ള ഒരു വ്യക്തി ഞങ്ങൾക്ക് ആവശ്യമാണ്!''

ആന്തരാർത്ഥം വ്യക്തമാകാതെ ശാന്തൻ പതറി. അതു് മുഖത്തു് പ്രകടമായിരുന്നു.

''പതറേണ്ട കാര്യമില്ല'' മാനേജർ പുഞ്ചിരിച്ചു. ''അതാണ് സത്യം''

ശാന്തൻ അയാളുടെ മുഖത്തുനിന്നു് നോട്ടം മാററിയില്ല.

''ഡാ. കുമാറിന്റെ സ്ഥാപനത്തിൽ, എന്നും സ്വാധീനമുള്ള ഒരാളായിത്തീരണം''

പകച്ചു് ശാന്തൻ ഇരുന്നു.

''മാനേജിംഗ് ഡയറക്ടർ ആ കാര്യം എഴുത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്''

''അദ്ദേഹത്തിന്റെ കത്തിലോ?''—അവിശ്വാസത്തോടെ ശാന്തൻ ചോദിച്ചു,

''അതെ! കമ്പനിയുടെ ആവശ്യമാണ്''

''ഒന്നും മനസിലാകുന്നില്ല''

''എത്രയും നേരത്തെ അതു് മനസിൽ ഉറപ്പിക്കണം.''

ശാന്തൻ നെടുവീർപ്പിട്ടു.

''അതു് ശാന്തന്റെ ഉയർച്ചക്ക് ആവശ്യമാണ്''

''എന്റെ ഉയർച്ചക്കോ?''

''അതെ''

തന്റെ കൂറ് പരിശോധിക്കുകയാണോ മാനേജർ? ശാന്തൻ സംശയിച്ചു.

''എന്റെ കൂറും ആത്മാർത്ഥതയും കമ്പനിയോടല്ലേ?''

''അതെ! അതു തെളിയിക്കാൻ....ഇതു് ആവശ്യമാണ്''

''ക്ഷമിക്കണം....''

''മനസിലാകുന്നില്ല അല്ലേ?''–ശശിഭൂഷൺ ഇടയ്ക്ക കയറിപറഞ്ഞു–''നിങ്ങളുടെ സേവനം സഫലമാകുവാൻ.... ഡാം കുമാറിൻെറ സ്ഥാപനവുമായുള്ള സമ്പർക്കം വളരണം വർദ്ധിക്കണം''

ശാന്തൻ നിശ്ശബ്ദനായി ചിന്തിച്ചു. എന്തിലേക്കാണ് സംഭാഷണം നയിക്കുന്നതു്?

''ഡാ. കുമാറിൻെറ ഗവേഷണകേന്ദ്രത്തിൽ സുപ്രധാനങ്ങളായ ഗവേഷണങ്ങൾ നടക്കുന്നുണ്ടു്''–മാനേജർ വിശദീകരിച്ചു—''ശാസ്ത്രവിദ്യാർത്ഥിയായ നിനക്കു് അതു് അറിയാം അതുകൊണ്ടുമാത്രം ആയില്ല''

''പിന്നെ?''

''അതിൻെറ വിശദമായ വിവരമാണ് അറിയേണ്ടതു്. അതുകൊണ്ടേ ഫലമുള്ളു. അവിടെ സ്വാധീനമുള്ളവർക്കേ അതിനു സാധിക്കൂ!''

കാര്യങ്ങളുടെ സൂചനപോലെ ആ വാക്കുകൾ ശാന്തൻെറ മനസിൽ തറച്ചു.

''നമ്മെ സംബന്ധിച്ചിടത്തോളം. ഗവേഷണരഹസ്യങ്ങൾ അറിയേണ്ടതു് വളർച്ചക്ക് ആവശ്യമാണ്'' ശശിഭൂഷൺ തറപ്പിച്ചു പറഞ്ഞു.

''അതൊന്നും പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞില്ലല്ലോ''—ശാന്തൻ നിസ്സഹായത വ്യക്തമാക്കി.

''പ്രസിദ്ധപ്പെടുത്തിയ കാര്യങ്ങൾ അറിയാൻ മററാരാളുടെ ആവശ്യമില്ല''- നീരസത്തോടെ ശശിഭൂഷൺ പറഞ്ഞു.

''പിന്നെ?''

''അതാണു പ്രശ്നം! പ്രസിദ്ധപ്പെടുത്തിയ കാര്യങ്ങളല്ല നമുക്കു വേണ്ടതു്. അപ്രസിദ്ധീകൃതങ്ങളായ വിശദാംശങ്ങളാണ് പ്രധാനം''

''അതെ!''

''നമ്മുടെ കമ്പനിയുടെ, ഗവേഷണ വിഭാഗത്തിന്ന്, പ്രധാനപ്പെട്ട ശാസ്ത്രവസ്തുതകൾ അറിയാൻ ആഗ്രഹമുണ്ട്. അതു നേടിക്കൊടുത്താൽ, കമ്പനി നമ്മെ മാനിക്കും. കൂത്തകാവകാശം നമുക്ക് നേരത്തെ സ്ഥാപിക്കാനൊക്കും. നിങ്ങൾക്കും എനിക്കും കമ്പനിക്കും അതു് ഖ്യാതി ഉളവാക്കും. തുടർന്നു് പ്രയോജനങ്ങളും ഉണ്ടാകും. ഇല്ലേ?''

''തീർച്ചയായും'' നിസ്സംഗനായി ശാന്തൻ അനുകൂലിച്ചു- ''എന്നാൽ....''

''എന്നാൽ എന്തു്?''

''ഒരു ഗവേഷകൻെറ കണ്ടുപിടുത്തങ്ങൾ അന്യനു് എങ്ങിനെ അവകാശപ്പെടാനൊക്കും?'' ശാന്തൻ സംശയനിവാരണത്തിനുവേണ്ടി ചോദിച്ചു

ശശിഭൂഷൺ അവജ്ഞയോടെ ചിരിച്ചു.

ശാന്തൻെറ പുറത്തു തട്ടിക്കൊണ്ടു് അയാൾ തുടർന്നു-''അതിനു സാഹചര്യമുണ്ടാക്കണം''

''എന്തുചെയ്യണമെന്നാണു പറയുന്നതു്'' ദുസ്സഹമായി ചോദിച്ചിട്ടു് ശാന്തൻ എഴുന്നേററു.

''എങ്ങിനെ, എന്തുചെയ്യണമെന്നു്, ഉപദേശിക്കാനൊന്നുമില്ല. എന്നാൽ സാധിക്കണം''

''ഒരു കണ്ടുപിടുത്തത്തിൻെറ ഉടമസ്ഥത അതു് ആദ്യം പ്രസിദ്ധപ്പെടുത്തുന്ന ആൾക്കാണ്''

''അതെ! അതുകൊണ്ടു് അതു് നമ്മൾക്കു് ആദ്യം പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കണം.''

''അദ്ദേഹത്തിൻെറ ഗവേഷണഫലം ചോർത്തണമെന്നാണോ, മോഷ്ടിക്കണമെന്നാണോ....?'' ശാന്തൻ അതു പൂർത്തിയാക്കിയില്ല. നീരസംനിറഞ്ഞ നോട്ടം ശശിഭൂഷണൻെറ മുഖത്തു് തറപ്പിച്ചു.

ശശിഭൂഷൺ ഒന്നും മിണ്ടിയില്ല. വിരലുകൾകൊണ്ടു് സെററിയിൽ താളം പിടിച്ചു.

''വികാര വിധേയനാകേണ്ട കാര്യമില്ല'' അയാറം പതു ക്കെ, ചിന്തിച്ചുകൊണ്ടു പറഞ്ഞു ''ശാന്തമായി കൈകാര്യം ചെയ്യേണ്ട വിഷയമാണ്''

ശാന്തൻ മുറയിൽ ഉലാത്തി.

''മത്സരത്തിൻെറ രംഗമാണിതു്. ഈ ഓട്ടപ്പന്തയത്തിൽ ജയിക്കാൻ തീരുമാനിച്ചാൽ....അതിനു പരിശ്രമിച്ചേ പററൂ''

''ഈ പന്തയത്തിൽ ചേരാൻ ഞാൻ ആളല്ല'' ശാന്തൻ പുറം തിരിഞ്ഞുനിന്നുകൊണ്ടു് ആത്മഗതം ചെയ്തു.

''ഗൗരവത്തോടെ, ആലോചിച്ചശേഷമല്ല, ഇപ്പറഞ്ഞ തെന്നു് ഞാൻ കരുതുന്നു'' ശാസനാരൂപത്തിൽ ശശിഭൂഷൺ സംസാരിച്ചു.

''അതുകൊണ്ടു് ഞാൻ ഗൗരവമായി എടുക്കുന്നില്ല''

ശാന്തനിൽനിന്നു് മറുപടി ഉണ്ടായില്ല. അയാറം ചിന്തയി ൽ അമർന്നു.

നിമിഷങ്ങറം താളക്രമം കാണിച്ചുകൊണ്ടു് നീങ്ങി.

''ആലോചിക്കാൻ പറഞ്ഞതാണ്. ഇപ്പോറം ഒരു മറുപ ടി പ്രതീക്ഷിക്കുന്നുമില്ല'' ശശിഭൂഷൺ നയത്തോടെ സംസാ രിച്ചു ''നിങ്ങളുടെ ഭാവിയെ സാരമായി ബാധിക്കുന്ന സം ഗതിയാണ്'' മൃദുവായിട്ടാണ് വാക്കുകറം പുറത്തുവന്നതെ ങ്കിലും ഭീഷിണിയുടെ പ്രതിധ്വനി അതിൽ മുഴങ്ങിയിരുന്നു.

അവർ പരസ്പരംനോക്കി. സുഖകരമല്ലാത്തനോട്ടം.

''മാനേജിംഗ് ഡയറക്ടർക്കു് ഞാൻ മറുപടി എഴുതി യില്ല'' ദീർഘനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം ശശി ഭൂഷൺ സംസാരിച്ചു. ''പക്ഷേ, കുറച്ചുദിവസങ്ങറംക്കകം അതു് എഴുതിയേ പററൂ''

വിഷയം അവിടെ അവസാനിപ്പിച്ചിരിക്കുന്നു എന്നമ ട്ടിൽ, ശശിഭൂഷൺ എഴുന്നേററു. മുറിയുടെ കതക് തുറന്നു പിടിച്ചു.

ഒന്നും ഉരിയാടാതെ ശാന്തൻ പുറത്തേക്കു് ഇറങ്ങി. നടന്നു് മുററത്തു് എത്തി.

വെളിയിൽ തണുത്ത വായു തങ്ങിനിന്നിരുന്നു.

''നാളെ നമുക്കു കാണാം'' റിസ്ററ്വാച്ചിൽ നോക്കിക്കൊണ്ടു് ശശിഭൂഷൺ യാത്രാനുമതി നൽകി.

ശാന്തൻെറ മനസ്സു് ആകെ കലങ്ങിയിരുന്നു. ലോഡ്ജിലേക്കു് നടക്കുമ്പോഴും കഴിഞ്ഞ സംഭാഷണത്തെപ്പററി മാത്രമേ ചിന്തിച്ചുള്ളു. ഒരു ദു:സ്വപ്നംപോലെ അതു് മനസ്സിൽ തങ്ങിനിന്നു.

ബന്ധത്തേക്കാളേറെ ബന്ധനങ്ങളാണു് തനിക്കു് ഉണ്ടായിട്ടുള്ളതെന്ന ആശങ്ക ശക്തി പ്രാപിക്കുകയാണു്....

നടന്നതു് അറിഞ്ഞില്ല. ദൂരം താണ്ടിയതും ബോധപൂർവം ആയിരുന്നില്ല.

ലോഡ്ജിൽ എത്തിയിരിക്കുന്നു.

കതകു തുറന്നു് ലൈററിട്ടു.

കട്ടിലിൽ ചെന്നിരുന്നു ഷൂസിൻെറ ചരടു് അഴിക്കുമ്പോൾ, കലങ്ങിമറിയുന്ന കടൽപോലെ, ചിന്ത ഇരമ്പിനിന്നു....

ഷൂസ് അഴിച്ചു ഭിത്തിയുടത്തേക്കു നീക്കുമ്പോഴും, നിലത്തു് കിടന്നിരുന്ന കവർ കണ്ണിൽപ്പെട്ടു.

കയ്യിലെടുത്തു. പോസ്ററിൽ വന്നകത്തു് കണ്ടപ്പോഴും തന്നെ കയ്യക്ഷരം മനസിലായി.

പ്രസന്നയുടെ കത്താണു്. മടുപ്പുതോന്നി

അർദ്ധരാത്രി എത്തിയിരിക്കുന്നു എന്നു വിളംബരം ചെയ്തുകൊണ്ടു്, അകലെ ക്ളോക്ടവറിലെ മണി പന്ത്രണ്ടുതവണ മുഴങ്ങി.

കത്തു തുറക്കുവാൻ ആവേശം തോന്നിയില്ല.

അലസമായി, കുപ്പായം ഊരി കട്ടിലിൽ തന്നെ ഇട്ടു. ചൂടു് കുറവായിരുന്നെങ്കിലും ഉഷ്ണം തോന്നുന്നു.

ഒന്നിനും ഉഷാർ തോന്നുന്നില്ല. ഫാൻ ഇട്ടു. മലർന്നു് കട്ടിലിൽ കിടന്നു. ഫാൻ കറങ്ങുന്നതുനോക്കി കുറച്ചു നേരം കിടന്നു.

മേശയിൽ വച്ച കത്തു് കാററ് ഏററ് നിലത്തു വീണു. രണ്ടും മൂന്നും ദിവസങ്ങളിലൊരിക്കൽ കത്തു് എഴുതുവാൻ കൗതുകം കാണിക്കുന്ന സുന്ദരിയായ പെൺകുട്ടിയെക്കുറിച്ചു് വിചാരിക്കാതിരിക്കുവാൻ വയ്യെന്നു വന്നു. അവളുടെ കത്തു കിട്ടി ത്തുടങ്ങിയതു് ജോലി കിട്ടിയ ശേഷമാണ്!

മുമ്പ് അവൾ തന്നെ തിരെ അവഗണിച്ചിരുന്നു. അഭ്യർത്ഥനകളുമായി അവളെ പിൻതുടർന്നിരുന്നകാലത്തു്, അവളുടെ ഒരുവാക്കെങ്കിലും അനുകൂലമായി കേൾക്കാൻ കൊതിച്ചിരുന്നു. തൊഴിലില്ലാതെ തെണ്ടി നടന്നിരുന്നകാലം ആശയുടെ കിരണങ്ങൾ ചക്രവാളത്തിലെങ്ങും പ്രത്യക്ഷപ്പെടാതിരുന്ന ദിവസങ്ങൾ. ശോകമൂകമായ ദിനരാത്രങ്ങൾ. ആരോടെങ്കിലും അകത്തെ ആശയാഭിലാഷങ്ങളെക്കുറിച്ചു് ആവേശത്തോടെ അറിയിക്കുവാൻ കൊതിച്ചിരുന്നു.

അന്നു് ഹൈസ്കൂൾ മാനേജരുടെ മകളെ! നിൻെറ സാമീപ്യത്തിനുവേണ്ടി മോഹിച്ചിരുന്നു. ആഗ്രഹസമ്പൂർത്തിക്കല്ല, ഹൃദയത്തിൻെറ അഗാധങ്ങളിലെ ഇരുട്ടിനെക്കുറിച്ചു പറയാൻ, തകരുന്ന പ്രതീക്ഷകളുടെ സ്ഫടികക്കഷണങ്ങൾ പ്രദർശിപ്പിക്കുവാൻ.

കാരുണ്യത്തോടെ എന്നിലേക്കൊന്നു കണ്ണോടിക്കുവാൻ, പ്രസന്നേ! അന്നു് നീ കൗതുകമെങ്കിലും കാണിച്ചോ?....

ഇല്ല! ഇല്ല!

എവിടെയും പ്രതിഷേധമല്ലേ ഉണ്ടായിരുന്നുള്ളു? എല്ലാററിലും വിശ്വാസമില്ലായ്മയും എല്ലാ മൂല്യങ്ങളുടെയും തകർച്ചയും കണ്ടു. മനസ്സിൽ കാട്ടുവളർന്നപ്പോൾ സ്നേഹഗാനം കൊണ്ടു് അതിനെ തണുപ്പിക്കുവാൻ ഒരു വാനമ്പാടിയായി നീ വന്നില്ല, മററു പൂങ്കാവനങ്ങൾതേടി വാനമ്പാടി! നീ

അന്നു പറന്നു നടന്നു. ഈ കാനനത്തിൻെറ കരാം നോവിനെ നീ കണ്ടില്ല....

ഇന്നിതാ എൻെറ കാട്ടുചെടികാം പൂത്തപ്പോറം, ക്ഷണിക്കപ്പെടാത്ത അതിഥിയെപ്പോലെ നീ ഇവിടെ എത്തിയിരിക്കുന്നു! ഈ കാട്ട് നന്ദനോദ്യാനമാണെന്നു കാണുന്നു. അതിൽ കൂടുവയ്ക്കുവാൻ അനുവാദം തേടുന്നു, വട്ടമിട്ട് പറക്കുന്നു. നിനക്കുള്ള അനവദ്യഗാനം ആലപിക്കുന്നു. ഭാവിയുടെ വാഗ്ദാനങ്ങാം വച്ചു വളർത്തുന്ന പുഷ്പങ്ങാം വിരിയുന്നതു ദർശിച്ചപ്പോറം അതിലെ മധുരസങ്ങളുടെ മഹത്വത്തെക്കുറിച്ചു പാടിക്കൊണ്ട്, അതിൻെറ പങ്കുപററുവാൻ നിൻെറ ചെഞ്ചുണ്ടുകാംക്ക് മോഹമുണ്ട്. ഇല്ലേ? മററുമേഖലകളിൽ ശിശിരം വന്നപ്പോറം, അവിടം വിട്ട് ഇവിടെ ചേക്കേറുവാൻ വരുന്ന വാനമ്പാടി നിനക്കു നാണമില്ലേ?

ശാന്തനു ചിരിവന്നു.

കത്തു തുറന്ന്, കടലാസ് പുറത്തെടുത്ത് നോക്കി.

—''എത്ര എഴുത്തുകാം അയച്ചിട്ടും മറുപടി ഒന്നുപോലും അയക്കാതെ വിനോദിക്കുകയാണോ? എന്നോടു പിണക്കമാണോ?'' അയാറം വായിച്ചു.

''പിണക്കമല്ല! അവജ്ഞ!'' മനസു മന്ത്രിച്ചു.

—''എന്നാലും ഇതു ഞാൻ പ്രതീക്ഷിച്ചതല്ല'' അയാറം കുലുങ്ങി ചിരിച്ചു. ''പ്രതീക്ഷിക്കാത്തതു് എന്തൊക്കെ ആർക്കൊക്കെ ഉണ്ടായി''

—''എൻെറ മോഹങ്ങാം മരീചിക പോലെ മറയുന്നു. ചുററിലും മണൽക്കാട്''— അയാറം ചിരിച്ചു.

''മണൽക്കാട്ടിലൂടെ നടന്നലഞ്ഞ ഞാൻ ദാഹജലം യാചിച്ചുവന്നപ്പോറം മനോജരുടെ മകളെ! എനിക്കു നീ കുളർമയുള്ള നോട്ടംപോലും നൽകിയില്ല''

—''ഉഷ്ണക്കാററേററ് ഹൃദയം വരളുന്നു—''

''മരുസ്ഥലംതേടി നടക്കുമ്പോറം ഈ ഏകാന്തപഥികനു് പാഥേയമായി ആരും ഒന്നും തന്നിരുന്നില്ല''

—''വൈഷമ്യങ്ങൾ തരണംചെയ്തിരിക്കുന്ന വേളയിൽ, ജീവിതത്തിലേക്കു ക്ഷണിക്കുന്ന എനിക്കു് എന്റെ സഖാവിനെ എന്നുകിട്ടും?''

''എന്നാൽ മാനേജരുടെ മകളേ! നിന്റെ നോവു് ഞാൻ കാണുന്നു. പക്ഷേ അഭിമാനിയായ നിന്റെ അഛൻ അന്നൊരിക്കൽ അവസാനമായി എന്നെ കണ്ടപ്പോൾ, സ്വീകരണമുറിയുടെ വാതിൽ കാണിച്ചു്, പുറത്തേക്കു വിരൽ ചൂണ്ടി എന്നെ രൂക്ഷമായി നോക്കിയതു് ഞാൻ മറന്നിട്ടില്ല''– അയാൾ കാർക്കിച്ചുതുപ്പി.

—''ദുസ്സഹമായ വാക്കുകൾ, ദുഃഖം ഉളവാക്കുന്ന അനുഭവങ്ങൾ ഇതൊക്കെ നമുക്കു് ഉണ്ടായിട്ടുണ്ടു്, രണ്ടുപേർക്കും''

''ശരിയാണു്!''

—''അതൊക്കെ മറക്കുക! പൊറുക്കുക!''

''പറയുവാൻ എളുപ്പം. പക്ഷേ ചെയ്യുവാനോ?''

—''ഇതിനെങ്കിലും മറുപടി എഴുതുകയില്ലേ?''

''ആലോചിക്കാം!''

—''എന്നു് സ്വന്തം പ്രസന്ന!''

ശാന്തനു് ചിരി അടക്കാൻ സാധിച്ചില്ല, മുറിയുടെ ഭിത്തികൾമാത്രമേ അതു കേട്ടുള്ളു.

കടലാസ് മേശമേൽ ഇട്ടു. ഫാനിന്റെ കാറ്റ് ഏറ്റ് അതു നിലമ്പതിച്ചു. തിരിച്ചെടുത്തില്ല.

കട്ടിലിൽ മലർന്നുകിടന്നു പങ്കയിൽ നോക്കി. പുറത്തു രാത്രിയുടെ നിശ്ശബ്ദത.

ചിന്ത ഒന്നൊന്നായി വിട്ടൊഴിയുന്നു. മനസ് ശൂന്യമാകുന്നു....

നിദ്രയിലേക്കു് ശാന്തൻ വഴുതിവീണു.

# 5 വേദനയുടെ മുഖം

''പരീക്ഷണം ഒരു പ്രതിസന്ധിയിലെത്തിയിരിക്കുകയാണ്''—കൈകൾ പിന്നിൽകെട്ടി, അങ്ങോട്ടുമിങ്ങോട്ടും മുറിയിൽ ഉലാത്തുന്ന ഡാ. കുമാറിനെ, ഒരു കുട്ടിയുടെ കൗതുകത്തോടെ മാളവിക നോക്കിക്കൊണ്ടിരുന്നു.

' ഒരൊററ ജീനിനെ, അതിൻെറ കാരണത്താൽ ഉളവാകുന്ന ഫലത്തെ ആസ്പദമാക്കി, ഒററതിരിക്കുവാനുള്ള പ്രയത്നം സഫലീകരിക്കുന്നില്ല'' നിരാശയെക്കാളേറെ വൈരാഗ്യം ദ്യോതിപ്പിക്കുന്ന വിധത്തിലാണ് അദ്ദേഹം സംസാരിച്ചതു്— ''ഇതാണ് എൻെറ പ്രയത്നത്തിൻെറ ആണിക്കല്ല്''

''എനിക്കറിയാം ഡാക്ടർ!'' എന്തെങ്കിലും പ്രതിവചിക്കണമല്ലോ എന്നുകരുതിയാണ് ആ വാക്കുകൾ പുറത്തുവിട്ടതു്. എത്രനേരം മൂകയായി ഇരിക്കും?

അദ്ദേഹം അതു് കേട്ടോ എന്നു സംശയമാണ്. അഗാധചിന്തയിൽ ആമഗ്നനായി അദ്ദേഹം ഉലാത്തുകയാണ്. അസ്വാസ്ഥ്യം മുഖത്തു് പ്രത്യക്ഷമാണ്. ജനലായ്ക്കടുത്തു ചെന്നു് നിശ്ശബ്ദനായി കുറേനേരം നിന്നു.

കെട്ടിടത്തിൻെറ രണ്ടാം നിലയിലെ മുറി. അവിടെനിന്നുനോക്കിയാൽ പുറത്തെ പറമ്പിൽ വളർന്നു പന്തലിച്ചു നിൽക്കുന്ന വേപ്പിൻമരങ്ങളുടെ പച്ചിലച്ചാർത്തുകൾ ഒരുക്കുന്ന പരവതാനി മാത്രമേ കാണാനുള്ളു. കൂടെ കൂടെ വീശുന്ന കാററു് ഏററു് ആ പച്ചപ്പരവതാനിയിൽ തരംഗങ്ങൾ ഉളവാ

കുന്നതു് കാണാൻ എത്ര കൗതുകമാണ്! ചക്രവാള സീമവരെ പരന്നുകിടക്കുന്ന പരവതാനി.

വേപ്പിൻ മരങ്ങളുടെ പച്ചിലകൾക്കിടയിലൂടെ ഒളിച്ചുകളിക്കുന്ന കുസൃതിക്കാററു് കൂടെക്കൂടെ മുറിയിലൂടെ കടന്നുപോയി.

''ഈ മുറിയിൽ നിന്നു പുറത്തേക്കു നോക്കുമ്പോൾ, ജീവചൈതന്യം തുടിക്കുന്നതുകാണാം. വഴിമുട്ടിനിൽക്കുന്ന തീർത്ഥയാത്രക്കാരെ വിശ്രമത്തിൻെറ സരളഭാവങ്ങൾ അനുഭവിപ്പിക്കുന്ന ഇലച്ചാർത്തുകൾ. അജ്ഞാതമായ ഭൂതലം മുമ്പിൽ പരന്നുകിടക്കുന്നു. ഇനിയും കടന്നുപോകുവാൻ എത്രയോ ദൂരമുണ്ടു്!— ഡാ. കുമാർ പറഞ്ഞു.

''ശാസ്ത്രകാരനെക്കാൾ കവിയാണ് ഡാക്ടറെന്നുതോന്നു''– മാളവിക മൃദുവായി ചിരിച്ചുകൊണ്ടു മൊഴിഞ്ഞു.

''പ്രകൃതിസത്തയെ സ്വാംശീകരിക്കുവൻ വെമ്പുന്നവരാണ് കവിയും ശാസ്ത്രജ്ഞനും. അതുകൊണ്ടു് ഒരാളിൽതന്നെ രണ്ടുപേരേയും കാണാം''– ചിരിച്ചുകൊണ്ടു് ഡാ. കുമാർ തിരിഞ്ഞുനിന്നു.

''എങ്കിലും നമ്മുടെ പ്രശ്നം ശാസ്ത്രമാണ്''– അവൾ വിട്ടില്ല.

''അതുമറന്നിട്ടല്ല ഞാൻ നിൽക്കുന്നതു്''– അദ്ദേഹം പറഞ്ഞു. ''ശാസ്ത്രത്തിലെ രഹസ്യം— ലാവണ്യം- കാണാറാകുന്നതു് അതു് അനാവരണം ചെയ്യുന്ന സത്യത്തിലാണ്. ആ സത്യം തേടിഅലയുമ്പോൾ, തളർന്നുപോകാറുണ്ടു്. ആശാസത്തനുവേണ്ടി ദാഹിക്കാറുണ്ടു്. അതു ക്ഷന്തവ്യമാണ്!''

അദ്ദേഹം കണ്ണാടിപോലെ മിനുക്കമുള്ള ആഫീസ്മേശയുടെപിന്നിലെ കസേരയിൽ ഉപവിഷ്ടനായി. തനിക്കഭിമുഖമായി ഇരിക്കുന്നമാളവികയുടെ മുഖത്തിൻെറ പ്രതിച്ഛായ മേശപ്പുറത്തു കണ്ടു. അതിൽ സാകൂതം വീക്ഷിച്ചുകൊണ്ടു് നിമിഷനേരം ഇരുന്നു.

അവളുടെ മുഖത്തു് പുഞ്ചിരി കളിയാടുന്നു...

അതുകണ്ടപ്പോൾ മുഖത്തേക്കുതന്നെ നോക്കുന്നതിനു് താൽപര്യം തോന്നി. തലഉയർത്തി.

ലജ്ജാഭാവം അവളിൽ നിറഞ്ഞുനിൽക്കുന്നു.

അദ്ദേഹത്തിന്റെ നോട്ടം ഏററപ്പോൾ എന്തെന്നില്ലാത്ത ചാഞ്ചല്യം അവളുടെ ഹൃദയത്തിനുണ്ടായി....

ഡാ. കുമാറിന്റെ സന്നിധിയിൽ നിൽക്കുമ്പോൾ മുമ്പൊരിക്കലും ഇങ്ങനെ തോന്നിയിട്ടില്ല.

ആരാധനാവിഗ്രഹത്തിന്റെ മുമ്പിൽ പുഷ്പാർച്ചനയ്ക്കു ചെന്നു ചേരുന്ന ആരാധികയുടെ ഭാവമേ അറിഞ്ഞിട്ടുള്ളു. പുതിയ ആശയങ്ങളും അഭിപ്രായങ്ങളുമായി മാത്രമേ അദ്ദേഹത്തെ സമീപിച്ചിട്ടുള്ളു.

മുമ്പൊരിക്കലും തോന്നിയിട്ടില്ലാത്ത എന്തോ ഒന്നു് മനസിൽ കടന്നു കൂടിയിരിക്കുന്നുവോ?....

ലജ്ജാകമ്പിതയായി, കുനിഞ്ഞ മുഖം നിർമ്മലസരസിൽ കമ്പിട്ടു നിൽക്കുന്ന താമരമൊട്ടുപോലെ, ഡാ. കുമാറിനുതോന്നി. പ്രതിഛായമേശമേൽ വീണിരിക്കുന്നതു് അതിന്റെ സ്വാരസ്യം വർദ്ധിപ്പിക്കുന്നു.

തന്റെ ഹൃദയസരസിൽ വിടരാൻ അവസരം പ്രതീക്ഷിച്ചു പ്രതീക്ഷിച്ചു കഴിയുന്ന സഹസ്രദലപത്മം ഇതുതന്നെയോ?

ഡാ. കുമാർ നെടുതായി നിശ്വസിച്ചു. നിശ്വാസം ഉയർത്തി വിട്ട തരംഗപാളികൾ മാളവികയുടെ ഹൃദയത്തിൽ ചെന്നലച്ചു.

ശരീരവും ആത്മാവും രോമാഞ്ചമണിയുകയാണോ?....

''ശാസ്ത്രസംവാദത്തിനു മുഹൂർത്തമിതല്ല'' ഡാ. കുമാർ ചഞ്ചലതയോടെ പറഞ്ഞു. ''സ്വകാര്യജീവിതത്തെക്കുറിച്ചു്...?''

ആ വാക്കുകൾ കേട്ടപ്പോൾ മാളവിക ഞെട്ടി.

അദ്ദേഹം എന്താണാവോ പറയുവാൻ വെമ്പുന്നതു്

ഇന്നുവരെ സ്വകാര്യജീവിതം ചർച്ചാവിഷയമായി വന്നിട്ടില്ല. അദ്ദേഹത്തിനും സ്വകാര്യജീവിതചിന്തയുണ്ടോ?

''മാളവികയോടു് അതു പറയുന്നതു്....അനുവദിക്കുമോ''

അറച്ചറച്ചാണ് അദ്ദേഹത്തിൽനിന്നു് അത്രയും വാക്കുകൾ പുറത്തുവന്നതു്.

മറുപടിപറയുവാൻ കരുത്തില്ലാതായി.

''അതിനു് അനുവാദമില്ലേ?'' നിശ്ശബ്ദത ദീർഘനേരം നിലനിൽക്കാതിരിക്കാൻ അദ്ദേഹം സംസാരിച്ചു.

''എന്റെ അനുവാദമെന്തിനു്?''— ഗൽഗദകണ്ഠയായി അവൾ.

''അനുവാദമില്ലാതെ ഇക്കാര്യം പറയാൻ ആഗ്രഹമില്ല. അവകാശമില്ല''— എങ്ങോട്ടെന്നില്ലാതെ നോക്കി ആത്മഗതം പോലെ അദ്ദേഹം പറഞ്ഞു.

''എന്തു പറയാനും ഡാക്ടർക്കു് അധികാരമുണ്ടു്''

''അധികാരമല്ല. അവകാശം!''

''അതുണ്ടു്''— മേശമേൽ ഉള്ള തന്റെ പ്രതിബിംബത്തിലേക്കു് അവൾ ഉററു നോക്കി. ലജ്ജാവനമ്രമായിരിക്കുന്ന മുഖം. കവിളിൽ അരുണിമ കലർന്നിരിക്കുന്നു. കണ്ണുകൾ വികസിച്ചിട്ടുണ്ടോ?

ഡാ. കുമാർ ചിന്തയിൽനിന്നു് ഉണർന്നപ്പോൾ, അവളുടെ നെററിയിലേക്കു് തുങ്ങുന്ന അളകങ്ങൾ മാത്രമേ കണ്ടുള്ളു. അതിനപ്പുറത്തെ മുഖം കുനിഞ്ഞുപോയതിനാൽ!...

''നമുക്കു് ഒന്നായിത്തീർന്നുകൂടെ?''— അശോകത്തളിരുകളുടെ മർമ്മരംപോലെ മൃദുലമായ വാക്കുകൾ!

മാളവിക മിണ്ടിയില്ല.

നിശ്ശബ്ദത തളം കെട്ടിനിന്നു.

പുറത്തെ വേപ്പിൻ മരങ്ങളുടെ ശാഖോപശാഖകളിൽ തഴച്ചുനിന്നിരുന്ന പച്ചിലകളെ തഴുകി ലക്ഷ്യമില്ലാതെ ഒഴുകുന്ന കാററ് ഉയർത്തുന്ന അസ്പഷ്ട ശബ്ദങ്ങൾ മാത്രമേ അന്തരീക്ഷത്തിലുള്ളു.

പ്രതീക്ഷാനിർഭരമായ ഏകാന്തത.

മാളവിക വിങ്ങിപ്പൊട്ടി....

അതു തീരെ പ്രതീക്ഷിച്ചില്ല ഡാ. കുമാർ. അദ്ദേഹം ഞെട്ടി....

മുഖം മ്ളാനമായി.

എന്താണ് സംഭവിച്ചതെന്ന് ബോധ്യമാകാത്തമട്ടിൽ, രംഗം വീക്ഷിച്ചു വീർപ്പടക്കി ഇരുന്നു.

മാളവികയുടെ വിതുമ്മലുകൾ പ്രതിധ്വനിച്ചു.

''തെററായിപ്പോയോ.... പറഞ്ഞതു്?'' ആകാംക്ഷയോടെ അദ്ദേഹം ചോദിച്ചു.

''ഇല്ല! ഇല്ല!'' വിതുമ്മലുകളുടെ ഇടയിലൂടെ വാക്കുകൾ പുറത്തുകേട്ടു– ''തെററല്ല''

''പിന്നെ?''

''ഞാൻ....ഞാൻ....'' വിങ്ങിവീർപ്പുമുട്ടിപ്പോയി.

നിസ്സഹായനായി ഡാ. കുമാർ മാളവികയെ നോക്കി...

''ശപിക്കപ്പെട്ടവളാണ്''– സമാഹരിക്കാവുന്നത്രയും ശക്തി സമന്വയിപ്പിച്ച് മാളവിക പറഞ്ഞു– ''എന്റെ ബന്ധം നിരന്തര ദു:ഖം മാത്രമേ ഡാക്ടർക്കു ഉണ്ടാക്കൂ!''

ഒന്നും മനസിലാകാഞ്ഞ് ഡാ. കുമാർ പകച്ച് അവളെ നോക്കി.

''സത്യമാണ്''– അവളുടെ വികാരവിക്ഷോഭം ശമിച്ചു തുടങ്ങി.

''ഞാൻ ശപിക്കപ്പെട്ടവളാണ്''

''എന്താണീപറയുന്നതു്?''

''ഒന്നും ഞാൻ മറച്ചു വയ്ക്കുന്നില്ല''– ആത്മവിശ്വാസം വീണ്ടെടുത്തമട്ടിലാണ് മാളവിക പറഞ്ഞത്.

ജനാലയിലൂടെ അകലെ നീലാകാശത്തിലേക്ക് നോട്ടമുറപ്പിച്ച് അവരു ഇരുന്നു, ദിവാസ്വപ്നം കാണുന്ന മട്ടിൽ.

ഡാ. കുമാർ ഉണർത്താൻ ഒരുമ്പെട്ടില്ല.

''ഒന്നും അറിയാതിരിക്കുകയാണ് ഉത്തമം'' ആത്മഗതം ചെയ്യുകയായിരുന്നു അവരു

മാളവികയുടെ ഭാവപ്പകർച്ച അദ്ദേഹത്തെ അലട്ടി. എന്തെങ്കിലും കൂടുതൽ ചോദിച്ച് വിഷമിപ്പിക്കപ്പെടുത്തുവാൻ തോന്നിയില്ല.

''കുടുംബബന്ധത്തിൽനിന്നു് പ്രതീക്ഷിക്കുന്ന സൗഭാഗ്യങ്ങളെക്കാളും ആത്മദുഃഖം ഈ ബന്ധം വരുത്തും'' സത്യസന്ധതനിറഞ്ഞു നിന്നിരുന്ന വാക്കുകളായിരുന്നു അവളിൽനിന്നു വന്നത് ''പക്ഷേ, ഞാൻ ഇതു പറഞ്ഞില്ലെങ്കിൽ എന്നെ തെററിദ്ധരിച്ചേക്കും.''

''ഇല്ല! എനിക്കു തെററിദ്ധാരണയില്ല മാളവികെ'' ആശ്വസിപ്പിക്കുവാൻ വേണ്ടി അദ്ദേഹം പറഞ്ഞു.

''എന്നോടുതോന്നിയിട്ടുള്ള മനോഭാവത്തിൻെറ ആഴം ഞാൻ കാണുന്നുണ്ട്. അതുകൊണ്ടാണ് എനിക്കു ഭയം''

ഡാ. കുമാർ അവളുടെ വാക്കുകരം ശ്രദ്ധയോടെ കേട്ടു.

''അങ്ങയോടും അതിലേറെ ആദരവുണ്ട്. ആത്മാർത്ഥതയോടെ ഞാൻ അത് എററുപറയുന്നു. പക്ഷേ സ്നേഹമെന്നു വികാരത്തിലുപരി യുക്തിയും ബുദ്ധിയും എന്നെ അനുശാസിക്കുന്നു ഈ ബന്ധംപാടില്ലെന്നു്''

ഡാ, കുമാർ മിണ്ടിയില്ല.

''എൻെറ കുടുംബചരിത്രം...''

''എനിക്കു് പൂർണ്ണമായി അറിവുണ്ട്.''

''അറിഞ്ഞിട്ടുള്ളത് എല്ലാവർക്കും അറിയാവുന്ന കാര്യങ്ങളാണ്. എന്നാൽ അതിന്നപ്പുറത്ത് അന്ധകാരം നിഴൽ വീശിയിട്ടുണ്ട്'' അവളുടെ മുഖം ക്ഷോഭജനകമായിരുന്നില്ല. നിസ്സംഗത അതിൽ കളിയാടി. നിർവികാരമായ മുഖം.....

''പൈതൃകമായി സിദ്ധിച്ച പരാധീനത ശാപശിഖ പോലെ സകലതും സംഹരിക്കുവാൻ ഞങ്ങളെ പിൻതുടരുന്നു'' ദു:ഖം അവരം മന:പൂർവം അമർത്തുകയായിരുന്നു. ''ഭരിച്ചമുതലിന്റെ ഉടമയാണ് ഞാൻ. പേരും പെരുമയും പ്രതിഷ്ടിച്ച കുടുംബം. പക്ഷേ ശാപത്തിന്റെ കരിനിഴൽ അതിൽ വീണിട്ടുണ്ട്. ഒടുവിലത്തെ കണ്ണിയായ എനിക്കുശേഷം എന്നിലൂടെ ആ കരിനിഴൽ വളരുകയില്ല''

അവളുടെ കലങ്ങിയ കണ്ണിൽ നിന്നു് അശ്രുബിന്ദുക്കരം അടർന്നു വീണു.

''ഹേമോ ഫിലിയകൊണ്ടു ശപിക്കപ്പെട്ട കുടുംബം. എന്റെ മാതാവിന്റെ സഹോദരന്മാർ രക്തംവാർന്നു മരിച്ചു. എന്റെ സഹോദരന്മാർ അതിന്റെ ശാപത്തിൽ അസ്തമിച്ചു. ബാല്യത്തിൽത്തന്നെ, ഞാൻ അതിന്റെ വാഹകയാണ്''

അനുകമ്പയിൽ നിന്നുൽഭവിച്ച വിഷാദം ഡാ. കമാറിന്റെ ഹൃദയത്തിൽ ദുഃഖസരസ് നിർമ്മിച്ചു. പാരമ്പര്യതന്ത്ര വിശാരദനായ അദ്ദേഹത്തിനു് രോഗത്തിന്റെ എല്ലാ വശങ്ങളും വ്യക്തമായിട്ടറിവുണ്ട്. ശാസ്ത്രജ്ഞയായ മാളവികയുടെ അറിവിനെ നിഷേധിക്കുവാൻ തുനിയുന്നത് ഫലപ്രദമാകുകയില്ല. ആവശ്യവുമില്ല. അതുകൊണ്ടു് അതിനെക്കുറിച്ച് ചർച്ചയ്ക്കൊരുങ്ങിയില്ല.

''ശാപധാരയുടെ പ്രവാഹം തടയുവാനുണ്ടായ ഉഗ്രമായ ഉരംപ്രേരണ ഉപേക്ഷിക്കുവാൻ എനിക്കു സാധിച്ചില്ല; എനിക്കു ചെയ്യാറാവുന്നത് ഈ ശാപധാര മുറിക്കുകമാത്രമാണ്. അല്ലേ ഡാക്ടർ'' അംഗീകാരത്തിനു് കൊതിച്ച് അദ്ദേഹത്തെ നോക്കി.

എന്തെങ്കിലും പറയുവാൻ ഡാ. കുമാർ ശക്തനായിരുന്നില്ല.

"എനിക്കു ചെയ്യാവുന്നത് ഞാൻ സ്വമേധയാ ചെയ്തു" പ്രതിഷേധത്തിന്റെ പ്രതീകമെന്നപോലെ അവൾ ജ്വലിച്ചു "എനിക്കു സന്തതികൾ ഉണ്ടായിക്കൂടാ. ഞാൻ വന്ധീകരണ ശസ്ത്രക്രിയക്കു് വിധേയയായി" ശ്വാസം എടുക്കുവാൻ അവൾ തെല്ലുനിന്നു. "ഈ പരമ്പര എന്നോടുകൂടി അവസാനിച്ചിരിക്കുന്നു"

''അകലെ ചക്രവാളത്തിൽ കണ്ണുനട്ടുകൊണ്ടു് മാളവിക ഇരുന്നു. അവൾക്കു നഷ്ടപ്പെട്ട സന്തുലനാവസ്ഥ വീണ്ടെടുക്കുവാൻ പാടുപെടുകയായിരുന്നു.

ആത്മശക്തി ക്ഷയിച്ച ആളിനെപ്പോലെ ഡാ. കുമാർ നിശ്ശബ്ദതയിൽ ആണ്ടു.

"ഇതാണ് ഈ മാളവികയുടെ കഥ" അവൾ വിങ്ങിക്കരഞ്ഞു-

"സഹതപിക്കുവാനല്ലാതെ....മറ്റൊന്നിനും ഞാൻ ശക്തനല്ല" സാവധാനമായി ഡാ. കുമാർ പറഞ്ഞു. കണ്ഠം ഇടറിയിരുന്നു.

"ഇതു് അറിയിക്കുവാൻ ഞാൻ ബാദ്ധ്യസ്ഥയാണ്" കണ്ണീർ തുടച്ചുകൊണ്ടു് അവൾ പറഞ്ഞു. "എന്നെ കാംക്ഷിക്കുന്ന പുരുഷൻ വഞ്ചിതനാകരുതു്"

"ഒരു ശാസ്ത്രജ്ഞയ്ക്കുമാത്രമേ ഈ ഉൾക്കരുത്തുണ്ടാകൂ" ക്ഷോഭരഹിതനായി ഡാ. കുമാർ പറഞ്ഞു. "ഒരു നിരന്തര ദുഃഖത്തിന്റെ അന്തർധാരയ്ക്കു് വിരാമമിടാൻ തയ്യാറായതിൽ മാളവികയെ അഭിനന്ദിക്കുന്നു"

അദ്ദേഹത്തിൽ നിന്നു് മാളവിക ഇതു് ഒട്ടും പ്രതീക്ഷിച്ച പ്രതികരണമായിരുന്നില്ല. അകത്തു് ഇരമ്പിയടിച്ചുകൊണ്ടിരുന്ന വികാരസാഗരം ശാന്തമായിത്തുടങ്ങി.

ഒട്ടുനേരം അവരുടെഇടയിൽ നിശ്ശബ്ദത നിലനിന്നു.

''ഇവിടത്തെ ഗവേഷണങ്ങളിലേക്ക് എന്നെ ആകർഷിച്ചത് തികച്ചും യുക്തിപൂർവകമല്ലേ? എന്നെപ്പോലെ ആത്മദു:ഖം അനുഭവിക്കുന്ന ആയിരക്കണക്കിന് ആളുകളുടെ മോചനത്തിനുള്ള മാർഗ്ഗം കണ്ടുപിടിക്കാൻ സഹകരിക്കുക, പ്രയത്നിക്കുക. ഇതാണ് എന്റെ സമർപ്പണം. തപസ്യ!''

സത്യസന്ധതയും ആത്മാർത്ഥതയും ഇത്രയും നിറഞ്ഞ വാക്കുകൾ മുമ്പൊരിക്കലും ഡാ. കുമാർ കേട്ടിട്ടില്ല.

അതിശയത്തെക്കാളേറെ ആദരവായിരുന്നു അദ്ദേഹത്തിനു തോന്നിയത്.

''എന്റെ സകല സ്വത്തും ഇതിൽ നിക്ഷേപിക്കും. എന്റെ പ്രതിജ്ഞയാണ്. എന്റെ ഒസ്യത്ത് എഴുതി മുദ്രവച്ച് നിക്ഷേപിച്ചു കഴിഞ്ഞു'' അവളുടെ മുഖം തെളിഞ്ഞു.

''ഒസ്യത്ത് എഴുതാനുള്ള സമയം ആയിട്ടില്ല'' സംഭാഷണത്തിലെ പിരിമുറുക്കം അയഞ്ഞുതുടങ്ങിയത് പ്രോൽസാഹിപ്പിക്കുവാൻ കരുതിക്കൂട്ടി ഡാ. കുമാർ പറഞ്ഞു '' ഒസ്യത്തില്ലാതെയും അതേലക്ഷ്യത്തിൽ എത്താമല്ലോ''

ഉന്നംവച്ച കാര്യം ലാഘവത്തോടെ കണിക്കുവാൻ കഴിഞ്ഞോ എന്നു സംശയിച്ചെങ്കിലും അദ്ദേഹം പുഞ്ചിരിച്ചു.

മുമ്പ് അവതരിപ്പിച്ച ആഗ്രഹം തന്നെ ഒരിക്കൽക്കൂടി ഓതുക്കിപ്പറയുകയല്ലേ?

അതു മാളവിക മനസിലാക്കി,

ദു:ഖസത്യം ഉഗ്രതയോടെ അറിവായിട്ടും തന്നോടുള്ള മനോഭാവം മാററുന്നില്ലെന്നല്ലേ അതിന്റെ പൊരുൾ?

മാളവിക കൂടുതൽ കുഴങ്ങി.

ഡാ. കുമാറിനോടുള്ള ആദരവു് പതിന്മടങ്ങ് വർദ്ധിച്ചു. ആദരവും ആരാധനാഭാവവും അതിലംഘിച്ച് ഭാവോന്നതമായി പരിണമിച്ചു.

ആനന്ദാതിരേകം കൊണ്ടു് വീർപ്പുമുട്ടി.

എന്താണ് പറയേണ്ടതു്?

എങ്ങിനെയാണ് പ്രകടമാക്കേണ്ടതു്?

അവരം കീഴടങ്ങി.

''നമുക്ക് ഇനി അമാന്തിക്കേണ്ട കാര്യമില്ല'' സന്തോഷാധിക്യത്തോടെ ഡാ. കുമാർ സംസാരിച്ചു. ''നാളെ നമ്മുടെ വിവാഹം നടക്കണം. നാളിതുവരെയുള്ള സുഹൃൽ ബന്ധം, നാളെ മുതൽ കുടുംബ ബന്ധമായി അനുഗ്രഹീതമാകട്ടെ!''

അഭിമുഖമായിരുന്ന അദ്ദേഹത്തിന്റെ, വികസിച്ച കണ്ണുകളിലേക്ക് അവരം ഉററുനോക്കി. വിവശയായ മാളവികയുടെ കവിളിലൂടെ അശ്രുബിന്ദുക്കരം ഉരുണ്ടു് മേശമേൽ വീണുകൊണ്ടിരുന്നു.

കണ്ണീർകണങ്ങളെ കൈകൊണ്ടു് തുടച്ചു് ഗൽഗദകണ്ഠയായി അവരം പറഞ്ഞു—''ഇതു് ആനന്ദാശ്രുക്കളാണ്! പവിത്രങ്ങളാണ്!''

## 6 ആത്മാവിലെ നോവുകൾ

ശേഖരിക്കുവാൻ കഴിഞ്ഞ വിവരങ്ങൾ മാളവിക ക്രോഡീകരിച്ചുകൊണ്ടിരുന്ന സമയത്താണ് അയാൾ അവിടേക്കു കടന്നുവന്നത്.

സുമുഖനാണ്. കട്ടിയും കറുപ്പും നല്ലതുപോലെയുള്ള വടിവൊത്ത പുരികക്കൊടികൾ. പ്രകാശമുള്ള നേത്രങ്ങൾ. മീശ കരുത്തുതുടങ്ങിയിട്ടേയുള്ളു. ഉള്ളതു് നീക്കംചെയ്യാതെ സ്വതസിദ്ധമായ രൂപത്തിൽ നിലനിൽക്കുന്നു. ആരോഗ്യവും ദൃഢതയും ദ്യോതിപ്പിക്കുന്ന ശരീരാവയവങ്ങൾ. ജീൻസും അതിനൊത്ത കുപ്പായവും. ആകപ്പാടെ ആഭിജാത്യവും സംസ്കാരവും പ്രകടീഭൂതമാകുന്ന ആകാരം. ആദ്യനോട്ടത്തിൽ ആരും അയാളുടെ സൗഹൃദം കാംക്ഷിക്കും.

''സംസാരിക്കുവാൻ കുറച്ചുസമയം തരണം'' കടന്നുവന്നപാടെ അയാൾ പറഞ്ഞു.

''തീർച്ചയായും'' മാളവിക മടുപ്പു പ്രദർശിപ്പിച്ചില്ല.

''തിരക്കു തീർന്ന സമയമാണോ?''

''അതെ!''

''രാജീവ് എന്നാണ് എന്റെ പേര്''

''ഇരിക്കൂ''

മാളവികക്കു് അഭിമുഖമായി രാജീവ് ഇരുന്നു.

''വളരെ പറയാനുണ്ടു്''

''സമയത്തിനു് ക്ഷാമമില്ല''- മാളവിക ചിരിച്ചു.

''സ്വന്തം പ്രശ്നമാണ്''

"ഓഹോ!''- മാളവിക അയാളെ പ്രോത്സാഹിപ്പിച്ചു. ചിരിച്ചു.

നല്ല ചെറുപ്പക്കാരൻ. ആകർഷണശേഷിയുള്ള ശബ്ദം. കഷ്ടിച്ച് യുവത്വത്തിലേക്ക് കാലുകുത്തിയിട്ടേയുള്ളു. എല്ലാം ചെറുപ്പക്കാർക്കും ഈ പ്രായത്തിൽ ഉണ്ടാകാവുന്ന പ്രശ്നമുണ്ട്. അതെന്തെന്ന് മാളവികക്ക് അറിയാം. അതുകൊണ്ട് കൗതുകത്തോടെ അതു കേൾക്കുവാൻ അവൾ തയ്യാറായി. എന്തോ കുരുക്കിൽ പെട്ടിരിക്കും. പോംവഴി കാണാൻ ആഗ്രഹിച്ചതുതന്നെ നന്നായി.

''എന്താണെങ്കിലും പറയാം'' മാളവിക അയാളുടെ മുഖത്തേക്കു നോക്കി.

"ചെയ്യാവുന്ന സഹായം ചെയ്തുതരണം" അല്പം ലജ്ജ കലർന്ന സ്വരത്തിൽ രാജീവ് അപേക്ഷിച്ചു.

"അതാണല്ലോ ഞങ്ങളുടെ പ്രൊഫഷൻ''- മാളവിക അയാളെ പ്രോത്സാഹിപ്പിച്ചു. അവളുടെ കുസൃതിച്ചിരികണ്ട് രാജീവ് അല്പം പതറി.

നിമിഷങ്ങൾ ചിലതു നീങ്ങി.

"എന്തും എന്നോടു പറയാം. വിഷമമില്ലാതെ'' മാളവിക അയാളെ പ്രേരിപ്പിച്ചു. ''ഇവിടെ പറയുന്നതു രഹസ്യമായി സൂക്ഷിക്കും. ഭദ്രമാണ്''

"ലജ്ജ തോന്നുന്നുണ്ട് പറയാൻ"

"ലജ്ജിക്കേണ്ടതായിട്ടൊന്നുമില്ല''

"അടക്കിയാലും അടങ്ങാത്ത ഒരു പ്രവണത എനിക്കുണ്ട്'' അയാൾ തലകുനിച്ചു.

"സാരമില്ല. എല്ലാവർക്കും അത്തരത്തിൽ എന്തെങ്കിലും കാണും"

"എന്റേതു് അങ്ങനെയുള്ളതല്ല,'' കുനിഞ്ഞിരുന്നുകൊണ്ടു തന്നെപറഞ്ഞു.

"യുവത്വത്തിന്റെ ചില മൃദുലവിചാരങ്ങൾ....ശാലീനഭാവങ്ങൾ....'' കളിയാക്കുന്ന ഭാവത്തിൽ മാളവിക ചിരിച്ചു.

''അതൊന്നുമല്ല ഡാക്ടർ''- ആയാസരാഹിത്യത്തോടെയുള്ള പ്രതിഷേധം.

''പ്രണയപ്രശ്നങ്ങൾ...?''

''അല്ല!....അല്ല ഡാക്ടർ!'' ഇടയ്ക്കുകയറി രാജീവ് പറഞ്ഞു.

''പിന്നെ?'' വിശ്വാസം വരാത്തതുകൊണ്ട് മാളവിക ചോദിച്ചുപോയി.

''മോഷണത്തിനുള്ള ഉൾപ്രേരണ!''- രാജീവ് മുഖം താഴ്ത്തി.

''എന്ത്?''– അത്ഭുതം അമർത്താൻ സാധിച്ചില്ല.

''തെററാണെന്നറിയാം. പക്ഷേ....''

''പക്ഷേ....?''

''നിയന്ത്രിക്കാൻ സാധിക്കുകയില്ല, തെററാണെന്നറിയാമെങ്കിലും.''

മാളവിക നിശ്ശബ്ദയായി രാജീവിനെ സാകൂതം വീക്ഷിച്ചു.

''ഞാൻ ഒരു വലിയ വീട്ടിലെ അംഗമാണ്. പ്രശസ്തിയുള്ള കുടുംബം. അതുകൊണ്ട് എനിക്കും മററുള്ളവർക്കുമുണ്ടായേക്കാവുന്ന മാനഹാനിയെക്കുറിച്ച് ബോധമുണ്ട്''

''അതു സ്വാഭാവികമാണ്.''– എന്തെങ്കിലും പറയാൻ വേണ്ടി പറഞ്ഞതായിരുന്നു.

''മോഷ്ടിക്കുവാനുള്ള എൻെറ വിരുതിൽ, ഞാൻ തന്നെ അത്ഭുതപ്പെടാറുണ്ട്. ഇതു് എന്നെ എവിടെ കൊണ്ടെത്തിക്കുമെന്നു ഭയപ്പെടുന്നു''

''ആ ഭയപ്പാടു നല്ലതുതന്നെ''

''പുറത്തിറങ്ങാൻ ഭയമാണ്. ഒരു സുഹൃത്തിൻെറ വീട്ടിൽ പോകാൻ ഭയമാണ്. ബന്ധുക്കളുടെ വീട് അതിനേക്കാളേറെ....അവിടെ ചെന്നാൽ, മററുകാര്യങ്ങളെക്കാളേറെ, സന്തോഷവും ആവേശവും മോഷ്ടിക്കാനാണ്''

''ആട്ടെ. ഇങ്ങനെ വല്ല സംഭവങ്ങളുമുണ്ടായിട്ടുണ്ടോ''

രാജീവ് കുറെനേരം മിണ്ടിയില്ല. ചിന്താമഗ്നനായി രുന്നു.

''മടിക്കാതെ പറയൂ. തുറന്നു പറയൂ!'' അയാളുടെ വി മ്മിഷ്ടം കണ്ടപ്പോഴ് മാളവിക പറഞ്ഞു. പ്രേരിപ്പിക്കാനം നായിട്ട്.

''പറയാം' രാജീവ് ദീർഘമായി നിശ്വസിച്ചു '' എന്റെ ഒരു ആത്മസുഹൃത്തിന്റെ അച്ഛൻ, അമേരിക്ക യിലെ ഒരു സർവകലാശാലയിൽ വിസിററിംഗ് പ്രൊഫസറാ ണ്. അവിടെപോയി മടങ്ങിവന്ന അവസരം. അദ്ദേഹത്തെ കാ ണാനും സ്നേഹിതനുമായി കുറേനേരം സൊല്ലാനും അന്നൊ രുദിവസം വൈകുന്നേരം അവരുടെ വീട്ടിൽപോയി. എന്നെ പ്രൊഫസർക്ക് വലിയ കാര്യമാണ്. ആ കുടുംബം മുഴവൻ എന്നെ സ്നേഹിക്കുന്നു. അവരിൽ ഒരംഗമായി അംഗീകരി ക്കുന്നു''

''അത്രയ്ക്ക് അടുപ്പമാണ്.'' മാളവിക ഇടക്കുകയറി പറഞ്ഞു.

''അതെ! ഞാൻ അവിടെ ചെന്നാൽ അവർക്ക് അമിത മായ ആനന്ദമുണ്ടാകുന്നു. എനിക്കതറിയാം. എന്നെയും പഠി പ്പിച്ച പ്രൊഫസറാണദ്ദേഹം. അച്ഛന്റെ സുഹൃത്തും. അദ്ദേഹത്തിന്റെ മൂത്തമകനാണ് എന്റെ സഹപാഠിയും മിത്രവും. അവന്റെ അമ്മയ്ക്ക് അവനേക്കാൾ എന്നോടാ ണ് സ്നേഹമെന്നുതോന്നും''

''രാജീവിനെ കണ്ടാൽ ആർക്കാണ് അങ്ങിനെ തോന്നാ ത്തതു്'' മാളവിക മനഃപൂർവം പ്രശംസിക്കുകയായിരുന്നു അവന്റെ സംഭാഷണചാതുര്യം എത്ര ആകർഷകമാണ്'' ഒരു പക്ഷേ മററുകാരണങ്ങളും അവർക്കുണ്ടാകാം''- വെറുതെ ഒരു ചൂണ്ടയിട്ടതാണ്.

''അതും ശരിയാണ്. എന്നെയും എന്റെ സുഹൃത്തിന്റെ സഹോദരിയേയും ചേർത്ത് സംസാരിക്കുവാൻ അവർക്ക് വലിയ രസമാണ്''- രാജീവ് മന്ദഹസിച്ചു.

അയാളുടെ ഉദ്വേഗം അയഞ്ഞെന്നു അതു തെളിയിച്ചു.

''ങാ!'' പറഞ്ഞുകൊണ്ടിരുന്ന കാര്യം.

''സായാഹ്ന സന്ദർശനം കഴിഞ്ഞു മടങ്ങുമ്പോൾ പ്രൊഫസറുടെ വിലപിടിപ്പുള്ള വാച്ച് എന്റെ പോക്കററിലുണ്ടായിരുന്നു. സെൽഫ് വൈൻഡിംഗ് ആംപ്രൂഫ് റോളക്സ്''- അതു പറഞ്ഞത് ഊററംകൊണ്ടാണെന്ന് മാളവിക കണ്ടു. വലിയനേട്ടം ഉണ്ടായമാതിരി ഗമയിൽ ഇരുന്നു.

മാളവിക ഒന്നും പറഞ്ഞില്ല.

''വീട്ടിൽ മടങ്ങിയെത്തി അത്താഴം കഴിക്കുമ്പോൾ സ്നേഹിതൻ ഫോണിൽ വിളിച്ചു. എന്തിനെന്നോ? വാച്ചു മോഷണം അറിയിക്കാൻ. പോലീസിൽ വിവരം അറിയിച്ചിട്ടുണ്ടെന്നും മററും പറഞ്ഞു. ഞാൻ നിർവികാരനായി അതു കേട്ടു. മോഷ്ടാവിനെ പിടികൂടണം, ശിക്ഷിക്കണം, എന്നൊക്കെ ഞാനും അഭിപ്രായപ്പെട്ടു. അല്പംപോലും ഭയമോ ചഞ്ചലതയോ തോന്നിയില്ല''

''എന്നിട്ട്?''

''അന്വേഷണം മുറപോലെ നടന്നു''- നിസ്സങ്കോചമായി രാജീവ് പറഞ്ഞു: ''വയ്പുകാരനേയും അടിച്ചുതളിക്കാരിയേയും പോലീസ് ചോദ്യംചെയ്തു വിട്ടു''

''ഓഹോ!''

''വയ്പുകാരനെ മർദ്ദിച്ചു. അടിച്ചുതളിക്കാരിയെ വല്ലാതെ ഭയപ്പെടുത്തി. എന്നാൽ വൈകുന്നേരത്തെ പത്രം കൊണ്ടിടുന്ന ചെറുപ്പക്കാരനെയാണ് ലാക്കപ്പിലാക്കിയത്''

രജീവിന്റെ മുഖം കുനിഞ്ഞു. അയാൾ അല്പനേരം നിശ്ശബ്ദനായി.

''വയ്പുകാരനും അടിച്ചുതളിക്കാരിയും അവിടത്തെ വേല മതിയാക്കി''- നിശ്ശബ്ദതയ്ക്ക വിരാമമിട്ടുകൊണ്ടു് രാജീവു് പറഞ്ഞു.

''പത്രക്കാരൻ പയ്യനോ?''_ മാളവിക ചോദിച്ചു.

''നാലുദിവസം കഴിഞ്ഞാണ് വിട്ടതു്. കാര്യം അവസാനിച്ചില്ല. മോഷണക്കറ്റം ചുമത്തി കേസു ചാർജജ്ചെയ്തു. രണ്ടുമാസത്തെ തടവുശിക്ഷ നൽകിക്കൊണ്ടു് കേസ്‌വിധിച്ചു. അവൻ തടവിലായി. ഈ സമയമൊക്കെ വാച്ച് എൻെറ പക്കൽ സുരക്ഷിതമായിട്ടുണ്ടായിരുന്നു''— അഭിമാനപുളകിതനെപ്പോലെ രാജീവ് പറഞ്ഞുനിർത്തി.

മാളവിക അവനെ വളരെ സൂക്ഷിച്ചു വീക്ഷിച്ചുകൊണ്ടിരുന്നു.

''പക്ഷേ.... പത്രക്കാരൻ ജയിൽമോചിതനായി പുറത്തു വന്നദിവസം അവനെ ഞാൻ കണ്ടു. കാണാനുള്ള കൗതുകം കൊണ്ടു് പോയിക്കണ്ടതാണ്. എല്ലും തോലുമുള്ള മനുഷ്യരൂപം ആ കാഴ്ച എൻെറ മനസ്സിനെ നോവിച്ചു. വല്ലാതെ നോവിച്ചു. ശിക്ഷ അനുഭവിക്കുവാൻ വിധിക്കപ്പെട്ട നിരപരാധി! ഞാൻ മടങ്ങി വീട്ടിലെത്തിയതു് സന്ധ്യ കഴിഞ്ഞായിരുന്നു. ആത്മരോഷം എൻെറ ഹൃദയത്തിൽ ആളിനിന്നിരുന്നു. പ്രൊഫസറുടെ വാച്ച് കൈയിലെടുത്തുനോക്കി. അതു ദർശിച്ചപ്പോഴും മനസ്സ് ആനന്ദംകൊണ്ടു നിറഞ്ഞു! എന്നാൽ അതു് ഉളവാക്കിയ വേദന അന്യർ എത്ര സഹിച്ചിരിക്കുന്നു! അപരാധിയായ യോഗ്യൻ....ഞാൻ...ആരുടെയും സംശയത്തിനു് വിധേയനാകാതെ മാന്യനായി തുടരുന്നു!''

വാചാലതയോടെ രാജീവ് വർണ്ണിച്ചതു കേട്ടപ്പോഴും മാളവിക അത്ഭുതാധീനയായി.

''വാച്ചെടുത്തു് ഞാൻ വെളിയിലിറങ്ങി. നല്ല ഇരുട്ട്. എങ്കിലും നടന്നു. ഞങ്ങളുടെ പറമ്പിൻെറ പടിഞ്ഞാറുവശത്തു കൂടി ഒരു തോട് പോകുന്നുണ്ടു്. നഗരത്തിലെ അഴുക്കുചാൽ. അതിലേക്കു് ഉന്നംവച്ച്....വാച്ച് വലിച്ചെറിഞ്ഞു. വേദനയു

ടെയും അനർഹമായ ശിക്ഷയുടെയും പാപഭാരമുള്ള വാച്ച്! വെള്ളത്തിൽവീണ ശബ്ദം ഞാൻ ശ്രദ്ധിച്ചു. മടങ്ങി.

''എന്തുകൊണ്ട് അതു കളഞ്ഞു?''- വിവശയായി മാളവിക ചോദിച്ചു.

''എനിക്കു അതിൻെറ ആവശ്യമില്ല. അതുകൊണ്ട് എനിക്കു എന്തു പ്രയോജനം?''- സ്വയം ചോദിക്കുന്ന മട്ടിൽ സംസാരിച്ചു. ''അതു കൈവശപ്പെടുത്തുന്നതിലേ 'ത്രിൽ' ഉള്ളു. അതു കിട്ടിയപ്പോഠം എൻെറ ലക്ഷ്യം സാധിച്ചു''

രാജീവ് കുറെനേരം മിണ്ടാതെ ഇരുന്നു.

''ഇതുപോലെ എത്ര അനുഭവങ്ങഠം എനിക്കുണ്ട് പറയാൻ! പക്ഷേ അവയുടെ ആവശ്യമില്ല. എത്ര നിരപരാധികളാണ് ഞാൻ മൂലം ദു:ഖിച്ചിട്ടുള്ളതു്! അതോർമ്മിക്കുമ്പോഠം ഹൃദയം ചഞ്ചലപ്പെടും....നിശയുടെ നിശ്ശബ്ദയാമങ്ങളിൽ, ആരുമാരുമറിയാതെ തേങ്ങികരഞ്ഞിട്ടുണ്ട്! എന്നാൽ ഉഠംപ്രേരണയുടെ സമ്മർദ്ദം വീണ്ടും അത്തരം നടപടികഠംക്കു എന്നെ വശംവദനാക്കും. പിന്നെയും പിന്നെയും മോഷണം ആവർത്തിക്കും...ഇതാണ് ഡാക്ടർ എൻെറ പ്രശ്നം'' നിർത്തിയിട്ട് അയാഠം മാളവികയെ നോക്കി.

''ഇതിൽനിന്നു് എന്നെ മോചിപ്പിക്കുവാൻ കഴിയുമോ?'' രാജീവ് ചോദിച്ചു.

# 7 സാക്ഷാത്കാരം

ശാന്തൻ വളരെ അസ്വസ്ഥനായി. കമ്പനി മാനേജർ പറഞ്ഞ കാര്യങ്ങൾ അയാളുടെ ചിന്തയിൽനിന്നു് ഒഴിയുന്നില്ല. കമ്പനിക്കാർ തന്നിൽനിന്നു പ്രതീക്ഷിക്കുന്ന കാര്യങ്ങൾ സാധിതപ്രായത്തിലെത്തിയില്ലെങ്കിൽ, കമ്പനിയിൽ തനിക്കു് ഭാവി ഇല്ലാതാകും. ഭാവിയുടെ കാര്യം പോകട്ടെ. നിലനില്പുപോലും സംശയാസ്പദമാകുകയില്ലേ? ജീവിതത്തിലെ ഇരുണ്ട യുഗത്തിൽനിന്നു് പ്രകാശം വീശിത്തുടങ്ങിയ ഘട്ടത്തിലേക്കു് കടന്നതു്, ജോലി കിട്ടിയശേഷമാണു്. പ്രകാശമാനമായ, പ്രതാപമുള്ള ഒരു ജീവിതം തീവ്രമായി മോഹിക്കുന്നു. ഒരു വലിയ വരമായിരുന്നു ഉദ്യോഗലബ്ധി. അതിന്മേൽ കരിനിഴൽ വീഴുകയയാണോ? അവ ഇടിവെട്ടിപ്പെയ്തു് പ്രളയമുണ്ടാക്കി ജീവിതത്തെ ഉഴക്കി ദു:ഖസാഗരത്തിൽ കൊണ്ടുചെന്നെത്തിക്കുമോ?

ഇതു മാത്രമായി ചിന്ത. ആകാംക്ഷ.

ജോലി കിട്ടിയശേഷം ഹൃദയത്തിൽ ഒതുങ്ങാതെ നിന്നിരുന്ന ആഗ്രഹങ്ങൾക്കു് സാക്ഷാത്കാരം ഉണ്ടാകുമെന്നു കൊതിച്ചതാണു്. എന്നാൽ അതിനെ വീണ്ടുമെത്ര വിലയിരുത്തലിനു വിധേയമാക്കേണ്ടിവന്നിരിക്കുകയല്ലേ?

നേരത്തെ താൻ മമതാബന്ധം സ്ഥാപിച്ചിരുന്ന സ്കൂൾ മാനേജരുടെ മകളെ അയാൾ ഓർമ്മിച്ചു. അതു് തുടർന്നുപോകുന്നതു് അഭികാമ്യമാണോ? അവളുമായുള്ള ബന്ധം തന്നെ ഉദ്യോഗത്തിൽ സഹായിക്കാനോ ഉയർത്തനോ ഉതകുമോ?

ഇല്ല! ഇല്ല! ഹൃദയത്തിൽ എവിടെയോ നിന്നു് ലോല മായ വിധത്തിൽ മറുപടികോക്കുന്നുണ്ടു്.

താങ്ങും തണലും ആവശ്യമായിരുന്ന ഘട്ടത്തിൽ, തളർച്ച തകർത്തിരുന്ന കാലങ്ങളിൽ, അവാ തന്നെ തിരിഞ്ഞു നോക്കിയില്ല. സൗമ്യവചനങ്ങളും സ്നേഹമസൃണമായ പെരുമാററങ്ങളും മോഹിച്ചു് അവളുടെ സന്നിധി പൂകുമ്പോരം അവഗണനയായിരുന്നില്ലേ നേരിട്ടതു്? അയാളെ അകററുവാൻ ഉപായങ്ങരം പ്രയോഗിച്ചവരല്ലേ അവളുടെ ബന്ധുക്കരം? അതിൻെറ കയ്പ് ഇനിയും നീങ്ങിയില്ല. ആലോചിക്കുമ്പോരം തികട്ടിവരുന്ന ഓർമ്മകരം!

എങ്കിലും അവളുടെ രൂപം മനസിൽ തെളിയുമ്പോരം മധുരം ഊറുന്നു....

അവളും ബന്ധുക്കളും ഇന്നു് ജോലികിട്ടി നല്ല നിലയിലെത്തിയെന്നു ബോധ്യംവന്നപ്പോരം, തന്നെ കാംക്ഷിക്കുന്നു മനുഷ്യൻെറ മനോഭാവം എത്ര വിചിത്രമാണ്! അവളെ സ്വീകരിച്ചാൽ ഹൃദയം നെടുനാരം കൊതിച്ച കനി കൈവന്നതിൻെറ സംതൃപ്തിയുണ്ടാകും.

പക്ഷേ....അതു് തനിക്കു് ഉയർച്ചയ്ക്കുള്ള പടവുകരം പടുത്തു തരുമോ?

ഇല്ല! ഇല്ല! മനസു് മന്ത്രിച്ചു:

അവളെ മറക്കുക, മറക്കുക പഴയ ഒരു മനോഹരസ്വപ്നമായി മാഞ്ഞുപോകട്ടെ....

ഭാവിജീവിത വിജയത്തിൻെറ പണിയിൽ ഏർപ്പെട്ടിരിക്കുന്ന തനിക്കു് പഴയ സ്നേഹബന്ധം പരിത്യജിക്കേണ്ടി വന്നാൽ അതു് പാപമാകുമോ?

ആകുമെന്നു് വികാരം അനുശാസിക്കുന്നു.

ഇല്ലെന്നു യുക്തിയും ബുദ്ധിയും ഉപദേശിക്കുന്നു.

ഏതാണു് സ്വീകരിക്കേണ്ടതു്?

വേണ്ട! ഇതിനെക്കുറിച്ച് ചിന്തിക്കാതിരിക്കുകയാണുത്തമം, ഹൃദയദൗർബല്യം വളർത്തുവാനല്ലാതെ ധീരസാഹസികതയുടെ പുതിയമാർഗം സംവിധാനം ചെയ്യാൻ ഇത് ഉതകുകയില്ല. ആവശ്യമില്ലാത്ത ആശയങ്ങളെ അപ്പാടെ നിരാകരിക്കുക...

ശേഖരപിള്ളയുടെ നിരന്തരമായ നിർബന്ധത്തെക്കുറിച്ച് ഓർമ്മിച്ചു. സഹായവും സഹകരണവും ആവശ്യമായിരുന്ന ഘട്ടത്തിൽ അങ്ങേയറ്റം സഹാനുഭൂതിയോടെ സ്വീകരിച്ചയാറം! മകളെ വിവാഹം ചെയ്യുവാൻ അന്യരിലൂടെ എത്ര തവണ അഭിപ്രായപ്പെട്ടിട്ടുണ്ട്! ഇടനിലക്കാർ എത്ര പ്രാവശ്യം സമീപിച്ചുകഴിഞ്ഞു. എന്നാൽ അവരോട് ഒന്നും ഇതുവരെ നിശ്ചയമായി പറഞ്ഞില്ല. ഇനിയും ഒരു തീരുമാനം പറയാതെ എത്രനാറം കഴിയാനൊക്കും? കുറെ മാസങ്ങാറംക്കുമുമ്പ് ശേഖരപിള്ള തന്നെ നേരിട്ടു സംസാരിക്കുവാൻ തുനിഞ്ഞതല്ലേ? എന്നാൽ വിഷയം അവതരിപ്പിക്കുവാൻ അവസരം കൊടുക്കാതെ കൗശലത്തോടെ രക്ഷപ്പെട്ടു. അതിനുശേഷം ശേഖരപിള്ളയെ കാണാതെ മന:പൂർവം ഒഴിഞ്ഞു ജീവിച്ചു.

രണ്ടുദിവസംമുമ്പ് ഈ സന്നിഗ്ദ്ധാവസ്ഥ അവസാനിപ്പിക്കുന്നതിനു് ശേഖരപിള്ള നേരിട്ടുവന്നു. ക്ഷേമം തിരക്കാനെന്നമട്ടിൽ വന്ന അയാളെ വളരെ കരുതലോടെ കൈകാര്യ ചെയ്തു.

''ചില കാര്യങ്ങാറം ശാന്തനോടു സംസാരിക്കണമെന്നു തോന്നി''– ഒടുവിൽ ശേഖരപിള്ള പറഞ്ഞു

''ശേഖരപിള്ളയ്ക്കു എന്തുകാര്യമാണ് പറഞ്ഞുകൂടാത്തതു്?''– മറുപടി ഓർമ്മയുണ്ട്.

''അതെനിക്കറിയാം. ഇതുവരെ എന്റെ കാര്യം സൂചിപ്പിച്ചിരുന്നതു് ഞാൻ അയച്ച ഇടനിലക്കാരാണ്''

''ഇടനിലക്കാരുടെ ആവശ്യമില്ലല്ലോ. നാം തമ്മിൽ അകൽച്ചയുണ്ടെങ്കിലേ ഇടയ്ക്ക് കണ്ണിയുടെ ആവശ്യമുണ്ടാക''

''അതെ! അടുപ്പമേയുള്ള''

''എന്റെ വിശ്വാസവും അതാണ്''

''വിശ്വാസത്തിനു കോട്ടം തട്ടിയിട്ടില്ല''

''അതുകൊണ്ട്....'' ശേഖരപിള്ള പതുക്കെ പറഞ്ഞു– ''ഇനി ഒരു തീരുമാനം ആവശ്യമാണ്''

ശാന്തൻ മിണ്ടിയില്ല.

''എന്റെ മനസിൽ വളർന്ന ആശ പറയാതിരിക്കുവാൻ വയ്യാ'' ശാന്തൻ മറുപടിയ്ക്ക് ഒരുങ്ങിയില്ല.

''എന്റെ ആഗ്രഹം എന്തെന്ന് ഇതിനകം ശാന്തനു ബോധ്യമായിട്ടുണ്ട്''

പുറത്തേക്ക് അലക്ഷ്യമായി നോക്കി ശാന്തൻ മൗനം ദീക്ഷിച്ചു.

''എന്റെ മകൾ പരീക്ഷ പാസായി. ഇനി...മറ്റൊരു പരീക്ഷ....''

ശേഖരപിള്ളയുടെ മുഖത്ത് നോട്ടം ഉറപ്പിച്ചുകൊണ്ട് ശാന്തൻ മിണ്ടാതിരുന്നു.

''ഞാൻ ചെയ്ത സഹായത്തിനു പ്രതിഫലം ആവശ്യപ്പെടുകയല്ല'' ശേഖരപിള്ള പതുക്കെ പറഞ്ഞു.

''അങ്ങിനെ ഞാൻ വിചാരിക്കുകയില്ല''

''നല്ല നിലയും വിലയുമുള്ള ഒരാളിനെ മകൾക്കുവേണ്ടി കാംക്ഷിക്കുന്നതു സ്വാഭാവികമാണ്. തെറ്റാണോ?''

''അല്ല''

''ജീവിതത്തിൽ ഇനിബാക്കി ഒരേ ഒരു ആശയേയുള്ള.'' ചിന്താധീനനായി ശേഖരപിള്ള പറഞ്ഞു മുമ്പുണ്ടായിരുന്നതൊക്കെ ആ നല്ല മനുഷ്യന്റെ മനോഗുണംകൊണ്ട് ഞാൻ

സാധിച്ചു. ജീവിക്കാൻ സാമാന്യം നല്ല മുതലുണ്ട്. നാലുപേർ ആക്ഷേപം പറയാത്ത പാരമ്പര്യമുണ്ട്. അവളെ കല്യാണം കഴിക്കാൻ താൽപ്പര്യമുള്ളവർ കാണും. എത്ര പേർ എന്നോട് ആലോചിച്ചിട്ടുണ്ട്. പക്ഷേ എനിക്കു മനസിനിണങ്ങിയ ഒരാളിനെ മതി. മററാരാഠക്കു അവളെ ഞാൻ കൊടുക്കില്ല''

പുറത്തേക്കു നോക്കിയിരിക്കുകയാണെങ്കിലും ശാന്തൻ അയാളുടെ ഓരോവാക്കും ശ്രദ്ധിച്ചിരുന്നു.

''ഇനി വളരെ നാം നീട്ടി വയ്ക്കാൻ ആഗ്രഹമില്ല''

''എനിക്കു ചിലതൊക്കെ ആലോചിക്കണം''

''ആലോചിക്കൂ! തിരുമാനത്തിലെത്തൂ എന്നു മാത്രമേ എനിക്കു പറയാനുള്ളു'' ശേഖരപിള്ള അല്പനേരം നിശ്ശബ്ദനായി ''എന്തെങ്കിലും തടസം ഉണ്ടാകേണ്ടതില്ല ഇക്കാര്യത്തിൽ''

ശേഖരപിള്ളയുടെ സമ്മർദ്ദം വർദ്ധിക്കുന്നതു് ശാന്തൻ മനസിലാക്കി.

''ഉണ്ടോ?'' ശേഖരപിള്ള ചോദിച്ചു.

ശാന്തൻ മിണ്ടിയില്ല

''ഒന്നുമില്ലെങ്കിൽ.... നേരത്തെ നടത്തിക്കൂടെ?''

നിർബന്ധം പിടിക്കുന്ന മട്ടിൽ ശേഖരപിള്ള ചോദിച്ചു,

''എനിക്കു രണ്ടു ദിവസത്തെ സമയം തരൂ''

''രണ്ടു ദിവസമല്ല, രണ്ടാഴ്ചയാകട്ടെ! രണ്ടിലൊന്നു അറിയാതെ വയ്യ''

മനസിലെ അസ്വാസ്ഥ്യം വാക്കുകളിൽ പ്രകടമായിരുന്നു.

അങ്ങിനെ യാത്രപറഞ്ഞു മടങ്ങിയ ശേഖരപിള്ളയുടെ ചിത്രം ഇന്നും സ്ഫുടമായി നിൽക്കുന്നു.

ശേഖരപിള്ളയുടെ മകളെ വിവാഹം ചെയ്താൽ....? സാമാന്യം നല്ല സ്വത്തു്. കാണാൻ മോശമല്ല. ശേഷിയും

വിദ്യാസമ്പത്തുമുണ്ട്. ബിരുദധാരിണിയാണ്. ഒരുപക്ഷേ ഗവേഷണകേന്ദ്രത്തിൽ തന്നെ താമസിയാതെ ജോലികിട്ടിയേക്കാം. ഡാ. കമാറിൻെറ ആശ്രിതന്മാരിൽ എല്ലാസഹായങ്ങളും പ്രതീക്ഷിക്കാം.

പിന്നെ എന്തുകൊണ്ട് ശേഖരപിള്ളയുടെ മകളെ വിവാഹം കഴിച്ചുകൂടാ? അതുമൂലം ഡാ. കമാറുമായുള്ള മമതാബന്ധം വിപുലമാക്കാവുന്നതല്ലേ? എന്തിന്, അവിടത്തെ വിവരങ്ങൾ സമ്പാദിക്കുവാൻതന്നെ കൂടുതൽ സൗകര്യം കിട്ടുകയില്ലേ? അത് തൻെറ കമ്പനിക്കാർ കൊതിച്ചുകൊണ്ടു കാത്തിരിക്കുന്നകാര്യമല്ലേ?

ശാന്തൻെറ ചിന്താശൃംഖലയിൽ കൂടുതൽ കൂടുതൽ കണ്ണികൾ ചേർന്നുകൊണ്ടിരുന്നു.

ഗവേഷണശാലയിലെ രഹസ്യങ്ങൾ സമ്പാദിക്കുവാൻ ശേഖരപിള്ളയുടെ മകളെ ഉപകരണമാക്കിക്കൂടെ?

പുതിയ വെളിച്ചം അയാളുടെ ബുദ്ധിയിൽ പതിച്ചതുപോലെ തോന്നി. സാക്ഷാത്കരിക്കാതെ കിടക്കുന്ന അഭിലാഷങ്ങളും മനോഹരകളും ഈ വിവാഹം കൊണ്ട് വിജയിപ്പിക്കുവാൻ സന്നദ്ധനാകുന്നതല്ലേ വിവേകം?

ശേഖരപിള്ളയുടെ മകളെ കല്യാണം കഴിച്ചാൽ അന്യർക്ക് അതിൽ അസാധാരണത്വം ഒന്നും തോന്നാനില്ല.

യുക്തിപൂർവം ഈ അവസരം പ്രയോജനപ്പെടുത്തുകയല്ലേ ഉത്തമം?

ആ ചോദ്യം അലാവുദ്ദീനിൻെറ വിളക്കിൽനിന്ന് ഭീമാകാരത്തോടെ പ്രത്യക്ഷപ്പെട്ട ഭൂതംകണക്കെ അനുനിമിഷം വളർന്നു. അതിനു മറുപടി പറയാതെ വഴിയില്ല.

അഭികാമ്യമായ അഭ്യുദയത്തിലേക്ക് ഇതു വഴിതെളിക്കുകയില്ലേ? ഇത് ആവശ്യമല്ലേ?

അതെ! അതെ! അതെ!...

ഹൃദയത്തുടിപ്പിന്റെ സ്പന്ദനക്രമം അതെ! അതെ എന്നു് ആവർത്തിച്ചതുപോലെ തോന്നി.

അതിമോഹത്താൽ പ്രേരിതനായി കഠിനകർമ്മങ്ങളിലേക്കു് പ്രവേശിക്കുന്ന ഒരു ധീരസാഹസികനെപ്പോലെ, ശാന്തൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

ശേഖരപിള്ളയുമായുള്ള സമ്പർക്കം തന്റെ ജീവിതത്തിലെ ഒരു ആശ സഫലീകരിക്കുവാൻ വഴിയുണ്ടാക്കി. ഒരു പുതിയ ബന്ധം ജൈത്രയാത്രയ്ക്കുള്ള കൊടിക്കൂറ ഉയർത്തട്ടെ!

അടുത്ത ദിവസം, നേരത്തെ പറഞ്ഞിരുന്നതുപോലെ യഥാസമയം ശേഖരപിള്ള വന്നു.

സംശയലേശം കൂടാതെ വിവാഹത്തിനു് ശാന്തൻ സമ്മതിച്ചു. വാക്കുകൊടുത്തു.

സന്തോഷോന്മത്തനായിട്ടാണു് ശേഖരപിള്ള മടങ്ങിയതു്.

രണ്ടാഴ്ചകഴിഞ്ഞു്, ഒരുദിവസം സ്ഥലത്തെ പ്രധാനികളുടെ സാന്നിദ്ധ്യത്തിൽ ലളിതയെ ശാന്തൻ വിവാഹം ചെയ്തു.

ഡാ. കുമാർ ആണു് നവദമ്പതിമാരെ ആദ്യം ആശീർവദിച്ചതു്.

വിവാഹസമ്മാനമായി ലളിതയ്ക്കു മാളവിക കൊടുത്തതു്, ഗവേഷണകേന്ദ്രത്തിൽ ഉദ്യോഗത്തിന്റെ ഉത്തരവായിരുന്നു...

# 8 പാരമ്പര്യത്തിന്റെ ചുമട്

പാരമ്പര്യ പ്രക്രിയയിലെ മൗലികങ്ങളായ പരമാർത്ഥങ്ങൾക്ക് നിദാനങ്ങളായി നിൽക്കുന്ന അടിസ്ഥാനവസ്തുക്കളെ ആധാരമാക്കിയുള്ള ഗവേഷണങ്ങളിലാണ് ഡാ കമാർ ഏർപ്പെട്ടിരുന്നത്. മനുഷ്യന്റെ ശരീരം പടുത്തുയർത്തിയിരിക്കുന്നത് കോശങ്ങൾ എന്ന ഇഷ്ടികകൾ കൊണ്ടാണ്. കോശംതന്നെ ഒരു സൂക്ഷ്മ പ്രപഞ്ചമാണ്, ആ പ്രപഞ്ചസംവിധാനത്തിൽ നിർദ്ദിഷ്ടങ്ങളായ ധർമ്മാനുഷ്ഠാനങ്ങൾക്ക് നിശ്ചിതങ്ങളായ സസൂക്ഷ്മഘടകങ്ങളുണ്ട്. അവയിൽ ഏററവും പ്രധാനപ്പെട്ട സസൂക്ഷ്മഘടകമാണ് ക്രോമസോമുകൾ. പാരമ്പര്യത്തിന്റെ സന്ദേശങ്ങളുടെ സമാഹാരം അതിൽ അങ്കിതമായിരിക്കുന്നു. സഞ്ചയിച്ചിരിക്കുന്നു. ഓരോ സന്ദേശത്തിനും നിദാനം ഓരോ ജീൻ ആണ്. ഓരോ ജീനും മുഖ്യമായ കർത്തവ്യം അനുഷ്ഠിക്കുന്നതിന് നിശ്ചിതമായ എൻസൈം ഉൽപാദിപ്പിക്കും. ജീനിന്റെ നിർദ്ദേശമനുസരിച്ചേ നിശ്ചിതമായ എൻസൈം ഉണ്ടാവുകയുള്ളു. ഇത്തരം എൻസൈമുകളാണ് സ്വഭാവസവിശേഷതകൾ ഉളവാക്കുന്നത്.

ഒരു വ്യക്തിയുടെ സ്വഭാവം അന്യരിൽനിന്ന് വ്യത്യസ്തമായിരിക്കുന്നു. അതിന്റെ അർത്ഥം ഓരോ മനുഷ്യന്റെയും ക്രോമസോമിൽ അടുക്കിയൊരുക്കിയിട്ടുള്ള ജീനുകൾ വ്യത്യസ്തങ്ങളാണെന്നാണ്. ഓരോജീനും ഉൽപ്പാദിപ്പിക്കുവാൻ നിയോഗിക്കപ്പെട്ട എൻസൈമുകളെന്ന രാസവസ്തുക്കളെ ആധാര

മാക്കി, ജീനിനെ നിർണ്ണയിക്കുവാനുള്ള സാങ്കേതിക വിദ്യ കണ്ടെത്തുക. അങ്ങിനെ ജീനിനെ ഒററതിരിച്ച വേർപെടുത്തുക, അതിനെ മാത്രം പഠിക്കുക. ആ പഠനംകൊണ്ട് ആഗ്രഹിക്കുന്ന ജീനുകളെ മാത്രം കാര്യക്ഷമമായി പ്രവർത്തിപ്പിക്കുന്നതിനു് സജ്ജീകരിക്കുക. വേണ്ടാത്തതിനെ നിർജ്ജീവമാക്കുക. ഈ പ്രക്രിയകൾ നിയന്ത്രിക്കുന്നതിനുള്ള വഴി കണ്ടെത്തിയാൽ, ആഗ്രഹിക്കുന്ന വിധത്തിലുള്ള മനുഷ്യരെ വാർത്തെടുക്കുവാൻ സാധിക്കും. ഇതാണ് ഡാ. കുമാർ നടത്തിയ ഗവേഷണത്തിന്റെ ലക്ഷ്യം.

ജീനിന്റെ തകരാറുമൂലം, അഥവാ അസ്വീകാര്യങ്ങളായ ജീനിന്റെ പ്രവർത്തനംമൂലം, അനവധി അഹിതങ്ങളായ സ്വഭാവ സവിശേഷതകൾ മനുഷ്യരിൽ പ്രത്യക്ഷപ്പെടുന്നു. പരമ്പര പരമ്പരയായി തലമുറകളിലേക്കു് പകരുന്ന ഇത്തരം ജീനുകളാണ് പാരമ്പര്യ രോഗങ്ങൾ പകർത്തുന്നതു്. സന്തതിയിൽ പൈതൃകമായി എന്തൊക്കെ ഉണ്ടായിരിക്കണമെന്നും ഉണ്ടായിക്കൂടെന്നും വിധിക്കുവാനുള്ള കഴിവു് ഇന്നില്ല. വിധിയെന്നു കരുതി കിട്ടുന്ന പൈതൃകത്തെ സ്വീകരിക്കുകയല്ലാതെ മറെറാരു വഴിയില്ല. ഗതിയില്ല. പൈതൃകമായി കിട്ടാൻ ഇടയായ ജീനിനെ നിയന്ത്രിക്കാനും മാർഗ്ഗമില്ല. പുണ്യപാപങ്ങളുടെ ഫലമായി സിദ്ധിക്കുന്ന സവിശേഷതകളെന്നേ നിരപരാധിയായ സന്തതിക്കു സമാധാനിക്കാൻ സാധിക്കു. ഈ ദൂഷിതവലയത്തിൽ കിടന്നു് ദുഃഖിക്കുന്നമനുഷ്യനു് മോചനത്തിനുവഴിയില്ലേ? വേണ്ടെന്നു വിചാരിച്ചാലും വാങ്ങാതിരിക്കുവാൻ വയ്യാത്ത നിസ്സഹായതയിൽ നിന്നു രക്ഷപ്രാപിക്കുവാൻ വഴിയില്ലേ?

ഇതു സാധിക്കുവാൻ എന്താണ് മാർഗ്ഗം? ആരായുക ആരായുക! വഴികണ്ടെത്തുന്നതുവരെ പ്രയത്നിക്കുക! ഇതായിരുന്നു ഡാ. കുമാറിന്റെ മുദ്രാവാക്യം....

പ്രകൃതിയുടെ പകിടകളിയിൽ നിന്നു മനുഷ്യനെ വിമുക്തനാക്കണം.

അതിനെക്കുറിച്ച് ആലോചിക്കുംതോറും ഡാ. കുമാറിന്റെ ഹൃദയം ആനന്ദംകൊണ്ടു നിറയും. അപ്രമേയമായ വൈകാരികഭാവത്തിനു വിധേയമാകും.

മഹത്തായ ലക്ഷ്യം കണ്ടുകൊണ്ട്, അതിന്റെ സാക്ഷാത്കാരത്തിനുവേണ്ടി ഒരു താപസനെപ്പോലെ, തന്റെ ആശ്രമമായ ഗവേഷണമുറിയിൽ കഴിഞ്ഞു. ദിനരാത്രങ്ങൾ വിസ്മരിച്ചു. സുഖഭോഗങ്ങൾ ത്യജിച്ചു. കാലം കടന്നുപോകുന്നതോ അതിലൂടെ വന്നു കൂടുന്ന മാററങ്ങളോ അറിഞ്ഞില്ല.

ഉഗ്രമായ തപസ്ശ്ചര്യ!

അത്യന്താധുനികങ്ങളായ സാങ്കേതികോപകരണങ്ങൾ സഹായത്തിനു പ്രതിഷ്ഠിച്ചു. നൂതനങ്ങളായി കണ്ടുപിടിച്ചു. ഒരേ ഒരു ആവശ്യത്തിനുവേണ്ടി- ഒരേ ഒരു ലക്ഷ്യപ്രാപ്തിക്കുവേണ്ടി....

ഒരു മനുഷ്യന്റെ പെരുമാററങ്ങളിലൂടെ പ്രത്യക്ഷീഭവിച്ച ഒരു സ്വഭാവത്തിന്റെ അടിസ്ഥാനം പൈതൃകമായി സിദ്ധിച്ച ജീൻ ആണോ എന്നു തീരുമാനിക്കുന്നതിന്, നിരാക്ഷേപമായി നിർണ്ണയിക്കുന്നതിന് ഉള്ള ഒരു ടെസ്ററ് കണ്ടു പിടിക്കുക എന്നതായിരുന്നു ആദ്യത്തെ പ്രശ്നം. പൈതൃകവും ആർജ്ജിതവുമായ കാര്യങ്ങളെ തരംതിരിച്ച് അറിയുവാൻ സാധിക്കുകയെന്നത് മേൽ നടപടികൾക്ക് ശക്തമായ അടിത്തറപാകും.

ജീനിനെ വേർതിരിച്ച് ഒററതിരിച്ച് എടുക്കുക എന്നതാണ് അടുത്തപടി. അങ്ങിനെ നിശ്ചയമായി വേർതിരിച്ച വേർപെടുത്തി നിർവീര്യമാക്കിയാൽ, ജീനിൽനിന്നുൽഭവിക്കുന്ന സ്വഭാവത്തെ നീക്കം ചെയ്യാം. അതായത് ഒരു മനുഷ്യന്റെ പൈതൃകസ്വഭാവത്തെ മാററാം.

ജീനിനെ ഒററപ്പെടുത്തി, സംഭരിച്ച് നശിക്കാതെ സൂക്ഷിക്കുന്നതിനുള്ള സംവിധാനം സാധിതപ്രായമായാൽ, ഇഷ്ടപ്രകാരമുള്ള ജീനുകളെ സഞ്ചയിക്കാം. അതാണ് മൂന്നാമത്തെ പടി.

നീക്കം ചെയ്ത ജീനിനുപകരം ആഗ്രഹിക്കുന്ന സ്വഭാവം ഉളവാക്കുന്ന ജീനിനെ തൽസ്ഥാനത്ത് ക്രോമസത്തിൽ ഒട്ടിക്കാമെങ്കിൽ, ഗ്രാഫ്ററു ചെയ്യാമെങ്കിൽ, പഴയസ്വഭാവം മാററി പകരം ഇഷ്ടാനുസരണമുള്ള സ്വഭാവം മനുഷ്യനിൽ വരുത്താം. ഇതാണ് അവസാനത്തെ പടി.

ഈ നാലുകാര്യങ്ങൾ സാധിക്കുന്നതിനു ശക്തനാകുവാൻ ശാസ്ത്രജ്ഞനു കഴിവുണ്ടാകുമോ?

ഇതായിരുന്നു. ഡാ. കുമാറിൻെറ ഗവേഷണങ്ങളുടെ ഉന്നം,

മനുഷ്യൻെറ കോശങ്ങളിലെ നാൽപ്പത്തിയാറു ക്രോമസങ്ങളിൽ സങ്കീർണ്ണമായി സഞ്ചയിച്ചിട്ടുള്ള ജീനുകളെന്ന തന്മാത്രകൾ കാട്ടിക്കൂട്ടുന്ന മായജാലങ്ങൾ, വിധിയുടെ പകിടകളിഅല്ലാതാകണം, ബോധപൂർവമുള്ള പരിപാടിയിൽ അധിഷ്ഠിതമായി ഈ സമഗ്രപദ്ധതി പ്രയോഗത്തിൽ വരുത്തിയാൽ, ഒരു നവോദയം ജീവിതത്തിൽ സംജാതമാകും. നവമായ സംഭവപർവത്തിൻെറ നാന്ദിയാകും!....

ജീനിനെ ഒററപ്പെടുത്താനും അത് ഉളവാക്കുന്ന ഫലങ്ങളെ വസ്തുനിഷ്ടമായി പഠിക്കാനും ആദ്യം തിരഞ്ഞെടുത്തത് മനുഷ്യനെപ്പോലെ സാമൂഹ്യജീവിതം സംവിധാനം ചെയ്ത ജീവികളെയാണ്. ഏററവും ഉത്തമമായ മാതൃകകളായി ചിതലിനെയും തേനീച്ചയേയും സ്വീകരിച്ചു: ഈ സമൂഹങ്ങളിലെ ഭിന്നജാതിക്കാരിൽ—തൊഴിലാളി, പോരാളി, മടിയൻ, റാണി എന്നിവരിൽ ഉള്ള ജീൻ സമ്പ്രദായം പഠിച്ചു. സമൂഹത്തിൻെറ സുസ്ഥിരതമാത്രം ലക്ഷ്യമാക്കി സമർപ്പണ

ബോധത്തോടെ ജീവിതം നയിക്കുന്ന ജീവികളുടെ പാരമ്പര്യ കണങ്ങളായ ജീനുകളെ എങ്ങിനെ സംവിധാനം ചെയ്തിരിക്കുന്നു?

പരീക്ഷണങ്ങളുടെ ഫലമായി തൊഴിലാളിയുടെ കോശങ്ങളിൽ ഉള്ള ലക്ഷോപലക്ഷം ജീനുകളിൽ നിന്നു് സന്മനോഭാവത്തേയും സഹകരണത്തേയും സാധ്യമാക്കിത്തീർക്കുന്ന ജീനിനെ ഒററപ്പെടുത്തി എടുക്കുവാൻ സാധിച്ചു.! സാമൂഹ്യ ബോധമോ പരസ്പരം സഹകരണ പ്രവണതയോ ഒട്ടുമില്ലാത്ത കലഹപ്രിയരായ നച്ചെലികളെ (ഷ്രൂ) പരീക്ഷണാർത്ഥം തിരഞ്ഞെടുത്തു. ഒന്നിച്ചു ജീവിക്കാൻ താൽപര്യമുളവാക്കുന്നതിനു് അടിസ്ഥാനമായിട്ടുള്ള ജീനിനെ ചിതലിൽ നിന്നു് വേർതിരിച്ച് എടുത്തു്, അതു് നച്ചെലിയുടെ ക്രോമസത്തിൽ കലഹകാരണമായിത്തീരുന്ന ജീനിനുപകരം പ്രതിഷ്ഠിച്ചു!

അൽഭൂതം ഉളവാകുന്ന വസ്തുതകളാണു് വ്യക്തമായതു? അതിസൂക്ഷ്മമായ ജീൻ തന്മാത്രകളെ ഒററപ്പെടുത്തുക എന്നതുതന്നെ വമ്പിച്ചനേട്ടമാണു്. ക്രോമസത്തിൽനിന്നു് മററുള്ളവയ്ക്കു് നാശമുണ്ടാകാതെ നിരപായമായ നീക്കം ചെയ്യാൻ കഴിയുന്നതു് അതിലുപരിയായി വിജയംതന്നെ. അങ്ങിനെ നീക്കം ചെയ്തതിന്റെ സ്ഥാനത്തു് ഇംഗിതപ്രകാരം മറെറാരു ജീൻ പ്രതിഷ്ഠിക്കുവാൻ സാധിച്ചതു് ഉജ്വലമായ നേട്ടമാണു്! താണതരം ജീവികളിൽ ഈ അൽഭുത വിദ്യകാം ഡാ. കുമാർ പ്രയോഗിച്ച ജീൻ ഗ്രാഫ്റ്റിംഗിൽ വിജയിച്ചു!

ചിതലിൽനിന്നെടുത്ത ജീൻ തന്മാത്രകൾ ഇപ്രകാരം നച്ചെലിയിൽ ഗ്രാഫ്റ്റുചെയ്തു! ഉറപ്പിച്ചു! കലഹപ്രവണത പരിപൂർണ്ണമായി പരിത്യജിച്ചു് പരസ്പരം ഇണങ്ങി സഹകരിച്ചു് നച്ചെലികൾ ജീവിക്കാൻ തുടങ്ങി! ഒന്നും രണ്ടും

നച്ചെലികളിൽ തുടങ്ങിയ ഗവേഷണം അവസാനിച്ചപ്പോറം അൻപത്തിയൊൻപത് നച്ചെലികളുടെ ഒരു സമൂഹത്തെ സൃഷ്ടിക്കുവാൻ ഇടവരുത്തി! കലഹമില്ല. മത്സരമില്ല. ഏകയോഗക്ഷേമത്തോടെ കഴിയുന്ന നച്ചെലിസമൂഹം!

ജീൻഗ്രാഫ്റ്റിംഗ് എന്ന പ്രക്രിയ അത്യന്തം സങ്കീർണ്ണമായ ഒരു രാസപ്രവർത്തനത്താലാണ് സാധിച്ചതു്. ആശയം പുറത്തു പറയുന്നതിൽ അപാകതയില്ല. നടപടിക്രമങ്ങളാണ് നിഗൂഢ രഹസ്യമായി സൂക്ഷിക്കേണ്ടതു്!

ഡോ. കുമാർ തനിക്കു നേടാൻ സാധിച്ച വിദ്യയുടെ ആശയം ഭരണാധികാരികളെ അതിരഹസ്യമായി അറിയിച്ചു. നടപടിക്രമങ്ങറം അറിയിച്ചതുമില്ല ജന്തുക്കളിൽ മാത്രമല്ല സസ്യജാതികളിലും ഇതു് സാധിക്കാവുന്നതേയുള്ളൂ എന്നും അദ്ദേഹം സൂചിപ്പിച്ചിരുന്നു. ദൂരവ്യാപകമായ ഫലങ്ങറക്ക് നിദാനമായിത്തീരാവുന്ന ഈ നേട്ടങ്ങളെക്കുറിച്ച് സർക്കാരിന് വിവരം ഉണ്ടായിരിക്കേണ്ടതു് ആവശ്യമാണെന്നു വിശ്വസിച്ചാണ് അങ്ങിനെ ചെയ്തതും.

സർക്കാരിനു് ഈ ഗവേഷണകേന്ദ്രത്തിന്റെ പ്രാധാന്യം ബോധ്യപ്പെടുവാൻ അമാന്തമുണ്ടായില്ല രാജ്യഭദ്രതയ്ക്ക് ആവശ്യമായ നയതന്ത്രപ്രാധാന്യമുള്ള ഏററവും പ്രധാനപ്പെട്ട സംരക്ഷിത കേന്ദ്രമായി പ്രഖ്യാപനമുണ്ടായി. അതനുസരിച്ച് രക്ഷാനടപടികളും കൈക്കൊണ്ടു.

ഗവേഷണശാല സ്ഥിതി ചെയ്തിരുന്ന പത്തു് ഹെക്ടറോളം സ്ഥലത്തിനുചുററും ഉയരമുള്ള മതിൽ കെട്ടി.

മതിലിനു മുകളിൽ ബലവത്തായ മുള്ളുവേലികറം ഉറപ്പിച്ചു. സർവസമയവും പട്ടാളഘടകങ്ങറം പാറാവുനടത്തി. രക്ഷാസേനയുടെ അനുമതികൂടാതെ അകത്തു പോകാനോ പുറത്തുകടക്കാനോ പാടില്ലാതായി. ആയുധധാരികളായ പട്ടാളക്കാർ രാത്രിയിൽ റോന്തു ചുററി.

ഡാ. കുമാർ ഇതൊന്നും പ്രതീക്ഷിച്ചില്ല. ഇങ്ങനെ ഒററപ്പെട്ടു പോകുമെന്നും കരുതിയില്ല. ടെലിഫോൺ പോലും സെക്യൂരിററിക്കാരുടെ അനുമതിയോടുകൂടി മാത്രമേ ഉപയോഗിക്കാൻ പററൂ!

പരിപാടിയുടെ വിവിധ വശങ്ങളെക്കുറിച്ച് ഡാ. കുമാറും മാളവികയും സംസാരിക്കുക പതിവാണ്.

സായാഹ്നസമയം.

മട്ടുപ്പാവിൽ അവരു ഉലാത്തുകയായിരുന്നു.

''മദ്യരോഗിയായ കുറുപ്പിനെ ഓർമ്മയില്ലേ?'' മാളവിക ചോദിച്ചു.

''നല്ല കാര്യം! ഓർമ്മയുണ്ടോയെന്ന്! അത്ര മോശമാണോ എൻെറ ഓർമ്മശക്തി?'' കളിയാക്കുന്നതരത്തിൽ ഡാ. കുമാർ പറഞ്ഞു.

''അയാളുടെ സമ്മതപത്രം കിട്ടി''

''രാജീവിൻെറയും കിട്ടിയിട്ടില്ലേ?''

''ഉണ്ട്!'' ഇതൊക്കെ ഓർമ്മിക്കുമോ എന്നും സംശയിച്ചു. അതു കൊണ്ടാണ് പറഞ്ഞത്''— മാളവിക ക്ഷമാപണസ്വരത്തിൽ പറഞ്ഞു.

''തരക്കേടില്ല, ഭർത്താവിൻെറ ഓർമ്മക്കുറിപ്പാണല്ലോ ഭാര്യ!'' വിനോദം ഉപേക്ഷിക്കാൻ ഡാ. കുമാർ ഒരുങ്ങിയില്ല.

''കളിയാക്കാൻ നല്ല വിരുതാണ്''

''ശരി! ഇനി ഒരു കാര്യം പറയാം. ശാസ്ത്രവകുപ്പിൻെറ മന്ത്രിയോട് നടത്തിയ അപേക്ഷ, 'അനുകൂലമായിവരുമെന്നാണ് സൂചന''

''അതെന്തിനാണ്?''

''ഓ! അതു പറഞ്ഞില്ല, അല്ലേ?''

''ഇല്ല''

''ഏകാഗ്രമായി ചിന്തിച്ചു തുടങ്ങിയാൽ എല്ലാം മറക്കും''

''ഭാര്യയെ മറക്കാതിരുന്നാൽ ഭാഗ്യം!''

''എന്തോ?''

''ഭാര്യയില്ലെന്നു വിചാരിച്ച് വേറെ കല്യാണത്തിനു് തയ്യാറാകാതിരുന്നാൽ കുഴപ്പമില്ല''– മാളവിക ചിരിച്ചു. ചിരിയിൽ ഡാ. കുമാർ പങ്കുചേർന്നു.

''ജയിൽപുള്ളികളെക്കുറിച്ചു് നിന്നോടു് പഠിക്കാൻ ഏർപ്പാടു ചെയ്തതു് ഓർമ്മയില്ലേ?''

''ഉണ്ടു്'' ''കുററവാസന പാരമ്പര്യമായി കിട്ടിയിട്ടുള്ള ചിലരെക്കുറിച്ചു് നീ നടത്തിയ പഠനം ഒന്നാന്തിരമായിട്ടുണ്ടു്''

''ലോക പ്രസിദ്ധനായ ശാസ്ത്രജ്ഞനിൽനിന്നു് ഒരു സാക്ഷിപത്രം കിട്ടിയതു് ഭാഗ്യമാണു്, ഭാര്യയാണെങ്കിൽപോലും!'' മാളവിക ചിരിച്ചു.

''അർഹതയില്ലാത്തവർക്കു് സർട്ടിഫിക്കററു് കിട്ടുകയില്ല''—വിനോദം വിട്ടില്ല.

''എനിക്കറിവുണ്ടു്''

''നീ നിർദ്ദേശിച്ച കുററവാളികളിൽ ഒരാരം പാരമ്പര്യമായി അതിൻെറ ജീൻ വഹിക്കുന്നവനാണു്''

''ഓ!''

''എൻെറ പരീക്ഷണം അതു സൂചിപ്പിക്കുന്നു.''

''അയാളെ നമ്മുടെ ഉപരിപരീക്ഷണത്തിനു കിട്ടിയാൽ....''

''ഉപകാരമായിരിക്കും, അനുവദിച്ചുതരുമോ?''

''തന്നേക്കാനിടയുണ്ടു്''

മാളവിക കുറച്ചു സമയം മിണ്ടിയില്ല.

''ഇനി വേറൊരാരം കൂടിയുണ്ടു്. വോളണ്ടിയറായിട്ടു്!''

''ഓ! അതാരു്?''

''ഒരുസ്ത്രീ''

''സ്ത്രീയോ?''

''അതെ''

''ആരു്?''—അറിയാനുള്ള ആഗ്രഹം കവിഞ്ഞൊഴുകി.

''മാളവിക എന്നാണ് പേർ!''— ധൈര്യം കൈവിടാതെ പറഞ്ഞു.

ആവേശത്തോടെ അവളുടെ തോളിൽ കൈകരം വച്ചുകൊണ്ടു് വികസിച്ച വദനത്തിലേക്കു് ഡോ. കുമാർ ഉററു നോക്കി—''മാളവികേ!''

''അതെ മാളവികതന്നെ''

''നന്നായി?''— വികാരവായ്പോടെ ഡാ. കുമാർ പറഞ്ഞു—

''നിന്നിൽ അപ്രഭാവിതമായ ജീൻ ഉണ്ടു്''

''പരീക്ഷണത്തിലൂടെ അതു പരിഹൃതമാകട്ടെ!'' അവരം ചിരിച്ചു.

''അതെ! ഉചിതമായി. നമ്മുടെ പരീക്ഷണം നമ്മിൽതന്നെ നാം നടത്തുമ്പോരം അതിനെക്കുറിച്ചു് അന്യർക്കു് വിശ്വാസം വളരും!'' ഡാ. കുമാർ പതുക്കെ പറഞ്ഞു-''നിന്നെയും പരീക്ഷണത്തിനു് സ്വീകരിച്ചിരിക്കുന്നു''

''അങ്ങയുടെ സത്യസന്ധത തെളിയിക്കാൻ, ആത്മാർത്ഥത പ്രഖ്യാപിക്കാൻ, എൻെറ മേൽ നടത്തുന്ന പരീക്ഷണം സഹായിക്കും''

''ശരിയാണു്. നമ്മുടെ വിജയം നമ്മിൽ തന്നെ ആദ്യം വെന്നിക്കൊടി ഉയർത്തട്ടെ''

# 9 ഔന്നത്യം അന്വേഷിച്ച്

മുറിയിൽ ശാന്തനും ശശിഭൂഷനും മാത്രമേ ഉണ്ടായിരുന്നുള്ളു. മേശമേൽ പത്തിരുപത്തു കാസററ് റെക്കോഡിംഗ് ടേപ്പുകൾ കിടക്കുന്നുണ്ട്. കാസററ് റെക്കാർഡറിൽ ഒരെണ്ണം പ്ലേ ചെയ്തുകൊണ്ടിരുന്നു. ടേപ്പിൽ ലേഖനം ചെയ്തിരുന്ന സംസാരം ഇടയ്ക്കിടെ കേൾക്കുന്നുണ്ട്. അവ്യക്തമായ, അസ്പഷ്ടമായ സംവാദം. താൽപ്പര്യം ഉവാകുന്നഭാഗം വരുമ്പോൾ, നിർത്തി വീണ്ടും പ്ലേ ചെയ്തു പരിശോധിച്ചു

''ഇരുപത്തു മണിക്കൂറോളം വരുന്ന ടേപ്പുകൾ പലപ്പോഴായി കേട്ടു. പരിശോധിച്ചു. പക്ഷേ, ആവശ്യമുള്ള വസ്തുതകളൊന്നും കിട്ടിയില്ല'' നിരാശനായിട്ടാണ് ശശിഭൂഷൺ പറഞ്ഞതു്

''അവർ നടത്തിയിട്ടുള്ള സംഭാഷണങ്ങൾ കാര്യമായി ഒന്നുമില്ലേ?''

''സംഭാഷണങ്ങളുണ്ട് അപ്രസക്തങ്ങളായവ''

''ഗവേഷണ വിഷയങ്ങളെക്കുറിച്ചു....''

''കാര്യമായി ഒന്നുമില്ല''

രണ്ടുപേരുടെയും മുഖങ്ങൾ മ്ളാനങ്ങളായി. ടേപ്പിൽനിന്നു് അതുമിതും ചില ശബ്ദങ്ങളും ചിരിയും ഒക്കെ കേട്ടു.

''ഈ ടേപ്പ് എതാണ്?''— ശാന്തൻ ചോദിച്ചു.

''സ്വകാര്യ മുറിയിൽ നടന്ന സംഭഷണങ്ങളുടെതു''

''ഒന്നുമില്ലെങ്കിൽ? ഗവേഷണക്കാര്യങ്ങൾ അവർ സംസാരിക്കാറില്ലേ?''

''എന്തോ? ഒന്നും ടേപ്പിലില്ല'' ശശിഭൂഷൺ പറഞ്ഞു.

''ഗവേഷണ വിഷയങ്ങൾ സംസാരിക്കാറില്ലെന്നു പറയാൻ വയ്യാ. ഇതിൽ വന്നിട്ടില്ല''

''ഡാ. കുമാറും മാളവികയും ഈ വിഷയങ്ങൾ ചർച്ച ചെയ്യാത്തതു് അൽഭുതം തന്നെ'. ശശിഭൂഷൺ ചിന്തിച്ചു.

''കഷ്ടമെന്നല്ലാതെ എന്തുപറയാൻ?'' ശാന്തന്റെ മുഖം മ്ളാനമായി.

''നമുക്കു ഭാഗ്യമില്ലെന്നുതോന്നുന്നു''

''എത്ര പണിപ്പെട്ടിട്ടാണ് മിഡ്ജററ് റിമോട്ട് കൺട്രോൾ ട്രാൻസ്മിററർ അവരുടെ സ്വകാര്യ മുറിയിൽസ്ഥാപിച്ചതു'' ശാന്തൻ പറഞ്ഞു

''അതെനിക്കറിയാം''

''അവിടെ വച്ചിട്ടുള്ള ട്രാൻസ്മിററർ പ്രവർത്തനക്ഷമമല്ലേ?''

''അതെ'' നന്നായിട്ടു പ്രവർത്തിക്കുന്നുണ്ടു്. മുറിയിലെ നിസാരശബ്ദങ്ങൾ പോലും പിക്കപ്പുചെയ്യുന്നുണ്ടു്, ടേപ്പിൽ ലേഖനം ചെയ്തിട്ടുമുണ്ടു്''

''അതിലൊന്നിലും ഗവേഷണ കാര്യങ്ങളെക്കുറിച്ചു സൂചനകളില്ല, എങ്കിൽ....?''

''ഓ! കേൾക്കൂ!'' ശശിഭൂഷൺ ടേപ്പു പ്ളേ ചെയ്തു. ഡാ. കുമാറിന്റെയും മാളവിയുടെയും സംഭാഷണത്തിന്റെ ചില ഭാഗങ്ങൾ കേട്ടുതുടങ്ങി....

—''മോളി ക്യൂലർ ഘടന നിർണ്ണയിക്കാതെ ഫലമില്ല, അതു മനസിലാക്കാതെ മുമ്പോട്ടുപോകുന്നതെങ്ങിനെ?'' ഡാ. കുമാറിന്റെ ശബ്ദം

—''അതിനു പരിശ്രമിച്ചേ പററൂ'' മാളവികയുടെ വാക്കുകൾ.

പിന്നെ ദീർഘനേരത്തേക്കു നിശ്ശബ്ദത.

''ബ്ളാങ്ക്ടേപ്പ്'' ശശിഭൂഷൺ നിരാശനായി– ''ഓ! വേറൊന്ന്''

''അത് എവിടുത്തേതിൻേറതാണ്?'' ശാന്തൻ ചോദിച്ചു.

''ഗവേഷണ മുറിയിൽ നിന്നുള്ളത്'' ശശിഭൂഷൺ പറഞ്ഞു.

''അവിടെയും ട്രാൻസ്മിററർ രഹസ്യമായിട്ടാണ് വച്ചിരിക്കുന്നത്''–

ശാന്തൻ ശശിഭൂഷണെ നോക്കി ''അതു് അവിടെ സ്ഥാപിക്കാൻ, എന്തു പാടുപെട്ടു! അലങ്കാര സാധനങ്ങളുടെ ഇടയിൽ ആർക്കും സംശയം തോന്നാത്തിടത്തു്! അതു കണ്ടു 'പിടിക്കാൻ എളുപ്പമല്ല'' വലിയ വിജയം അവകാശപ്പെട്ടുകൊണ്ടു് ശാന്തൻ പറഞ്ഞു.

''വലിയ നേട്ടംതന്നെ. പക്ഷേ വിചാരിച്ച മട്ടിൽ പ്രയോജനമുണ്ടാകുന്നില്ല''

''നിരാശരാകേണ്ട കാര്യമില്ല. കാത്തിരിക്കുക''

''നിരാശയില്ല. വിജയവുമില്ല'' ലഘുവായി ശശിഭൂഷൺ ചിരിച്ചു.

''ട്രാൻസ്മിററർ പ്രതിഷ്ഠിച്ചതുതന്നെ വിജയമല്ലേ?''

''അതെ''

''രഹസ്യങ്ങളിലേക്കു് ചുഴിഞ്ഞിറങ്ങിയതു് വിജയമല്ലേ?''

''അതെ''

''അതിന്നു് എനിക്കു തരണം സമ്മാനം''

''സമ്മാനത്തിനു സമയമായില്ല'' ശശിഭൂഷൺ ചിരിച്ചുകൊണ്ടു് മറെറാരു ടേപ്പ്പ്ളേ ചെയ്തു തുടങ്ങി.

—''അതുകൊണ്ടു് ശ്രമം തുടരാം'' ഡാ. കുമാറിൻേറ ശബ്ദം

''ശ്രദ്ധിക്കൂ!'' ചെവിവട്ടംപിടിച്ചുകൊണ്ട് ശശിഭൂഷണൻ പറഞ്ഞു.

-''ജീനിൻെറ നിർണ്ണയം സാധിക്കുന്നതിനു കഴിഞ്ഞല്ലോ. അതു നമ്മൾ സംവിധാനംചെയ്ത രാസവസ്തുകൊണ്ടു് ഉന്നം പിഴക്കാതെ ഒററതിരിക്കാനും സാധിക്കുന്നു. മാററിനിർത്താൻ കഴിയുന്നു. തൽസ്ഥാനത്തു് മറെറാരു ജീൻ പ്രതിഷ്ഠിക്കുന്ന കാര്യം ഇനി പരിശോധിക്കണം. അതാണ് അടുത്തപടി. അതിനുവേണ്ടി. ഈ.... ''ടേപ്പിൽനിന്നുവന്നുകൊണ്ടിരുന്നവാക്കുകൾ നിലച്ചു. പിന്നെ ബ്ളാങ്ക് ടേപ്പ്....

''അതു് മഹത്തായ നേട്ടമാണല്ലോ''- മാളവികയുടെ ശബ്ദം

-''അതെ! വലിയ വിജയമാണ് ഒരു വജ്രായുധംപോലെ, ആ രാസവസ്തു, ഉന്നം പിഴക്കാതെ ജീനിൽ ഏൽക്കുന്നുണ്ടു്. മാററുന്നുണ്ട്. നിരുത്സാഹപ്പെടുത്തുന്നുണ്ട്'' സന്തോഷം കലർന്ന സ്വരത്തിൽ ഡാ. കുമാറിൻെറ വാക്കുകൾ പിന്നെയുംബ്ളാങ്ക്... ദീർഘനേരം നിശ്ശബ്ദത.... അസ്പഷ്ടങ്ങളായ ചില ശബ്ദങ്ങൾ...

ശശിഭൂഷൺ ടേപ്പു നിർത്തി.

അതു് ആദ്യം മുതൽ ആവർത്തിച്ചു പ്ളേ ചെയ്തു. കേട്ടകാര്യങ്ങൾ അതേപടി വീണ്ടും കേട്ടു. ശാന്തൻെറയും ശശിഭൂഷൻെറയും മുഖം പ്രസന്നമായി:

''ജീനിനെ ഏതോ രാസവസ്തു ഉപയോഗിച്ച് ഒററപ്പെടുത്തി, നിർവീര്യമാക്കുന്ന കാര്യമല്ലേ കേട്ടതു്? നീക്കം ചെയ്ത ജീനിൻെറ സ്ഥാനത്തു് മറെറാന്നു സ്ഥാപിക്കുന്നതിനുള്ള പ്രയത്നം നടക്കുന്നു. ഇതറിഞ്ഞതു് വലിയ കാര്യമാണ്?'' നിധികിട്ടിയ സന്തോഷത്തോടെ ശശിഭൂഷൺ പറഞ്ഞു.

''മററാരും അറിഞ്ഞിട്ടില്ലാത്ത വിവരമാണല്ലോ''— ശാന്തൻ സന്തോഷാധിക്യത്തോടെ നോക്കി.

''അതെ''- ശാന്തന്റെ കയ്യുപിടിച്ചു കുലുക്കി ശശിഭൂഷൺ ആഹ്ളാദിച്ചു'' ഇതു് മാനേജിംഗ് ഡയറക്ടറെ അറിയിക്കണം. നമ്മുടെ വിജയത്തിന്റെ വില അദ്ദേഹം അംഗീകരിക്കും''

''മറെറാരുകാര്യം'' ശങ്കിച്ച് ശാന്തൻ പറഞ്ഞു.

''എന്തു്?''

''അമിതമായ എന്റെ ജിജ്ഞാസ ചില പ്രശ്നങ്ങൾ....''

''മനസിലായില്ല''

''ഗവേഷണശാലയിലെ കാര്യങ്ങൾ ചുഴിഞ്ഞുചോദിക്കുന്നതു് എന്റെ ഭാര്യയ്ക്കു് ഇഷ്ടമാകുന്നില്ല''

''സംശയം തോന്നാത്തതരത്തിൽ വേണം കാര്യങ്ങൾ ചെയ്യാൻ. സംശയം ഉളവായാൽ....''

''എത്രകരുതിയാലും....''

''പാടില്ല''

''എന്നാലും....''

''മിസസ്സ് ശാന്തനെയും നമ്മുടെ വശത്താക്കണം''

''പറയാൻ എളുപ്പമാണ്. പക്ഷേ....''

''നമ്മുടെ പ്രവർത്തനം പുറത്തറിഞ്ഞാൽ...''

''ഭവിഷ്യത്തുകൾ അപകടം വരുത്തുമെന്നറിയാം''

''അതുകൊണ്ടു് കരുതലോടെ കാര്യങ്ങൾ കാണണം''

''ലളിതയെ തുറുപ്പുചീട്ടായി ഉപയോഗിച്ചാണ് ഞാൻ ശേഖരപിള്ളയെ സ്വാധീനിക്കുന്നതു്. മാമന്റെ ഒരേ ഒരു ബലഹീനത മകൾ മാത്രമാണ്''

''കൊള്ളാം. സംഘട്ടനത്തിനു് ഇടമുണ്ടാക്കിക്കൂടാ''

''അതാണ് എന്റെ ഭയം. ഞാൻ ചഞ്ചലചിത്തനാകുന്ന നിമിഷങ്ങളുണ്ടു്,,

''പാടില്ല''

‘‘അതറിയാം. പക്ഷേ...’’

‘‘ജനറൽ മാനേജർക്കുള്ള റിപ്പോർട്ടിൽ ശാന്തൻെറ സേവനം പ്രകീർത്തിക്കും. ഇതുവരെയുള്ള വിജയങ്ങളിലെ ആണിക്കല്ല് ശാന്തനാണെന്ന് തെളിച്ച് എഴുതും. ഉടനെ തന്നെ ശാന്തനെ സീനിയർ സയൻസ് അസിസ്റ്റൻറായി കയററം തരാൻ ശുപാർശ ചെയ്യും’’—ശാന്തനെ ഉററുനോക്കിയാണ് ശശിഭൂഷൺ സംസാരിച്ചത്,

ശാന്തൻെറ മുഖം തെളിയുന്നത് അയാറം കണ്ടു

‘‘എൻെറ ശുപാർശ അവർ അംഗീകരിച്ചാൽ, ശാന്തനു ഒരു കുതിച്ചുകയററമുണ്ടാകും. ഇപ്പോഴത്തേതിൽ ഇരട്ടിശമ്പളം!’’

വിശ്വസിക്കാനാവുന്നില്ല എന്നമട്ടിൽ ശാന്തൻ പകച്ചുനിന്നു.

‘‘നാളെ റിപ്പോർട്ട് അയക്കും. വേണമെങ്കിൽ, അയക്കുന്നതിനുമുമ്പ് ശാന്തൻ തന്നെ അതു വായിച്ചുകൊള്ളൂ! വിശ്വാസംവരാൻ!,,

‘‘എനിക്കു വിശ്വാസമാണ്!’’ നൂറുശതമാനം വിശ്വാസമാണ്!’’

‘‘എങ്കിലും...,,

‘‘വേണ്ട! ഞാൻ നന്ദിപറയുന്നു’’

‘‘നന്ദിയുടെയും പ്രതിഫലത്തിൻെറയും സമയം ആയില്ല. തുടക്കമല്ലേ ആയുള്ളൂ,,

‘‘എന്തിൻെറ തുടക്കം?’’ ആത്മഗതംപോലെ ശാന്തൻ പറഞ്ഞു.

‘‘എന്താ സംശയം?’’

‘‘എൻെറ ജീവിതത്തിൽ ഇത് എന്തൊക്കെ കോളിളക്കങ്ങളാം ഉണ്ടാക്കുമോ ആവോ!’’ കോപഹരായ വാക്കിൽ കലർന്നിരുന്നു.

‘‘നീ ഇപ്പോഴും ഈ നടപടിയാൽ സംശയിക്കുന്നുണ്ട്’’

''കുറെയൊക്കെ...''

''ശരിയല്ല'' ശാസനാത്രപത്തിൽ ശശിഭൂഷൺ ശാന്തനെ നോക്കി.

''എന്തോ! എനിക്കു് ചഞ്ചലത വിട്ടുമാറുന്നില്ല. പലതും പരിത്യജിച്ചിട്ടാണു് ലളിതയെ ഞാൻ പരിഗ്രഹിച്ചതു്. ഈ ബന്ധത്തിൻെറ ചരടുകൾ, എൻെറ പ്രവർത്തനം തകർത്താൽ?...''

''കുടുംബബന്ധത്തിൻെറ പ്രസക്തി?''

''ഉണ്ടു്. നിങ്ങൾക്കറിയില്ല. ശേഖരപിള്ളയും ലളിതയും ഡാ. കുമാറിനോടു് സകലതിലും കടപ്പെട്ടിരിക്കുന്നവരാണു്''

ശശിഭൂഷൺ അയാളെ ആശങ്കയോടെ നോക്കി.

''അവർ ഒരിക്കലും ഡാ. കുമാറിൻെറ താൽപ്പര്യങ്ങളെ തുറുമാറാക്കാൻ തയ്യാറാകുകയില്ല. ആരേയും അതിനു് അനുവദിക്കുകയില്ല. എന്തെല്ലാം കൗശലങ്ങൾ പ്രയോഗിച്ചാണു് ഇത്രയും കാര്യങ്ങൾ അവരെക്കൊണ്ടു് ചെയ്യിച്ചതു്!''

''ഇതൊന്നും അവർ അറിയരുതു്''

''അറിയാൻ ഇടയായാലോ...എന്നാണു ഭയം''

''നീ ബലഹീനത കാണിക്കുന്നു''

''ഞാൻ ബലഹീനൻതന്നെ. മററു താൽപ്പര്യങ്ങളാണു്''

''ആ താൽപ്പര്യങ്ങൾ സുരക്ഷിതമാണു്. വലിയ നേട്ടങ്ങൾ''

''വരുത്തുമെന്നാണു് പ്രതീക്ഷ. പക്ഷേ നമ്മുടെ ഒരു ശാസ്ത്രജ്ഞൻ നിരന്തരയത്നങ്ങൾ മൂലം നേടിയ വിജയത്തിൻെറ ഫലം അന്യരാജ്യക്കാർ കൊണ്ടുപോകുന്നതു്?''

''നിൻെറ ചിന്തകൾ കാടുകയറുന്നു ശാന്തൻ....''

''എങ്കിലും.....!''

''അതിൻെറ ആവശ്യമില്ല''

''ഇല്ലായിരിക്കാം. അങ്ങിനെ വിശ്വസിക്കാം''

''അഭ്യുദയത്തിൻെറ വഴി അതാണ്''

''എന്തോ?''—ശാന്തൻ പുറന്തിരിഞ്ഞുനിന്നു പുറത്തേക്കു നോക്കി.

''വലിയ കാര്യങ്ങരം ചെയ്യുമ്പോൾ പലരും ചഞ്ചലപ്പെടാറുണ്ട്''

''ഞാൻ എന്നെ വിൽക്കുകയല്ലേ?''

''ശാന്തൻ! നിനക്കെന്തുപററി?'' ഉഗ്രമായ ശാസനയായിരുന്നു ശശിഭൂഷണിൽനിന്നു പുറത്തുവന്നതു്.

''അതാണ് എൻെറയും സംശയം. എനിക്കു് എന്തുപററി?''

''ഇനി ഇതിൽ നിന്നു് നിനക്കു് മടങ്ങാൻ ആവുകയില്ല—'' ഭീഷിണിയുടെ മുഴക്കം അതിൽ കേട്ടു.

''എന്തു്?''

''അതെ! ഇനി നിനക്കു തിരിച്ചുപോവാനാവില്ല''

''ചാരവൃത്തിയിൽ...''

''ചാരവൃത്തിയിൽ സംബന്ധിച്ചു കഴിഞ്ഞാൽ അതിൽനിന്നു തിരിച്ചു പോകുക പ്രായോഗികമല്ല. ആപത്തുകരം ക്ഷണിച്ചു വരുത്തും''

''ഭീഷിണിയാണോ?''

''സത്യം പറഞ്ഞതാണ്,, ശശിഭൂഷൺ രൂക്ഷമായി ശാന്തനെനോക്കി. ''നിനക്കും എനിക്കും മടങ്ങാൻ പഴുതില്ല. നാം ബന്ധിതരായിക്കഴിഞ്ഞു''

''എന്തു്?''

''ചാരന്മാരെ പിൻതുടരാൻ ചാരന്മാരുണ്ടെന്ന സത്യം മറക്കരുതു്''

ഇതികർത്തവ്യതാ മൂഢനായി ശാന്തൻ ക്ഷീണിച്ച് സെററിയിൽ ഇരുന്നു.

''ഇല്ല. ഞാൻ മടങ്ങുന്നില്ല. സമാപ്തിയിലെത്തും വരെ തുടരും''

''അതാണ്‌ ബുദ്ധിയായ നടപടി''

കാരുണ്യത്തിൻെറ ഭാവമൊന്നും ഒട്ടും അയാളുടെ പ്രസ്താവനയിൽ കലർന്നിരുന്നില്ല. മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

''ഇനിയും എത്രയോ ദൂരമുണ്ട്‌ നമുക്ക്‌ ഒന്നിച്ചു നടന്നു പോകുവാൻ!'' ശശിഭൂഷൺ നടപ്പിനിടയിൽ നയത്തോടെ പറഞ്ഞു. ''ഇടയ്ക്കുവച്ച്‌ തളർന്നു വീഴുന്നവർ താവളം പൂകാറില്ല. ഡാ. കുമാർ നിർവഹിക്കുന്ന പരീക്ഷണങ്ങൾ എന്തെന്നുള്ള സൂചന മാത്രമേ നമുക്ക്‌ അറിയാൻ ഇടയായിട്ടുള്ളു. ഇനിയും എന്തെല്ലാമുണ്ട്‌ അറിയാൻ! അദ്ദേഹം പ്രയോഗിക്കുന്ന രാസവസ്തു എന്ത്‌? എങ്ങിനെ അതു നിർമ്മിക്കുന്നു? പ്രയോഗരീതികൾ എന്തൊക്കെ? ഫലം എന്തു? ഇങ്ങനെ പലതും! അതെല്ലാം അറിയാറാകുമ്പോൾ, അദ്ദേഹം പുറത്തുപറയുന്നതിനുമുമ്പ്‌, അതു്‌ നമുക്ക്‌ പേററൻറു ചെയ്യാറാകും. അതോടെ നാം വിജയിക്കും. ലോകം, കണ്ടുപിടുത്തത്തിൻെറ ഉടമസ്ഥരായി നമ്മെ അംഗീകരിക്കും. സ്ഥാനമാനങ്ങൾ സിദ്ധിക്കും. അതിൻെറ ഫലമെന്തായിരിക്കും!''— വാചാലതയോടെ നയത്തോടെ ശശിഭൂഷൺ പറഞ്ഞു— ''ഇതൊന്നും നിനക്ക്‌ ആലോചിക്കാൻ ആവുന്നില്ലേ? ഭാവനചെയ്യാൻ ത്രാണിയില്ലേ?''

''ഉണ്ട്‌''— ശാന്തൻ പതുക്കെപറഞ്ഞു.

''അതുമതി. ഉറച്ച ആത്മവിശ്വാസത്തോടെ മുമ്പോട്ടു പോകാം'' ശശിഭൂഷൺ പറഞ്ഞു നിർത്തി.

ശാന്തൻ എഴുന്നേററു്‌ വാച്ചിൽ നോക്കി. സമയം വളരെ വൈകിയിരിക്കുന്നു.

യാത്ര പറഞ്ഞ്‌ പുറത്തിറങ്ങി....

വീട്ടിൽ എത്തുമ്പോൾ ആകപ്പാടെ തളർന്നിരുന്നു. മുമ്പൊരിക്കലും ഇത്രയും ക്ഷീണം തോന്നിയിട്ടില്ല.

വന്നുകയറിയപാടെ മുറിയിലേക്കു പോയി കുപ്പായം ഊരിയിട്ടു്‌ കട്ടിലിൽ മലർന്നുകിടന്നു.

കാപ്പിയുമായി ലളിത കടന്നുവന്നപ്പോൾ അൽപ്പം സം ഭ്രമിച്ചു.

‘‘എന്തുപററി?’’— ലളിത ചോദിച്ചു.

‘‘ഒന്നുമില്ല’’

‘‘എന്തോ വല്ലായ്മയുണ്ട്. കാപ്പികുടിക്കൂ’’

‘‘വേണ്ടാ’’ എഴുന്നേല്ക്കാൻ കൂട്ടാക്കിയില്ല.

‘‘ക്ഷീണമുണ്ടോ?’’ അവൾ അടുത്ത് ഇരുന്നു.

‘‘ഇല്ല’’

‘‘പിന്നെ?’’ ദാ! ഇതു കുടിക്കൂ’’ അയാളെ നിർബന്ധ പൂർവം താങ്ങിയിരുത്തി ‘‘എന്താ കാര്യം?’’

‘ക്ഷീണം’’

‘‘ഡാക്ടറെ വരുത്തണോ?’’

‘‘വേണ്ടാ! ഫാൻ ഇടൂ!’’

ലളിത എഴുന്നേററ് ഫാൻ ഇട്ടു. ശാന്തൻ കാപ്പി കടിച്ചു.

‘‘എവിടെ പോയിരുന്നു?’’

‘‘അയാൾ മിണ്ടിയില്ല.

‘‘എവിടെ!’’ ലളിത നിർബന്ധിച്ചു. അയാളുടെ പാര വശ്യം കണ്ട് വിഷമംതോന്നി’’ അച്ഛനെ വിളിക്കട്ടെ?’’

‘‘വേണ്ടാ’’

‘‘ഡാക്ടറെ വരുത്തിയാലോ?’’

‘‘പരിഭ്രമിക്കാനൊന്നുമില്ല’’- അയാൾ ചിരിക്കാൻ ശ്ര മിച്ചു.

‘‘മുമ്പൊരിക്കലും ഇങ്ങനെ കണ്ടിട്ടില്ലല്ലോ: എന്തു ണ്ടായി?’’

‘‘എന്തുണ്ടാകാൻ?’’ ക്ഷീണിച്ച ചിരി ചുണ്ടിൽ വിളറി നിന്നു.

‘‘എവിടെയായിരുന്നു ഇത്രനേരം?’’

അപ്പോഴാണ് അയാ൦ ഓർമ്മിച്ചത് അവധി ദിവസമാ യിരുന്നെന്ന്, വളരെ നേരത്തെ വീടുവിട്ട് ഇറങ്ങിയെന്ന്.

''മാനേജരുടെ വീട്ടിലായിരുന്നു. ഇവിടെ വരെ നടന്നു. ക്ഷീണിച്ചു.''

''അവിടെ വച്ച് ക്ഷീണം തോന്നിയോ?''

''ഇല്ല''

''പിന്നെ?''

''അസുഖമുണ്ടായിരുന്നെങ്കിൽ നടക്കുമോ? നീയെന്തൊ രു മണ്ടിയാണ്.''

''അവശതവരുവാൻ...?''

''മനുഷ്യരല്ലേ?''

''വെറുതെ ക്ഷീണം തോന്നിയാൽ ഡാക്ടറെക്കൊണ്ടു നോക്കണം''

''മാനേജർക്ക്...'' ശാന്തൻ ഇടയ്ക്കു നിർത്തി.

''ങു?''

''തൃപ്തിപോരാ''

''തൃപ്തിപോരെ? എന്തിൽ?''

''എന്റെ ജോലി തൃപ്തികരമല്ലെന്ന്''

''പറഞ്ഞോ''

''പറഞ്ഞു''

''കാരണം?''

''അറിഞ്ഞുകൂടാ''

''പിന്നെ?''

''അങ്ങിനെ പറയുന്നു''

''എനിക്കൊട്ടും മനസിലാകുന്നില്ല''

''ലളിതെ!''

അവാ൦ കുറെക്കൂടി അടുത്തിരുന്നു.

''നിന്നോട്. ഒരു കാര്യം പറഞ്ഞാൽ.... നീ ആരോടും

പറയുകയില്ലെന്നു സത്യം ചെയ്യുമോ?''

''ഇതെന്തു കളിയാണ്? ഞാൻ സത്യം ചെയ്യണോ?''

''വേണം''

''എന്നെ വിശ്വാസമില്ലേ?''

''ഉണ്ട്''

''എന്നിട്ടും....?''

''വേണ്ട! പറയാം''

നീണ്ട നിശ്ശബ്ദത...

''എന്താ ഒന്നും പറയാത്തെ?''

മിണ്ടിയില്ല.

''എന്താണ്?''

എന്നിട്ടും മിണ്ടിയില്ല.

''കാര്യം പറയൂ. എന്താണെങ്കിലും''

''എന്റെ നിലനിൽപ്പിന്റെ പ്രശ്നമാണ്. കമ്പനിയെ തൃപ്തിപ്പെടുത്തിയില്ലെങ്കിൽ, എനിക്ക് അവിടെ സ്ഥാനമില്ലാതാകും''

''എന്തുവേണമെന്നാണു പറയുന്നത്?'' നിരാശയും രോഷവും കലർന്ന സ്വരത്തിൽ അവൾ ചോദിച്ചു

''ഗവേഷണശാലയിലെ വിവരങ്ങൾ അറിയണം, അവർക്ക്''

ലളിത അൽപ്പം ഞെട്ടി.

''എന്തിനാണ്?''

''എനിക്കറിഞ്ഞുകൂടാ''

''പിന്നെ?''

''കമ്പനിക്ക് അതിൽ വളരെ താൽപ്പര്യമുണ്ട്. എല്ലാം അറിയണം. അവിടത്തെ ഗവേഷണങ്ങളെപ്പററി, ഫലങ്ങളെപ്പററി''

ലളിത ചിന്താധീനയായി. മിണ്ടിയില്ല.

''അതു സാധിക്കുകയില്ലെന്നു പറയരുതോ?''

''എങ്ങിനെ പറയും? വിശ്വസിക്കുകയില്ല''

''വിശ്വസിപ്പിക്കണം''

''ശ്രമിച്ചുനോക്കി. സാധിച്ചില്ല. എനിക്കു് അവിടെ സ്ഥാനം നഷ്ടപ്പെടും എന്തെങ്കിലും ചെയ്തില്ലെങ്കിൽ ..''

ശാന്തന്റെ ക്ഷീണം അമ്പേ അസ്തമിച്ചിരിക്കുന്നു. അയാൾ എഴുന്നേററിരുന്നു. ലളിതയെ തലോടി.

''നീ മനഃപൂർവം ശ്രമിച്ചാൽ, ശ്രദ്ധിച്ചാൽ, ചില വിവരങ്ങൾ ശേഖരിക്കാനൊക്കും. ഫയലുകളിൽ നിന്നു്''

''ഞാൻ....ഞാൻ''

''അതുചെയ്യണം. ഡാ, കുമാരോ മാളവികയോ അറിയാതെ''

''സാധ്യമല്ല'' എഴുന്നേററു് മാറിക്കൊണ്ടു് അവൾ പറഞ്ഞു. ജനാലയ്ക്കു് അടുത്തുചെന്നു് പുറത്തെ ഇരുട്ടിലേക്കു് നോക്കി പുറന്തിരിഞ്ഞു നിന്നു– ''സാധ്യമല്ല''

''വേണ്ടാ! നിർബന്ധിക്കുന്നില്ല. ജോലി നഷ്ടപ്പെട്ടു് ഞാൻ ഇവിടെ വന്നിരുന്നുകൊള്ളാം''

ലളിത തിരിഞ്ഞു് കോപാകുലയായി അയാളെ രൂക്ഷമായി നോക്കി.

''ഒന്നും ചെയ്തില്ലെങ്കിൽ, ഇതായിരിക്കും ഫലം.'' ശന്താൻ പറഞ്ഞു

''എല്ലാത്തരത്തിലും ഡാക്ടറോടു് നമുക്കു് കടപ്പാടുണ്ടു്''

ലളിത അയാളെ നോക്കി.

''ഇല്ലെന്നു് ആരും പറഞ്ഞില്ല. എന്നാൽ നിലനിൽപ്പിനു് ഇതു വേണ്ടി വന്നിരിക്കുന്നു''

''ഇതു് അച്ഛൻ അറിഞ്ഞാൽ?''

''അറിയരുതു്. അറിയാതെ ചെയ്യണം''

''സാധിക്കുന്ന കാര്യമല്ല''

''സാധിക്കണം. അഛനേയും കാര്യം നയത്തോടെ ബോദ്ധ്യപ്പെടുത്തണം. രഹസ്യമായി''

''നന്ദികേട്ട് അഛൻ കാണിക്കുകയില്ല''

''നന്ദിയുടെ പ്രശ്നം ഉത്ഭവിക്കുന്നില്ല''

''പിന്നെ?'' നന്ദികേടേയുള്ളു''

''വേണ്ട....വയ്യെങ്കിൽ വേണ്ടാ! വരുന്നതെല്ലാം സഹിക്കാം'' നിസ്സംഗനായി ശാന്തൻ പറഞ്ഞിട്ട് മിണ്ടാതിരുന്നു.

''മറന്നേക്കൂ!''

''മറക്കാനോ? ഇതെങ്ങിനെ മറക്കാനൊക്കും? ഇങ്ങനെ ഒരാഗ്രഹം എങ്ങിനെ മനസിൽ തോന്നി''

''പുരോഗതിയിൽ ആശയുള്ളതുകൊണ്ട്. സ്ഥാനം പുലർത്തേണ്ടതു കൊണ്ട്''

''തൻകാര്യത്തിനും ഒരതിരുണ്ട് !''

''തൻകാര്യം മാത്രമല്ല. നിൻെറ കാര്യവുമാണ്!''

''അന്യൻെറ മുതൽ കൈവശപ്പെടുത്തിയാൽ വേഗം ധനവാനാകാം. എളുപ്പവഴികൾ ഇങ്ങനെ എത്രയോ ഉണ്ട്!''

''ലളിതെ!'' ശാസനാ രൂപത്തിലാണ് പറഞ്ഞത് പക്ഷേ ലളിത ഞെട്ടിയില്ല ഭയന്നില്ല.

''എന്നെ നീ സദാചാരം ഉപദേശിക്കുകയാണോ?''

''അത് ആവശ്യമുണ്ടെന്നു തോന്നുന്നു''

ശാന്തൻ മറുപടി പറഞ്ഞില്ല. അയാൾ ചിന്താധീനനായി. കട്ടിപിടിച്ച നിശ്ശബ്ദത....

ലളിതയുടെ ഏങ്ങലടികളാണ് ശാന്തന് സ്ഥലകാലബോധം വരുത്തിയത്.

അയാളുടെ ഉപായം പരാജയപ്പെടുകയാണോ?

''എന്നെ നീ വല്ലാതെ തെററിദ്ധരിച്ചിരിക്കുന്നു'' ലളിതയെ പിണക്കുന്നതുകൊണ്ട് പ്രയോജനമൊന്നുമില്ലെന്നു തോന്നിയപ്പോൾ ശാന്തൻ പറഞ്ഞു. ആരെയെങ്കിലും കബളിപ്പിക്കണമെന്നുഞാൻ ആവശ്യപ്പെട്ടില്ല''

ശാന്തൻ അടവു മാററുവാൻ ശ്രമിക്കുകയായിരുന്നു.

"എൻെറ അച്ഛനെയോ ഡാ. കുമാറിനെയോ ഞാൻ ചതിക്കില്ല" അവരം കണ്ണീർതുടച്ചുകൊണ്ടു പറഞ്ഞു. "എനിക്കു കാണപ്പെട്ട ദൈവങ്ങളാണ് അവർ!"

"വഞ്ചിക്കണമെന്ന് പറഞ്ഞില്ല."

"അദ്ദേഹത്തിൻെറ കണ്ടുപിടുത്തങ്ങളുടെ അവകാശി അദ്ദേഹമാണ്. ഒരിക്കൽ മനുഷ്യരാശിയുടെ മഹത്തായ നേട്ടമായിത്തീരുകയില്ലെന്നു ആരു കണ്ടു? അതു് വ്യാപാര വസ്തുവാക്കി കിട്ടുന്ന അഭ്യുദയം എനിക്കുവേണ്ട" ദുസ്സഹമായ രോഷം അവളിൽ പ്രത്യക്ഷപ്പെട്ടു.

"നമുക്ക് ഈ വിഷയം ഇവിടെ അവസാനിപ്പിക്കാം" ശാന്തൻ സാവധാനമായി പറഞ്ഞു.

"അങ്ങിനെ ഒരു ചിന്തപോലും ഇനിമേൽഉണ്ടാകരുതു്" അവരം കേണപേക്ഷിക്കുന്ന മട്ടിൽ ശാന്തനെ നോക്കി.

ശാന്തൻ നെടുവിർപ്പിട്ടതല്ലാതെ വാക്കുകളൊന്നും ഉച്ചരിച്ചില്ല.

# 10 ചുഴികൾ

ഗവേഷണശാലയിലെ ഇലക്ട്രോൺ ഭൂതക്കണ്ണാടിയിലൂടെ നോക്കിക്കൊണ്ടിരുന്ന ഡാ. കുമാർ എന്തോ ശബ്ദം കേട്ട് അൽപ്പമൊന്നു ഞെട്ടി.

നിശ്ശബ്ദത നിറഞ്ഞു നിന്നിരുന്ന അന്തരീക്ഷം. ചെറിയ ചലനംപോലും അവിടെ ശ്രദ്ധേയമായിത്തീരും.

നീരസംദ്യോതിപ്പിക്കുന്ന ഭാവത്തോടെ ശബ്ദം ഉണ്ടായിടത്തേക്ക് അദ്ദേഹം നോക്കി. തന്റെ ഏകാഗ്രതയെ പതറിച്ച ശബ്ദത്തിന്റെ കാരണം അറിയാൻ.

തൂവാലയെടുത്തു നെററിയിലെ വിയർപ്പ് തുടച്ചു. കവാടത്തിനരികിലേക്ക് നോക്കി.

ശേഖരപിള്ളയാണ്. അവിടെ ഇരുന്നിടത്തു് ഉറക്കംവന്നു ചാഞ്ഞുപോയതാണ്. തല കതകിൽ തട്ടിയതാണ് ശബ്ദം. അതോടെ ശേഖരപിള്ളയും ഉണർന്നു. കണ്ണുമിഴിച്ച് ഉറക്കച്ചടവുകളയാനുള്ള ശ്രമത്തോടെ അയാൾ ഇരുന്നു, അപരാധ ബോധം പ്രകടമായിരുന്നു.

രാത്രികാലങ്ങളിൽ ഏകാകിയായി ഡാ. കുമാർ ഗവേഷണമുറിയിൽ ജോലിയിലേർപ്പെട്ടുകഴിയുന്നതു് സാധാരണ കാര്യമാണ്. ഈ സമയങ്ങളിൽ ശേഖരപിള്ള അവിടെ എവിടെയെങ്കിലും കാണത്തക്കസ്ഥലത്തു് ഇരുപ്പുറപ്പിക്കുകയാണു പതിവു്. അദ്ദേഹം എന്തെങ്കിലും ആവശ്യപ്പെട്ടാൽ ചെയ്തുകൊടുക്കാനും അദ്ദേഹത്തിനു കൂട്ടായിട്ടിരിക്കാനും,

ശേഖരപിള്ള ബുദ്ധിമുട്ടേണ്ടതില്ലെന്നു പറഞ്ഞാലും അയാറം പോകാറില്ല.

ഇരിപ്പടത്തിൽ നിന്നു് ഡാ. കുമാർ എഴുന്നേററു. എന്തോ പറയാനെന്ന ഭാവത്തിൽ ശേഖരപിള്ളയുടെ അടുത്തേക്കു ചെന്നു. അയാളുടെ തോളിൽ പതുക്കെ തട്ടി.

കുററം പറയുന്നതു കേറംക്കാൻ നിർബന്ധിതനായ കുട്ടിയെപ്പോലെ ശേഖരപിള്ള പരിഭ്രമിച്ചു.

''ഉറങ്ങിപ്പോയോ?'' മൃദുവായിചിരിച്ചു് ഡാ. കുമാർ ചോദിച്ചു.

എന്താണു് പറയേണ്ടതു് എന്നറിയാതെ ശേഖപിള്ള പതറി.

''സമയം അത്രയ്ക്കു വൈകിയോ?'' ഡാ. കുമാർ ആത്മഗതംമാതിരി പറഞ്ഞു.

ശേഖരപിള്ള ചാടെഴുന്നേററു.

മിണ്ടിയില്ല.

''ഓ! രണ്ടുമണികഴിഞ്ഞിരിക്കുന്നു!'' വാച്ചിൽ നോക്കിക്കൊണ്ടാണു് ഡാ. കുമാർ സംസാരിച്ചതു്-'' വൈകിയതു് അറിഞ്ഞില്ല''

ശേഖരപിള്ള മൗനമാചരിച്ചതേയുള്ളു. അപരാധ ബോധം മാറിയില്ല.

''എല്ലാം മറന്നു് ഇരുന്നുപോയി. ക്ഷമിക്കണം!'' അയാളെ നോക്കി പറഞ്ഞു.

,,അയ്യോ അങ്ങന്നെ!....''

''സാരമില്ല''– തിരിച്ചു നടന്നു ചെന്നു് ഇലക്ട്രോൺ ഭൂതക്കണ്ണാടിക്കു് വൈദ്യുതിനിൽകുന്ന സ്വിച്ച് ഓഫ് ചെയ്തു. അവിടെ വച്ചിരുന്ന ഫയലുകറം ശരിപ്പെടുത്തി. കടലാസിലേക്കു് നോക്കി. ഡാ. കുമാർ ചിന്തയിൽ ആണ്ടു.

''ശരി!''– സ്വഗതംപോലെ പറഞ്ഞുകൊണ്ട് ഫയൽ കൈയിലെടുത്തു കവാടം നോക്കിനടന്നു.

ശേഖരപിള്ള തുറന്നുപിടിച്ച, വാതലിലൂടെ പുറത്തേക്ക് ഇറങ്ങുമ്പോൾ ഡാ. കുമാർ പറഞ്ഞു- ''ഇനി ഇവിടമൊക്കെ അടച്ചേക്കൂ!''

വെളിയിലത്തെ തണുത്ത കാററ് മുഖത്തു വന്നടിച്ചു.

ഗവേഷണാലയത്തിലെ പറമ്പിൽ അവിടവിടെ ജ്വലിക്കുന്ന ദീപങ്ങൾ ഇരുട്ടിൻെറ സാഗരത്തിൽ ദ്വീപുകൾ സൃഷ്ടിക്കുന്നു.

മുകളിലേക്കു നോക്കി. അനന്തമായ അന്ധകാരത്തിൽ മിന്നിത്തിളങ്ങുന്ന ആയിരക്കണക്കിനു് നക്ഷത്രങ്ങൾ....

''അന്ധകാരത്തിനും സൗന്ദര്യമുണ്ട്''– ഡാ. കുമാറിൻെറ മനസ്സ് മന്ത്രിച്ചു.

ഗവേഷണാലയത്തിൻെറ പറമ്പിലെ മറെറാരു കോണിലുള്ള താമസസ്ഥലം ലക്ഷ്യമാക്കി ഇരുട്ടിലൂടെ അദ്ദേഹം നടന്നു.

ആവശ്യമില്ലാത്ത വിളക്കുകൾ അണയ്ക്കാനും കതകുകളും ജനാലകളും മററും അടച്ചു ബന്തവസ്സുചെയ്യാനും തുടങ്ങിയ ശേഖരപിള്ളയുടെ ചിന്ത ഡാ. കുമാറിനെക്കുറിച്ചായിരുന്നു.

അതിയായ ബഹുമാനത്തോടെ ലോകം ആദരിക്കുന്ന ഒരു വലിയ മനുഷ്യൻ എന്നുമാത്രമേ അദ്ദേഹത്തെപ്പററി ശേഖരപിള്ള അറിഞ്ഞിരുന്നുള്ളു. ശാസ്ത്രജ്ഞനായ അദ്ദേഹം ഗവേഷണത്തിൽ ആമഗ്നനാണ്. എന്താണു ചെയ്യുന്നതു്? എന്തിനുവേണ്ടിയാണ് അഹോരാത്രം, വിശ്രമംപോലും വേണ്ടെന്നുവച്ച് പ്രയത്നിക്കുന്നതു്?

ഇതൊന്നും ശേഖരപിള്ള തിരക്കിയിട്ടില്ല. അയാൾക്ക് അതൊക്കെ അപ്രസക്തമാണ്. ആത്മാർത്ഥതയോടെ അദ്ദേഹത്തെ സേവിക്കുക മാത്രമാണ് തൻെറ ധർമ്മം. പണിയി

ല്ലാതെ പാടുപെട്ടിരുന്നകാലത്തു്, ഡാ. കുമാറിന്റെ പിതാവു സഹായിച്ചതുകൊണ്ടു് ഒരു ജോലി കിട്ടി. അന്നു് അയാൾ ഒരു യുവാവായിരുന്നു. അംഗസംഖ്യ അധികമുള്ള ഒരു കുടുംബം അയാളുടെ ചുമലിൽ ഉണ്ടു്. അവരെ ഊട്ടിപ്പോററാനും വിദ്യാഭ്യാസം ചെയ്യിക്കാനും ബാദ്ധ്യസ്ഥനായിരുന്നു. പണ്ടു പ്രതാപത്തിലിരുന്ന കുടുംബം കാലത്തിന്റെ പോക്കിൽ ക്ഷയിച്ചു. അഛന്റെ മരണം ഉത്തരവാദിത്വങ്ങളെ പെരുക്കി. അയാൾക്കു് പൈതൃകമായി കിട്ടിയതു് കരുത്തുള്ള കൈകളും പ്രയത്നിക്കുവാനുള്ള സന്നദ്ധതയും മാത്രമായിരുന്നു. എന്നാൽ ഇവ ആവശ്യമുള്ളവരെ കണ്ടുകിട്ടിയില്ല.

പട്ടിണികിടന്നിട്ടുണ്ടു്. യാചിക്കാൻ ശ്രമിച്ചിട്ടുണ്ടു്. മോഷ്ടിക്കാൻപോലും തുനിഞ്ഞിട്ടുണ്ടു്. എല്ലാററിനേയും വെറുത്തു.

ഈ കാലത്താണു് ഡാ. കുമാറിന്റെ അച്ഛൻ ഒരു മാലാഖയായി അയാൾക്കു് സഹായഹസ്തം നീട്ടിയതു്.

വേദനയുടെ ഇതിഹാസം അദ്ദേഹത്തെ അറിയിച്ചു. ആ കാരുണ്യവാൻ സഹായിക്കാൻ സന്മനസു കാണിച്ചു. രക്ഷപ്പെട്ടു.

അങ്ങിനെ ഡാ. കുമാറിന്റെ കുടുംബത്തോടു് ഒട്ടിച്ചേർന്നതാണു്.

ഡാ. കുമാറിനു് വലിയ അംഗീകാരവും സമ്മാനങ്ങളും സിദ്ധിച്ചപ്പോൾ ഗവേഷണാലയം സ്വന്തമായി സ്ഥാപിച്ചു. അവിടെ ശേഖരപിള്ളയും തുടർന്നു. ഡാ. കുമാറിനെക്കുറിച്ചു് ചിന്തിക്കുമ്പോൾ, ഓർമ്മിക്കുമ്പോൾ, ഉപകാരസ്മരണകൊണ്ടു് ഹൃദയം നിറയും.

പോർട്ടിക്കോവിലേതൊഴിച്ചു് മററു വിളക്കുകളെല്ലാം അണച്ചശേഷം ശേഖരപിള്ള സ്വന്തം മുറിയിലേക്കു മടങ്ങി. ചൗക്കിദാരുടെ മുറി.

നഗരത്തിലെ ക്ലോക്ക്ടൗവറിൽനിന്നു് മൂന്നുമണി കേട്ടു.

''ഇങ്ങനെ ജോലി ചെയ്താൽ....'' ഡാ. കുമാറിനെക്കുറിച്ചുതന്നെയായിരുന്നു ശേഖരപിള്ളയുടെ ചിന്ത. ''രാത്രിയും പകലുമില്ലാതെ ആർക്കു ജോലിചെയ്യാൻ കഴിയും?''

മുറുക്കാൻപൊതി അഴിച്ചു.

ഫോണിൽ മണി മുഴങ്ങി.

കയ്യിലെടുത്തു— ''ഹല്ലോ....''

''മാമനല്ലേ?''

''അതെ!''

''ഞാനാണ്''

''ആരു്?''— മനസ്സിലായെങ്കിലും ചോദിച്ചു.

''ശാന്തൻ''

''എന്തുവേണം?'' അവജ്ഞയുടെ മട്ടുണ്ടായിരുന്നു.

''അദ്ദേഹം പോയോ?''

''ഈ അസമയത്തു് അറിഞ്ഞിട്ടെന്തുവേണം?''

''പോയോ?''

''നീ എന്തിനിതൊക്കെ തിരക്കുന്നു?''

''വെറുതെ''

''ഈ അസമയത്തോ?''

''അല്ല....'' അർത്ഥശങ്കയിൽ വിരമിച്ചു.

''ഒന്നും പറയേണ്ടാ''

''മാമാ!''

''മിണ്ടാതിരിക്ക്''— ഫോൺ താഴെ വച്ചു. മനസ്സിൽ കോപം ഉയർന്നുനിന്നു. എന്തിനു് ഇതൊക്കെ തിരക്കുന്നു? അതായിരുന്നു ചിന്ത. കണ്ണിൽനിന്നു് ഉറക്കച്ചെടവ് നീങ്ങി.

ഡാ. കുമാറിനെക്കുറിച്ചു് വിവരങ്ങൾ തിരക്കുന്നവർ വളരെയുണ്ടു്. ആവശ്യമുള്ളതും ഇല്ലാത്തതും അന്വേഷിക്കുന്നവരുണ്ടു്. ശാന്തനു് എന്താണു് താല്പര്യം?

മകളുടെ ഭർത്താവായി ശാന്തനെ കിട്ടിയതു ഡാ. കുമാറിന്റെ ഔദാര്യം കൊണ്ടാണു്. മകളെ ഉന്നതവിദ്യാഭ്യാസം

ചെയ്യിക്കാൻ അദ്ദേഹം എത്ര സഹായം ചെയ്തു! അയാളുടെ കുടുംബത്തിൽ ആദ്യമായി ഒരു ബിരുദധാരിണിയുണ്ടായതു് അങ്ങിനെയാണ്. അവൾക്കു് ഉദ്യോഗവും കൊടുത്തിരിക്കുന്നു. തൻെറയും കുടുംബത്തിൻെറയും അഭ്യുദയത്തിൻെറ അടിസ്ഥാനം അദ്ദേഹത്തിൻെറ സ്നേഹമാണ്.

ഡോ. കുമാറിൻെറ പ്രവർത്തനങ്ങളെക്കുറിച്ചു് കൂടെക്കൂടെ ശാന്തൻ ചുഴിഞ്ഞു് അന്വേഷിക്കുന്നതു് ശേഖരപിള്ള പ്രോത്സാഹിപ്പിച്ചിട്ടില്ല. അനിഷ്ടം പ്രകടിപ്പിച്ചിട്ടുണ്ടെങ്കിലും ശാന്തൻ അതു തുടരുന്നു. എന്തിനാണ്.

ശേഖരപിള്ളയ്ക്കു് ഒരെത്തുംപിടിയും കിട്ടിയില്ല.

വളരെ അമാന്തിച്ചാണ് ശാന്തൻ മടങ്ങി വീട്ടിലെത്തിയതു്. തികച്ചും അസ്വസ്ഥനായിരുന്നു. ഏതാണ്ടു് ദിവസേനയുള്ള ഒരു കാര്യമായി ഇതു തീർന്നിട്ടുള്ളതു് ലളിത കണ്ടു. അയാളുടെ ആരോഗ്യം ക്ഷയിക്കുകയാണ്. നിസാരകാര്യങ്ങൾക്കു പോലും വേഗം കോപിക്കും.

ഈ ഭാവവ്യത്യാസം കണ്ടു് ലളിതയുടെ മനസ്സു് ചഞ്ചലപ്പെട്ടു. എന്താണു കാരണം? ഇതു മാത്രമായി അവളുടെ ചിന്ത.

ലളിതയുടെ മനസ് വളരെ വ്യാകുലപ്പെട്ടു. വീട്ടിലുള്ള വേളകളിൽ ശാന്തൻെറ സമീപത്തു ചെല്ലുവാൻപോലും അവൾ ഭയന്നു. എങ്കിലും നയത്തോടെ, സ്നേഹമസൃണമായി പെരുമാറിനോക്കി. എന്നാൽ എല്ലാം എന്തെങ്കിലും കാരണവശാൽ കലഹത്തിലാണ് എത്തിച്ചേരുക. കോപംകലരാത്ത ഒരു വാക്കുപോലും കേൾക്കാതായി.

അവരുടെ ബന്ധം ഉലയുകയാണ്. അതു് തകർച്ചയുടെ വക്കിലേയ്ക്കു് നീങ്ങുകയാണോ? മോചനത്തിനു വഴിയെന്തു്? മററൊന്നിനെപ്പററിയും ചിന്തിക്കാനാവുന്നില്ല: ഹൃദയംനൊന്തു് വേദനയിൽ മുഴുകി ലളിത കഴിഞ്ഞു.

ജോലിക്കു പോകുവാൻപോലും ശാന്തൻ മടി കാട്ടിത്തുടങ്ങി. പോയാൽ തിരിച്ചുവരുന്നതു് വളരെ താമസിച്ചും, പ്രസന്നത പ്രകാശിപ്പിക്കുന്ന നിമിഷങ്ങൾ നന്നേ കുറഞ്ഞു.

''എന്റെ പ്രതീക്ഷകളൊക്കെ തകർന്നു''— അയാൾ കൂടക്കൂടെ പറയും. ''എനിക്ക് ഇനി ഒന്നുമില്ല. ആരുമില്ല'' അവൾ കേൾക്കെ പിറുപിറുക്കും.

എന്താണ് ഈ നിരാശയുടെ അടിസ്ഥാനം? എന്തു കാര്യമാണ് ഇങ്ങനെ ചിന്തിപ്പിക്കുവാൻ പ്രേരിപ്പിക്കുന്നതു്? ചിന്തിച്ചുചിന്തിച്ച് അവൾ വിങ്ങിക്കരയും.

''എന്തൊക്കെ പ്രതീക്ഷകളുമായിട്ടാണ് ഞാൻ വന്നതു്!'' പുറത്തേയ്ക്ക് നോക്കിക്കൊണ്ട് ശാന്തൻ പറഞ്ഞു.

''ഒന്നും ഫലിച്ചില്ലേ?'' അവൾ ഗദ്ഗദത്തോടെ ചോദിച്ചു.

''ഇല്ല''

''എന്തുകഷ്ടമാണ് ഇങ്ങനെ പറയുന്നതു്?''

''കഷ്ടമല്ല. നഷ്ടം!''

''ഞനാണോ കാരണം?''

''ആലോചിച്ചുനോക്ക്''

''ആലോചിച്ചു. ആലോചനമാത്രമേ ഇപ്പോഴുള്ളു''

''എന്നിട്ടു്?''

''കണ്ണീര്....''

''നിന്റെ ഒരു കണ്ണീര്''—ശാന്തന് കോപം വന്നു.

''എന്തിനെന്നെ വെറുക്കുന്നു?''

''വെറുക്കാതെ എന്തു ചെയ്യും?''

ലളിത പൊട്ടിക്കരഞ്ഞു.

''ഈ കരച്ചിലിൽ അർത്ഥമില്ല. കാപട്യം''

''അതുമാത്രം പറയരുതു്'' യാചനാസ്വരത്തിൽ പറഞ്ഞു.

''എന്നോടു് ഒരു കണികയെങ്കിലും താല്പര്യമുണ്ടെങ്കിൽ....''

ശാന്തൻ അവളെ രൂക്ഷമായി നോക്കികൊണ്ടുപറഞ്ഞു.

''താല്പര്യമോ!''

''അതെ''

''പിന്നെ ആരിലാണ് എനിക്ക് താല്പര്യം?''

''എന്നെക്കാൾ താല്പര്യമുള്ളവർ നിനക്കുണ്ട്'' മയമി ല്ലാതെ ശാന്തൻ പറഞ്ഞു.

ചെവിപൊത്തിക്കൊണ്ട്, പകച്ച് ലളിത അയാളെ നോക്കി.

''എനിക്കതിൽ സംശയമില്ല'' ഉറപ്പോടെ ശാന്തൻ പറഞ്ഞു.

''ദയ കാണിക്കൂ, എന്നോട്''

''ദയ!'' അമർഷത്തിന്റെ ശബ്ദം.

''അതെ.'' ലളിത യാചിച്ചു.

''നിന്നോട് എന്തിനു ദയകാണിക്കണം?''

''തെററിദ്ധാരണകാം..''

''ശരിയായ ധാരണകളേ എനിക്കുള്ളൂ''

''കഷ്ടമാണ് ഇങ്ങനെ പറയുന്നതു'' അവൾ കരഞ്ഞു.

''എല്ലാം എന്റെ തെററാണ്'' ആത്മഗതംമാതിരി ശാന്തൻ പറഞ്ഞു.

''ഒരു തെററുമില്ല''

''ഇല്ലെന്നോ നീ പറയൂ''

ലളിത കണ്ണുനീർഒപ്പി.

''വിദേശങ്ങളിലേക്കു പോകാനും ഉയർച്ച വരാനും ഉള്ള സന്ദർഭം എനിക്കു പാഴായി, എന്റെ ഉയർച്ചയിൽ ആർക്കും താല്പര്യമില്ല''

ലളിതക്ക് കാര്യത്തിന്റെ കിടപ്പ് മനസിലായി. മുമ്പൊരുതവണ കമ്പനിക്കാർ ശാന്തനെ വിദേശത്തേക്ക് അയയ്ക്കുവാൻ തയ്യാറായ വിവരം ഓർമ്മവന്നു. അവൾ ആ അവസരത്തിൽ വിവാദത്തിലേർപ്പെട്ടതാണ്. ഗവേഷണശാലയിലെ പ്രവർത്തനങ്ങളുടെ രഹസ്യം കമ്പനിക്കു കൊടുത്താൽ...

അന്ന് അവർ അതിന്റെ പേരിൽ കഠിനമായി കലഹിച്ചതും ഓർമ്മവന്നു.

''അവസരമുണ്ടാക്കാൻ....ഞാൻ....ഞാൻ.....'' ലളിത ഇടറി.

''നീ എന്തു സഹായം ചെയ്തു?''

''സഹായമോ? ആ സഹായം....''

''നിനക്ക് എന്തെങ്കിലും നഷ്ടമുണ്ടോ?''

''ഉണ്ട്, എല്ലാം നഷ്ടപ്പെട്ടു''

''ആ മനോഭാവം പുലർത്തുന്നിടത്തോളംകാലം ഉയർച്ചക്ക് വഴിയില്ല.''

''എല്ലാം ഒററിക്കൊടുത്തിട്ട്....എന്തിന് ഉയർച്ച?''

''ഒന്നുംചെയ്യാതെ ആരെങ്കിലും അന്യനെ സഹായിക്കുമോ?''

''ആ സഹായം വേണ്ടാ''

''സഹായിക്കാൻ സന്മനസില്ല. നിന്റെ ഭർത്താവിനു ഉന്നതിയുണ്ടാകുവാൻ നിനക്ക് ഒന്നും ചെയ്യാൻ വയ്യാ.''

''ഇതല്ലാതെ ഉയരാൻ വഴിയില്ലേ?''

''ഇപ്പോഴില്ല''

''അങ്ങിനെ ഉയരണ്ടാ''

''ഉയരണ്ടാ? എന്താണ് നീ പറഞ്ഞതു്?''- കോപാക്രാന്തനായി അയാൾ അലറി. ''ഞാൻ ഉയരരുതു്. അല്ലേ?''

ഭാവപ്പകർച്ചകണ്ട് ലളിത ഭയന്നു. നോട്ടം ഏററ് ചൂളി.

''നീയും നിന്റെ അച്ഛനും വിചാരിച്ചാൽ....എനിക്ക് എന്തെല്ലാം പദവിക്ക് വഴിയുണ്ട്!''

''മററു വഴിയില്ലേ?''

''ഇല്ല! ഇല്ല! ഇല്ല!''

''തെററാണ്''

''തെററും ശരിയും! ഒരു സന്യാസിനി വന്നിരിക്കുന്നു!'' പരിഹാസത്തോടെ ശാന്തൻ പറഞ്ഞു.

''തെററു തെററാണെന്നു പറയുന്നതാണോ ദുസ്സഹം?''

''ഒരു തെററും ഞാൻ കാണുന്നില്ല. ഇവിടെനിന്നു് എനിക്കു് ഒന്നും കിട്ടാനില്ലെങ്കിൽ...പിന്നെ ഞാനെന്തിനു് ഇവിടെ കഴിയണം?''

ലളിത ഞെട്ടി.

''എനിക്കു് ഈ ബന്ധം പ്രതിബന്ധമാണെങ്കിൽ....''

''പ്രതിബന്ധമല്ല'' ലളിത പൊട്ടിക്കരഞ്ഞു.

''ആണെന്നാണു തോന്നുന്നതു്. ഇവിടെവെച്ചു പിരിയാം''

''പിരിയാമെന്നോ?''

''അതെ പൊരുത്തപ്പെടാത്തവർ പിരിയണം''

കൈകൊണ്ടു മുഖംപൊത്തി ലളിത കരഞ്ഞു.

''എനിക്കു്...ഉയർച്ചക്കുള്ള മാർഗ്ഗം ഒരുക്കിത്തരാൻ കഴിയുകയില്ലെങ്കിൽ....''

''ഇല്ലെങ്കിൽ....?''

''പിരിയാം. യാത്രപറയാം''

''വേണ്ടാ! വേണ്ടാ!''

''വേണം. പിരിയണം''

''പറയാതിരിക്കൂ. എങ്ങിനെ പിരിയും?''

''എങ്ങിനെയും! ഞാൻ പറയുന്നതു് ചെവിക്കൊള്ളാത്ത ഭാര്യ എനിക്കെന്തിനു്?''

''എത്ര നിസാരമായിട്ടാണു് പറയുന്നതു്!''

''പറയുകമാത്രമല്ല. പ്രവർത്തിക്കുന്നതും എളുപ്പമാണു്''

''അല്ല. എളുപ്പമല്ല. എന്നെ വിട്ടുപോകുവാൻ എളുപ്പമല്ല'' ഭ്രാന്തിയെപ്പോലെ ലളിത ഉറക്കെ പറഞ്ഞു. ശാന്തന്റെ കാലിൽ കടന്നുപിടിച്ചു്, കരഞ്ഞുകൊണ്ടു്.

''എനിക്കു് ഈ നാടകത്തിൽ താല്പര്യമില്ല.''

''നാടകമല്ല. നേരാണു്. ഞാൻ എന്തു ചെയ്യണമെന്നു പറയൂ. ചെയ്യാം'' അവൾ അപേക്ഷിച്ചു.

''ഇതിൽ ആത്മാർത്ഥതയുണ്ടോ? സത്യസന്ധമാണോ''

''ആണ്. സത്യമാണ്''

''എനിക്ക വിശ്വാസമില്ല'' നിസ്സംഗത്വം ഭാവിച്ചുകൊണ്ടു് ശാന്തൻ പറഞ്ഞു.

''വിശ്വസിക്കൂ. എന്തും ചെയ്യാം.'',

''എന്നോട് സ്നേഹമുണ്ടോ''?

''സംശയിക്കാതിരിക്കൂ''

''എൻെറ ഉയർച്ചയിൽ അഭിലാഷമുണ്ടോ?''

''തീർച്ചയായും..'' അയാളെ കെട്ടിപ്പിടിച്ചുകൊണ്ടു് അവാം പറഞ്ഞു.

''ഞാൻ വല്യതാകാൻ കൊതിയുണ്ടോ?''

''ഉണ്ട്. ഉണ്ട്'' ഗൽഗദത്തോടെ പറഞ്ഞു.

''എന്നാൽ....''

''പറയൂ!''

''എന്നെ സഹായിക്കണം, ചില വസ്തുതകളെങ്കിലും നേടിത്തരണം.

അവാം മിണ്ടിയില്ല.

''അതാ! നീ വീണ്ടും സംശയിക്കുന്നു.''

''ഇല്ല എനിക്ക സംശയമില്ല''

''എന്നോടുള്ള നിൻെറ സ്നേഹാതിരേകം ഞാൻ അളക്കുന്നതു് നീ നേടിത്തരുന്ന വിവരങ്ങളിലൂടെയാണ്.''

''ഈശ്വരാ! എന്തു പരീക്ഷണം?''

''പരിക്ഷണത്തിൽ വിജയിച്ചാൽ... നാം ഒന്നിച്ചു് ഉയരും. ഇല്ലെങ്കിൽ....'' അയാാം പൂർത്തിയാക്കിയില്ല.

''ഇല്ലെങ്കിൽ...?''

''ഭിന്നിക്കും. എന്നന്നേക്കുമായി ഭിന്നിക്കും''

''ദൈവമേ'' അവാം പൊട്ടിക്കരഞ്ഞു.

''ഇതിനിനിമാററമില്ല'' ശാന്തൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും അസ്വസ്ഥതയോടെ നടന്നു.

''മാററമില്ല.'' വേദനിച്ച വീർപ്പുമുട്ടി അവൾ പറഞ്ഞു. ഞാൻ എന്റെ ഭർത്താവിന്റെ ഒപ്പമുണ്ട്. അദ്ദേഹത്തിന്റെ നന്മയിലും തിന്മയിലും ഒത്തുചേരും'' ദൃഢസ്വരത്തിൽ ഭൂതാവേശിതയെപ്പോലെ ലളിത പുലമ്പി.

''ഇതു സത്യമാണെങ്കിൽ....''

''ഇതുസത്യം'' ഇടയ്ക്കകയറി ഊക്കോടെ ലളിത പറഞ്ഞു.

''ഇപ്പോൾ നീ എന്റെ ഭാര്യയായി'' ശാന്തൻ അവളുടെ കണ്ണുനീർ തുടച്ചു.

''എന്റെ ജീവതം അടിയറ വയ്ക്കുന്നു'' അവൾ വിങ്ങിക്കരഞ്ഞു.

''ലളിതേ'' ശാന്തൻ അവളെ തലോടി.

''സത്യമാണ്. എന്റെ പഴയ കാഴ്ചപ്പാട് നഷ്ടപ്പെട്ടു. എനിക്ക് നില നിൽക്കണം.''

''ഉയരണം!'' ശാന്തൻ കൂട്ടിച്ചേർത്തു,

''ശരിയാണ്''

''നിന്റെ അഛന്റെ സഹായമില്ലെങ്കിൽ....''

അവൾ ചിന്താധീനയായി.

''അച്ഛന് മകളോ ഡാ. കുമാറോ വലുത്!''

''എനിക്കറിയില്ല''

''അറിയണം''

''ജീവിതം അദ്ദേഹത്തിനുവേണ്ടി ഉഴിഞ്ഞു വെച്ച മനുഷ്യൻ. എന്റെ അച്ഛൻ....'' വിവശയായി അവൾ കണ്ണീരൊഴുക്കി.

''മററാർക്കും കഴിയാത്തകാര്യം മകൾക്കുവേണ്ടി ചെയ്യട്ടെ''

''എങ്കിലും.... അച്ഛൻ അതു ചെയ്യുമോ?''

''ചെയ്യിക്കണം''

''എനിക്കറിഞ്ഞുകൂടാ. ശ്രമിക്കാം.''

''അതു മതി ഇന്നു മുതൽ ഈ വീട്ടിൽ സന്തോഷം കളിയാടും നമ്മുടെ ബന്ധത്തിനു് പുതിയമാനം കൈവരും'' ലളിതയെ അയാൾ ആശ്ളേഷിച്ചു.

''എത്രനാളായി ഇങ്ങനെ ഒരു നിമിഷം കൈവന്നിട്ട്? ഈശ്വരാ!''

'ഇനി എല്ലാ നിമിഷവും ഈ നിമിഷത്തിന്റെ ആവർത്തനമായിരിക്കും''

''എന്റെ നഷ്ടസ്വർഗം തിരിച്ചുകിട്ടി'' ലളിത വിവശയായി ശാന്തന്റെ മാറിലേക്കു ചാഞ്ഞു.

ക്ളോക് ടൗവറിൽനിന്നു് നാലുതവണ മണി മുഴങ്ങി.

# 11 ചാരൻ എന്ന നീരാളി

സന്ദർശകരായും സംസ്ഥാനാതിഥികളായും വിദേശങ്ങളിൽനിന്നു വരാറുള്ള ശാസ്ത്രകാരന്മാരും ഉന്നത വ്യക്തികളും ഡാ കുമാറിനെയും അദ്ദേഹത്തിൻെറ ഗവേഷണങ്ങളെയും കുറിച്ച് അറിയുവാൻ അതീവ തൽപ്പരരായി. അദ്ദേഹത്തെ നേരിൽ കാണുവാൻ വരുന്നവരുടെയും സംഖ്യ കുറവായിരുന്നില്ല. ശാസ്ത്രരംഗത്തു് പുരോഗതിയാർജ്ജിച്ച രാജ്യങ്ങളിൽ അദ്ദേഹത്തെക്കുറിച്ചുള്ള കൗതുകം വർദ്ധിച്ചതേയുള്ളു. വിദേശങ്ങളിലെ ശാസ്ത്ര അക്കാദമികളും അതുപോലെയുള്ള സ്ഥാപനങ്ങളും സർക്കാരും അദ്ദേഹത്തെ ക്ഷണിക്കുക പതിവായി. പക്ഷേ ഇക്കാര്യങ്ങളിൽ വലിയ താൽപ്പര്യം അദ്ദേഹം പ്രദർശിപ്പിച്ചില്ല. പലപ്പോഴും അതു് നിരുൽസാഹപ്പെടുത്തുവാനാണ് തുനിഞ്ഞതു്. തൻെറ പ്രവർത്തനത്തിൻെറ ധാരമുറിക്കുവാൻ ഇടവരരുതെന്നു് അദ്ദേഹത്തിനു നിർബന്ധമുണ്ടു്. സ്ഥാനമാനങ്ങൾ കൊതിച്ചില്ല. അധികാരം ആഗ്രഹിച്ചില്ല. ഏകാഗ്രതയോടെ തൻെറ ലക്ഷ്യം പ്രാപിക്കുവാനുള്ള പ്രവർത്തനം സുദൃഢമാക്കുക മാത്രമാണ് അദ്ദേഹം ചെയ്തതു്.

തികച്ചും വ്യക്തിപരമായ സ്വകാര്യപ്രവർത്തനമായാണ് ഗവേഷണശാല സ്ഥാപിച്ചതു്. എന്നാൽ അതു് ദേശീയ താൽപ്പര്യങ്ങൾക്കു സർവപ്രധാനമാണെന്നു് സർക്കാരിനു ബോധ്യപ്പെട്ടു. ഈ നയം പ്രകടമാകുവാൻ കാലതാമസം വേണ്ടിവന്നില്ല. ഡാ. കുമാർ ഇതു് ഇഷ്ടപ്പെട്ടില്ല. എങ്കിലും

സമകാലിക സാഹചര്യത്തിൽ സ്വതസിദ്ധമായ സംഭവവികാസം എന്ന നിലയിൽ അതു സ്വീകരിച്ചു.

ഡാ. കുമാറിൻെറ ശ്രദ്ധയിൽപെടാതെതന്നെ മററു സമാന്തര സംഭവങ്ങളും രൂപം പ്രാപിച്ചിരുന്നു. വൻകിട രാജ്യങ്ങളിലെ ചാരപ്രവർത്തനം ഇവിടേക്കും വ്യാപിച്ചു. ഗവേഷണശാലയിൽ നടത്തിവന്ന കാര്യങ്ങളുടെ വിവരങ്ങൾ ശേഖരിക്കുവാൻ ചാരവലയത്തിൻെറ കരങ്ങൾ കിണഞ്ഞു പരിശ്രമിച്ചു. ഇതിൻെറ സൂചനകൾ സർക്കാരിനു് സ്വന്തം രഹസ്യപ്പോലീസിൻെറ റിപ്പോർട്ടുകളിൽനിന്നുകിട്ടി. ചാരവലയങ്ങളെ ഒററപ്പെടുത്താനും പരാജയപ്പെടുത്താനും നിർദ്ദേശങ്ങൾ രഹസ്യമായി പുറപ്പെട്ടു.

ഡാ. കുമാറിൻെറ ഗവേഷണനിലയത്തിൽ നടക്കുന്നതെന്നു വിവരിക്കപ്പെടുന്ന കാര്യങ്ങളെപ്പററി ഊഹാപോഹങ്ങൾ ജനതാമദ്ധ്യത്തിൽ പ്രചരിക്കുന്നതു പ്രോൽസാഹിപ്പിക്കുവാനും വിദേശശക്തികൾ നിഗൂഢമായി ശ്രമിച്ചു. എവിടെനിന്നു് ഉൽഭവിച്ചു എന്നു നിർണ്ണയിക്കുവാൻ സാധിക്കാത്ത ഇത്തരം വിവരങ്ങൾ തെററിദ്ധാരണകൾ ഉണ്ടാക്കുവാൻ ഉതകി. ഇതാണു് സർക്കാരിൻെറ രഹസ്യപ്പോലീസ് വിഭാഗത്തെ ജാഗരൂകരാക്കുന്നതിനു് കരുക്കൾ നൽകിയതു്. ജനരോഷം ഇളക്കിവിട്ടു് ഗവേഷണയത്നങ്ങൾക്കു് ആവശ്യമായ സമാധാനാന്തരീക്ഷം ഭഞ്ജിക്കുക എന്നതായിരുന്നു ഈ അട്ടിമറിയുടെ ലക്ഷ്യം. ഇതു് കുറെയൊക്കെ ഫലിക്കാതിരുന്നില്ല.

മനുഷ്യരെ പരീക്ഷണ മൃഗങ്ങളാക്കി ഉപയോഗിക്കുന്ന പരിപാടികളാണു് ഇവിടെ നടക്കുന്നതെന്നു് ജനശ്രുതിപരന്നു. മനുഷ്യരുടെ വികാരങ്ങളെ ഉണർത്താൻ കുറെ അതു് സഹായിച്ചു. പൊതുസമ്മേളനങ്ങളിൽപോലും ഇക്കാര്യം ഉൽഘോഷിക്കു.

വാൻ ചിലർ ശ്രമിച്ചു. ശക്തിമത്തായ രക്ഷാ നടപടികൾക്ക പിന്നിൽ നിർവഹിക്കപ്പെടുന്ന പരീക്ഷണങ്ങളുടെ ഏകദേശരൂപം അറിയാനെങ്കിലും സമൂഹത്തിന് അവകാശമുണ്ടെന്ന് ചിലർ വാദിച്ചു. ഇതിൻെറ പ്രതിധ്വനികൾ ജനപ്രതിനിധി സഭയിൽ പോലും കേൾക്കാതിരുന്നില്ല.

ജനങ്ങളുടെ ജനായത്തമായ പ്രവർത്തനങ്ങളെ നിഹനിക്കുന്ന നിഗൂഢഗവേഷണങ്ങൾ ധർമ്മനീതികൾക്ക് വിരുദ്ധമാണെന്ന് ചില മതപണ്ഡിതന്മാർ മുന്നറിയിപ്പു നൽകി. വളർത്തുമൃഗങ്ങളെപ്പോലെ മനുഷ്യരെ പരിഗണിച്ചു. കൂടാ. അവരുടെ പാരമ്പര്യ പ്രക്രിയയിൽ കൈവച്ചുകൂടാ. ദൈവദത്തങ്ങളായ മനുഷ്യസ്വഭാവങ്ങളെ മാററിമറിക്കുന്നതു് ദൈവശാസ്ത്രപ്രമാണങ്ങളെ നിരാകരിക്കും. ദൈവത്തിനെതിരായി മനുഷ്യരെ തയ്യാറാക്കും. സൃഷ്ടിസ്ഥിതിസംഹാരങ്ങളെ നിയന്ത്രിക്കുന്ന പ്രകൃതി പ്രതിഭാസങ്ങളിൽ കൈകടത്തി, അസന്തുലിതമായ സ്ഥിതിവിശേഷം സംജാതമാക്കി, സമൂഹത്തെ താറുമാറാക്കും. സദാചാരബോധത്തിലും സർവവ്യാപിയായ ഈശ്വരനെക്കുറിച്ചുള്ള സങ്കൽപ്പത്തിലും വിള്ളലുകൾ വരുത്തും.

രഹസ്യമായും ചിലപ്പോഴൊക്കെ പരസ്യമായും ഇത്തരം അഭിപ്രായങ്ങൾ ജനതാമദ്ധ്യത്തിൽ പ്രചരിച്ചു.

ശാസ്ത്രരംഗത്തു പ്രവർത്തിച്ചിരുന്നവരിൽ ചിലർ ഡാ. കുമാറിനു സിദ്ധിച്ച പ്രാമാണ്യത്തിൽ അസൂയാലുക്കളായി. ഡാ. കുമാറിനെയും അദ്ദേഹത്തിൻെറ വിജയങ്ങളെയും താഴ്ത്തിക്കെട്ടുവാൻ അവർ മടിച്ചില്ല. ഭാരിച്ച തുകകൾ അദ്ദേഹത്തിനും അദ്ദേഹത്തിൻെറ ഗവേഷണങ്ങൾക്കും അനുവദിക്കുന്നതു് വ്യക്തിയുടെ അഹന്തയെ ഊതിവീർപ്പിക്കാനല്ലാതെ മററൊന്നിനും ഉതകുകയില്ല. മടക്കിക്കിട്ടാത്ത മുതൽമുടക്കെന്നും, നഷ്ടക്കച്ചവടമെന്നും അവർ വിവരിച്ചു. സർ

ക്കാർ തലങ്ങളിലെ സ്വാധീനവ്യക്തികളെ ഡാ. കുമാറിനോട് എതിർപ്പു പ്രദർശിപ്പിക്കുവാൻ പ്രേരിപ്പിച്ചു.

തന്നെപ്പററിയോ തന്റെ സ്ഥാപനത്തെപ്പററിയോ ഊഹാപോഹങ്ങളെ അടിസ്ഥാനമാക്കി പ്രചരിച്ചിരുന്ന ദുരുദ്ദേശപരമായ വിവരങ്ങൾ ചിലതൊക്കെ ഡാ. കുമാർ അറിഞ്ഞു. എന്നാൽ അതു കൂട്ടാക്കിയില്ല. അന്യരുടെ അഭിപ്രായങ്ങളെ സ്ഥിരീകരിക്കാനോ ഖണ്ഡിക്കാനോ കൗതുകം കാണിച്ചില്ല. ഉപരിപ്ളവങ്ങളായ ദൈനംദിന സംഭവങ്ങൾ കാററിനും കോളിനും വിധേയമായി വൃദ്ധിക്ഷയങ്ങൾക്കു വിധേയമാകുന്ന കാര്യങ്ങളായി മാത്രമേ കണ്ടുള്ളു.

വിദേശങ്ങളിൽ നിന്നു് അദ്ദേഹത്തെ സന്ദർശിക്കുവാൻ എത്തിയവർ ചിലപ്പോഴൊക്കെ സ്മരണികകളെന്ന നിലയിൽ ചിലതു് സമ്മാനിക്കുന്നതു് അസാധാരണമായിരുന്നില്ല. വിലപിടിപ്പുള്ള കൗതുക വസ്തുക്കൾ. ഇക്കൂട്ടത്തിൽ അദ്ദേഹത്തത്തെ ആകർഷിച്ച ഒരു സാധനമുണ്ടായിരുന്നു. ആണ്ടു മാസം തീയതികൾ മാത്രമല്ല. സമയവും ഒപ്പം കാണിക്കുന്ന ഒരു ട്രാൻസിസ്ററർ റേഡിയോ സെററു്. വളരെ ചന്തത്തിൽ നിർമ്മിച്ചതായിരുന്നു. അതു്. കണ്ടപ്പോൾ തന്നെ കൗതുകം ഉളവായി. പോക്കററിൽകൊണ്ടു നടക്കാവുന്ന വലിപ്പം! അതുകൊണ്ടു് കൊണ്ടുനടക്കാനും വിഷമമില്ല. സംഗീതത്തിൽ പ്രത്യേകിച്ചു ലളിത സംഗീതത്തിൽ അദ്ദേഹത്തിനു് കനത്തകമ്പമുണ്ടു്. പരീക്ഷണങ്ങളിൽ ജാഗരൂകനാകുമ്പോൾ ലളിതസംഗീതത്തിന്റെ പശ്ചാത്തലം അദ്ദേഹത്തിന്റെ ഉത്സാഹം വർദ്ധിപ്പിക്കും. സംഗീതം ഒരു പ്രചോദനമായിത്തീരുന്നു. അതുകൊണ്ടൊക്കെ ഈ കൊച്ചു കൗതുകവസ്തുവായ ട്രാൻസിസ്ററർ റേഡിയോ സെററു് അദ്ദേഹത്തിന്റെ സന്തതസുഹൃത്തായി.

രണ്ടുമാസത്തിലേറെ ചെന്നപ്പോൾ എന്തോ സാങ്കേതിക കാരണത്താൽ അത് പ്രവർത്തന രഹിതമായി. വിലപ്പെട്ട കളിപ്പാട്ടം ശിശുവിനു നഷ്ടപ്പെട്ടാലുളവാകുന്ന അസ്വാസ്ഥ്യം പോലെ ഡാ. കുമാറിനു് അതിൻെറ അഭാവം അലോരസമുളവാക്കി. നേരെയാക്കാതെ ഒന്നും ചെയ്യാൻവയ്യെന്നു തോന്നി.

അത് എവിടെ കൊടുത്തു് നേരെയാക്കാനൊക്കും? റേഡിയോ കച്ചവടക്കാരോട്ട് തിരക്കി. അവരാരും അത്തരത്തിൽ സങ്കീർണ്ണമായ സെററ് കൈകാര്യം ചെയ്തിട്ടില്ല.

ഗവേഷണശാലയുടെ രക്ഷാ വ്യവസ്ഥകൾക്ക് നിയുക്തരായിട്ടുള്ള സെക്യൂരിററി സേനയുടെ തലവനോട്ട് ഒടുവിൽ അഭിപ്രായം ആരാഞ്ഞു. ഇലക്ട്രോണിക്സ് സാധനങ്ങൾ കൈകാര്യം ചെയ്യുന്ന ഒരു വിദഗ്ദ്ധ സാങ്കേതിക വിഭാഗം അവർക്ക് ഉണ്ടെന്നു് ഡാ. കുമാർ അറിഞ്ഞത് അപ്പോഴാണ്. എത്ര സങ്കീർണ്ണമായ ഇലക്ട്രോണിക് ഉപകരണവും അവർക്ക് പരിശോധിക്കാനാവും. വേണ്ടി വന്നാൽ ശരിപ്പെടുത്തും. ഡാ. കുമാറിൻെറ സെററ് ശരിയാക്കുവാനുള്ള ഭാരം സെക്യൂരിററി ചീഫ് സ്വയം ഏറെറടുത്തു.

ഇലക്ട്രോണിക് ഇൻെറലിജൻസ് വിഭാഗക്കാർ അതു് അഴിച്ചു. ഓരോ ഭാഗങ്ങളായി വേർതിരിച്ചു. പരിശോധിച്ചു.

അവർ അത്ഭുതപരതന്ത്രരായി.

സെക്യൂരിററി ചീഫിനെ വിവരം അറിയിച്ചു.

അതിശക്തമായി പ്രവർത്തിക്കുവാൻ കഴിവുള്ളറിമോട്ട് കൺട്രോൾമിഡ്ജററ് ഹൈഫ്രീക്വൻസി ട്രാൻസ്മിററിൻെറഒരുജോഡി റേഡിയോവിൽനിന്നു പുറത്തെടുത്തുകാണിച്ചു! എത്രനിസ്സാരമായ ശബ്ദവും യാതൊരുകോട്ടവും വരാതെ ട്രാൻസ്മിററു ചെയ്യാൻ ശക്തിയുള്ള പ്രസരിണികൾ! അതിനു നിശ്ചയിച്ചിട്ടുള്ള പ്രത്യേക ഹൈഫ്രീക്വൻസി മററാരും ഉപയോഗിക്കാത്തതാണ്! ഇതിൽനിന്നു് പ്രസരണം ചെയ്യുന്നവ

പ്രത്യേകം സജ്ജീകരിച്ചിട്ടുള്ള റിസീവറിൽ മാത്രമേ സ്വീകരിക്കാൻ സാധിക്കൂ.

അവർ പിന്നീട് നടത്തിയ പരീക്ഷണങ്ങളിൽനിന്ന് ട്രാൻസ്മിററിന്റെ ശ്കതിപരിധി ഇരുന്നൂറുനാഴിക വ്യാസാർത്ഥമുള്ള മേഖലയാണെന്ന് വ്യക്തമായി.

ഇതു് ചാരവൃത്തിക്കായി റേഡിയോയിൽ ഒളിച്ചുവച്ചതായിരുന്നു എന്ന നിഗമനത്തിലാണ് അവർ എത്തിയത്. ഡാ. കുമാറിന്റെ സംഭാഷണങ്ങളും സംവാദങ്ങളും മറ്റും രഹസ്യമായി ചോർത്തിയെടുക്കുന്നതിനുള്ള ഒരു പരിശ്രമം. അദ്ദേഹം അറിയാതെ അദ്ദേഹത്തിന്റെ സംഭാഷണം അന്യർക്കു് സിദ്ധിക്കുവാനുള്ള വിദ്യ. റിമോട്ട് കൺട്രോളിലൂടെ വേണ്ടപ്പോൾ ട്രാൻസ്മിററർ ഓൺ ചെയ്യാനും ഓഫ് ആക്കാനും സംവിധാനമുണ്ട്. അതിന്റെ അർത്ഥം ട്രാൻസ്മിററിന്റെ നിയന്ത്രണം ബാഹ്യമായ ഏതോ കേന്ദ്രത്തിലാണ്. സംഗീതപ്രേമിയായ ഡാ. കുമാർ ഈ റേഡിയോ മിക്കവാറും വേളകളിൽ ഉപയോഗിച്ചേക്കാമെന്നു പ്രതീക്ഷിക്കാം ഇതു സമ്മാനിച്ചവർക്ക് ഡാ. കുമാറിന്റെ സംഗീത പ്രേമത്തെക്കുറിച്ച് അറിവുണ്ടായിരിക്കുമെന്നു തീർച്ചയാണ്. ഗവേഷണത്തിൽ വ്യാപൃതനാകുന്ന ഡാ. കുമാർ സഹപ്രവർത്തകരോട് പലതും സംസാരിച്ചെന്നു വരും. അത് രഹസ്യമായ വസ്തുതകളാകാം. അവ ഒളിച്ചു് കേൾക്കാൻ സാധിച്ചാൽ.... വിലയേറിയ വസ്തുതകൾ ലഭിച്ചെന്നുവരാം.

ഇപ്പോൾതന്നെ എന്തെല്ലാം കാര്യങ്ങൾ ഇവർ ചോർത്തി എടുത്തിരിക്കും? സെക്യൂരിററി വിഭാഗക്കാർ അമ്പരന്നു.

അത്യന്തം ജാഗ്രതയോടെ, ഭദ്രതയോടെ, സംവിധാനം ചെയ്തിട്ടുള്ള രക്ഷാകവചം ഭേദിച്ച് ഗവേഷണാലയത്തിലെ കാര്യങ്ങൾ അന്യർ നേടിക്കാണുമെന്ന ചിന്ത അവരെ ഭയചകിതരാക്കി. പരാജിതരാക്കി. ഇത് ഏതോ വിദഗ്ദ്ധചാര

വലയത്തിന്റെ ബോധപൂർവമായ പരിപാടി തന്നെ. തന്ത്രപ്രാധാന്യമുള്ള വിവരങ്ങൾ തങ്ങളറിയാതെ ചോർന്നിരിക്കണം. തന്റെ സന്തത സുഹൃത്തായിത്തീർന്ന ട്രാൻസിസ്ററർ റേഡിയോ അന്തപ്പുരത്തിലെ അട്ടിമറിക്കാരനാണെന്ന്, നീരാളിയുടെ നിഗൂഢമായ ഗ്രാഹിയാണെന്ന് ഡാ. കുമർ സ്വപ്നേപി സംശയിച്ചിരിക്കുകയില്ല! അനുപമമായ ചാരവൃത്തി സ്വായത്തമാക്കിയ സംഘത്തിനുമാത്രമേ ഇതിനുള്ള പ്രാഗത്ഭ്യം ഉണ്ടാകൂ.

കണ്ടുപിടിച്ച വിവരങ്ങൾ ഡാ. കുമാറിനെ അറിയിക്കേണ്ടതില്ലെന്ന് രക്ഷാസേനയിലെ ഉദ്യോഗസ്ഥന്മാർ തീരുമാനിച്ചു. ഇക്കാര്യത്തെപ്പററി നേരിയ സംശയംപോലും അദ്ദേഹത്തിനു ഉണ്ടാകരുത്. അതോടൊപ്പം ചാരസംഘത്തെ ഒററപ്പെടുത്താനും കണ്ടു പിടിച്ചു തോൽപ്പിക്കാനും ഉള്ള പ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്തി. വേണ്ട കെണികൾ വയ്ക്കണം. കുടുക്കണം. ഇതുമാത്രമായി ഇലക്ട്രോണിക്സ് ഇൻറലിജൻസ് വിഭാഗക്കാരുടെ ഊർജ്ജസ്വലമായ പരിശ്രമം....

ട്രാസ്മിററർ ജോഡികൾ നീക്കംചെയ്ത് മാററിവച്ച ശേഷം ട്രാൻസിസ്ററർറേഡിയോ ശരിപ്പെടുത്തി. പ്രവർത്തനക്ഷമമാക്കി. ഡാ. കുമാറിനു തിരിച്ചുകൊടുത്തു. അദ്ദേഹം സന്തോഷവാനായി.

ട്രാൻസിസ്ററിന്റെ പ്രവർത്തനത്തെക്കുറിച്ച് വെളിയിൽനിന്ന് ആരെങ്കിലും അന്വേഷിച്ചാൽ, അതാരാണെന്ന ഇൻറലിജൻസ് വിഭാഗത്തെ അറിയിക്കണമെന്ന് ഡാ. കുമാറിനോട് സെക്യൂരിററി ചീഫ് അഭിപ്രായപ്പെട്ടു. ഈ അഭ്യർത്ഥനയ്ക്കു പിന്നിൽ വിശേഷവിധിയായി ഒന്നും കണ്ടില്ല. അതുകൊണ്ട് ഡാ. കുമർ സമ്മതിച്ചു. സെററിന്റെ ഗുണഗണങ്ങളെ വാഴ്ത്തുന്നതിനിടയിലാണ് കാര്യം സൂ

ചിപ്പിച്ചതും. കൂട്ടത്തിൽ സെററ സമ്മാനിച്ചവരെപ്പററി കിട്ടാവുന്ന വിവരങ്ങൾ ഡാ. കുമാറിൽനിന്നും ശേഖരിച്ചു. ആളുകളെക്കുറിച്ച് അദ്ദേഹത്തിനു് നല്ല ഓർമ്മയില്ല. ഹ്രസ്വകാലസന്ദർശനത്തിനുവന്ന ഏതോ വിദേശികളാണ് അതു സമ്മാനിച്ചതെന്ന് അറിവുണ്ട്. അത്രമാത്രം!

കൂടുതൽ കാര്യങ്ങൾ മററു മാർഗ്ഗങ്ങളിലൂടെ സമാഹരിച്ചേ പററൂ. അവർ ജാഗ്രതയോടെ വർത്തിച്ചു....

## 12 പുരോഗതിയുടെ പാത

യാത്രചോദിക്കാൻ കുറുപ്പിനെ അവിടേക്ക് ആനയിച്ചത് മാളവികയായിരുന്നു. കുറെനാളത്തെ ''ചികിൽസ''ക്കു ശേഷം പുറത്തേക്കു പോകുകയാണ്, സ്വന്തം വീട്ടിലേക്ക്.

ഡാ. കുമാറിൻെറ സന്നിധിയിൽ എത്തിയപ്പോഴാ വികാരം അമർത്താൻ കുറുപ്പിനു കഴിഞ്ഞില്ല. നിത്യേനയെന്നോണം അദ്ദേഹത്തെ ഈ കാലത്തു് കണ്ടിരുന്നു. എന്തെല്ലാം സംസാരിച്ചിട്ടുണ്ട്! എന്നാൽ ഈ നിമിഷത്തിൽ, അയാഠ മൂകനായി. എന്തുകൊണ്ടാണ് അവശനാകുന്നതു്?

കുറുപ്പിനെ കണ്ടപ്പോഠ ഡാ.കുമറിൻെറ മുഖം വികസിച്ചു. സൗമ്യമായി പുഞ്ചിരിച്ചു. അയാളുടെ തോളിൽ തലോടി. ഡാ. കുമാറിൻെറ കരസ്പർശം ഏറ്റപ്പോഠ ഒരു കുട്ടിയെപ്പോലെ കുറുപ്പു വിമ്മിക്കരഞ്ഞു.

എന്താണ് പറയേണ്ടതു്? എങ്ങിനെയാണ് പറയേണ്ടതു്? വികാരം അടക്കാൻ കഴിഞ്ഞില്ല. കരഞ്ഞു.

അയാളെ തലോടാനല്ലാതെ മറ്റൊന്നും ചെയ്യുവാൻ ഡാ. കുമാറിനും സാധിച്ചില്ല.

രംഗം നോക്കി മൂകസാക്ഷിയായി നിന്നിരുന്ന കുറുപ്പിൻെറ ഭാര്യയുടെ കവിളിലൂടെ കണ്ണുനീർ ഒലിച്ചുകൊണ്ടിരുന്നു.

''ഞാൻ ഒരു പുതിയ മനുഷ്യനായി'' വിതുമ്മലിന്നിടയിൽ അത്രയും അയാഠ പറഞ്ഞു.

ഡാ. കുമാറും വികാരതരളിതനാണെന്നു് മുഖഭാവം വ്യക്തമാക്കി.

''മരണം മാത്രമേ ഈ ജീവിതത്തിൽ എനിക്കു ബാക്കിയുള്ളു എന്നു വിശ്വസിച്ചാണ് ഇവിടെ വന്നതു്'' കുറുപ്പു പതുക്കെ പറഞ്ഞുകൊണ്ടു് ഡാ. കുമാറിന്റെ പാദത്തിൽ തൊട്ടു.

''ഈശ്വരൻപോലും എനിക്കു് ആശാകേന്ദ്രമായിരുന്നില്ല'' മുട്ടുകുത്തി പാദത്തിൽ പിടിച്ചുകൊണ്ടു് കണ്ണുനീർ ഒഴുക്കി.

''എഴുന്നേല്ക്കൂ'' കണ്ഠം ഇടറിക്കൊണ്ടു് അയാളെ പിടിച്ചുയർത്തി.

''ഞാൻ പോകുന്നതു് പഴയലോകത്തിലേക്കുതന്നെ. പക്ഷേ പുതിയ മനുഷ്യനായിട്ടു്''

''അതാണ് ഞങ്ങൾ ആഗ്രഹിച്ചതും'' ഡാ. കുമർ പറഞ്ഞു.

''എനിക്കു വീണ്ടും ജീവിതം നൽകിയതു് അങ്ങാണ്''

''എല്ലാം മുറപോലെ നടന്നു. നമുക്കു സന്തോഷിക്കാം''

അയാളുടെ കണ്ണുനീർ നിലച്ചു.

''നന്ദിയുടെ നന്മുത്തുകളാണ് എന്റെ കണ്ണിൽനിന്നു് വീഴുന്നതു്'' കുറുപ്പ് കൈകൂപ്പി- ''അവ ആദ്യം അർപ്പിക്കേണ്ടതു് ഈ പാദങ്ങളിൽതന്നെ''

''അങ്ങിനെ പറയേണ്ടതില്ല'' ആരോടെന്നില്ലാതെ ഡാ. കുമാർ പറഞ്ഞു.

''ആർക്കും ആരോടും കടപ്പാടില്ല, കർത്തവ്യം മാത്രമേയുള്ളു.''

''അങ്ങയ്ക്കുമാത്രമേ ഇങ്ങനെ പറയുവാൻ കരുത്തുള്ളൂ''— കുറുപ്പ് ഗദ്ഗദ കണ്ഠനായി.

''ഉറച്ച വിശ്വാസത്തോടെ, ആത്മധൈര്യത്തോടെ, നടന്നുപോക്കു. ലോകം കണ്ടിട്ടില്ലാത്ത ഒരു ജേതാവിനെ മനുഷ്യർ കാണട്ടെ'' ഡാ. കുമാർ സൗമ്യമായി പറഞ്ഞു.

''ജയിച്ചതു്, അങ്ങാണ്. ഫലം അനുഭവിക്കുന്നതു് ഞാനും''

''അതൊന്നും പ്രസക്തമല്ല''

''എനിക്ക് എന്നും പ്രസക്തംതന്നെ ഡാക്ടർ! എന്നെ സംബന്ധിച്ചിടത്തോളം ഇതു് രണ്ടാം സംഭവപർവമാണ്. അതെ, ഡാക്ടർ എൻെറ സെക്കണ്ട് ജെനിസിസ്''

ഡാ. കുമാർ കലുങ്ങിച്ചിരിച്ചു.

''തെറുകൾ കണ്ടറിയുമ്പോഴേക്കും ആയുസ് തീർന്നിരിക്കും. പിന്നെ തിരുത്തൽ നടത്തി ജീവിക്കാൻ അവസരമെവിടെ?''

''നിങ്ങൾക്ക് ഇനിയും എത്രയോ കാലമുണ്ട്''

''ഉണ്ട്. ഉണ്ട് എനിക്ക് വേണ്ടവോളം അവസരമുണ്ട്''

അയാൾ ഉവാലകൊണ്ട് കണ്ണുതുടച്ചു.

''നല്ലവനായി ജീവിക്കൂ''

''ഞാൻ.... ഞാൻ.... യാത്ര....''

''പോകൂ! ധൈര്യമായി'' യാത്രാനുമതി നൽകിക്കൊണ്ടാം ഡാ. കുമാർ പറഞ്ഞു. കൂപ്പുകയ്യോടെ ധ്യാനനിമഗ്നനായി കുറപ്പ് അവിടെ നിമിഷനേരം നിന്നു. മാളവികയുടെ മാറിൽ മുഖം അർപ്പിച്ച് വിങ്ങിക്കരയുന്ന കുറപ്പിൻെറ ഭാര്യയുടെ വാക്കുകൾ അസ്പഷ്ടങ്ങളായിരുന്നു.... ''ഞാൻ.... എങ്ങിനെ....''

''ഒന്നുംപറയേണ്ടതില്ല'' മാളവിക അവരുടെ പുറംതലോടി.

പോർച്ചിൽ കിടന്നിരുന്ന കാറിലേക്ക് അവരെ ആനയിച്ചു.

വണ്ടി നീങ്ങി മറയുന്നതുവരെ ഡാ. കുമാറും മാളവികയും നോക്കിനിന്നു.

മടങ്ങി സ്വീകരണമുറിയിൽ വന്ന് സെററിയിൽ ഇരുന്നു.

ദീർഘസമയം വേണ്ടിവന്നു അനുഭവിച്ചിരുന്ന വികാര വായ്പിന്റെ പിടിയിൽനിന്നു് മനസ്സിനെ സ്വാഭാവികനിലയിൽ എത്തിക്കുവാൻ.

നിശ്ശബ്ദത.

''കുറുപ്പിന്റെ കാര്യത്തിൽ പൈതൃകജീനിന്റെ പ്രശ്നമില്ല''- ഡാ. കുമാർ ചിന്തിച്ച വിഷയം വാക്കുകളിലൂടെ പ്രകാശിപ്പിച്ചപ്പോൾ നിശ്ശബ്ദതയ്ക്കു് വിരാമം വന്നു.

''മദ്യരോഗം ആർജ്ജിത സ്വഭാവത്താലുള്ളതാണല്ലോ''-

മാളവിക മറുപടിപറഞ്ഞു.

''ജീൻഗ്രാഫ്റ്റിംഗിനു് ഉതകുന്ന നമ്മുടെ രാസവസ്തു, ആർജ്ജിതസ്വഭാവങ്ങളെയും നീക്കംചെയ്തു! പഴയസ്വഭാവത്തെ ഉദ്ദീപിപ്പിച്ചു!''

''അതാണല്ലോ കുറുപ്പിൽ നടത്തിയ പരീക്ഷണം തെളിയിച്ചതു്''

''അതെ! പ്രതീക്ഷിക്കാത്ത പ്രതിഫലം! ലക്ഷ്യംവച്ചതിൽനിന്നു് വ്യത്യസ്ഥമായ നേട്ടം!'' ഡാ. കുമാർ ആഹ്ളാദിച്ചു.

''കൊതിക്കാതെ കിട്ടിയ കനി!'' മാളവിക പുഞ്ചിരിച്ചു.

''അതെ!'' എഴുന്നേററു് ഉലാത്തിക്കൊണ്ടു് ഡാ. കുമാർ സംസാരിച്ചു. ഡി. എൻ. എ. യ്ക്കു് സ്മരണകളും അനുഭവങ്ങളും ലേഖനം ചെയ്യുന്ന പ്രക്രിയയിലും പങ്കുണ്ടു് എന്നു് പരോക്ഷമായി ഈ പരീക്ഷണവിജയം സൂചിപ്പിക്കുന്നു''

''അതുതന്നെയാണ് എനിക്കും തോന്നുന്നതു്''

''രാജീവിന്റെ മേൽ നടത്തുന്ന പരീക്ഷണം പരമ്പരാഗതമായ ജീനിനെ നിശ്ശേഷം നീക്കംചെയ്തു തൽസ്ഥാനത്തു് മറെറാരു ജീനിനെ പ്രതിഷ്ഠിക്കാമോ എന്നുള്ളതാണ്''

''പരീക്ഷണം പൂർത്തിയാകുന്നതേയുള്ളു. എങ്കിലും മോഷണത്തിനുള്ള ഉൾക്കടമായ ഉൾപ്രേരണ അയാളിൽ ക്ഷയിച്ചുവരുന്നുണ്ടെന്നു കാണിക്കുന്നുണ്ട്'''  ഡാ. കുമാർ ആശ്വാസത്തോടെ പറഞ്ഞു'' മോഷണപ്രവണത പ്രകടമാക്കുന്നതിനു് പററിയ എത്രയോ അവസരങ്ങൾ കൊടുത്തു. താൽപ്പര്യം ക്ഷയിച്ചിട്ടുണ്ട്'''

''മനഃശാസ്ത്രപരങ്ങളായ പരീക്ഷണങ്ങളും അതാണ് കാണിക്കുന്നതു്. പഴയ മോഷണ പ്രവണത കാര്യമായി ക്ഷയിച്ചിട്ടുണ്ട്'''

''വിജയം സ്ഥിരീകരിക്കാൻ നമുക്ക് കുറെക്കൂടി കാത്തിരിക്കാം''

''അതെ'' മാളവിക നെടുവീർപ്പിട്ടു.

മുറിയിൽ ഉലാത്തിക്കൊണ്ടിരുന്ന ഡാ. കുമാർ അതു ശ്രദ്ധിച്ചില്ല.

''മററുള്ളവരിലെ പരീക്ഷണങ്ങളും ഇതു് സ്ഥിരീകരിക്കണം''

''അതെ. കഠിനമായ കുററവാസനയുടെ കാര്യമാണല്ലോ മുഖ്യം''

''ശരിയാണ്'''

''കൊലപാതകക്കുററം വളരെ ചെയ്തിട്ടുള്ള ജയിൽപുള്ളിയെക്കുറിച്ച് ശേഖരിച്ച വിവരങ്ങൾ, അങ്ങിനെ ഒരാളിനെപ്പററി എനിക്ക് ഉറപ്പു തരുന്നുണ്ട്'''

''അയാളെ വിട്ടുതരുവാൻ, ഞാൻ മന്ത്രിയോട് നേരിട്ട് അപേക്ഷിച്ചിട്ടുണ്ട്'''

''വിട്ടുകിട്ടിയാൽ അയാളിൽ പരീക്ഷണഫലം സ്ഥിരീകരിച്ചാൽ, നമുക്ക് വിജയപതാക ഉയർത്താം''

''തീർച്ചയായും''

ഡാ. കുമാറും മാളവികയും പിന്നെ കുറെനേരത്തേക്ക് ഒന്നും സംസാരിച്ചില്ല. രണ്ടുപേരും ചിന്തയിൽ ആണ്ട്

സ്ഥലകാലങ്ങൾ മറന്നു് ഇരുന്നു.

''പ്രഭാവിത ജീൻസിൻെറ കാര്യം അങ്ങിനെ തെളിയുകയാണ്'' മാളവികയാണ് നിശ്ശബ്ദത ഭേദിച്ചതു്.

''അപ്രഭാവിത ജീൻസിൻെറ കാര്യത്തിലും സംശയിക്കേണ്ടതില്ലെന്നാണല്ലോ നിൻെറമേൽ നടത്തിയ പരീക്ഷണങ്ങൾ തെളിയിച്ചതു്'' സന്തോഷത്തോടെ കുമാർ പറഞ്ഞു.

''അതെ'' മാളവിക പ്രസന്നയായിരുന്നില്ല.

''നിൻെറ കോശങ്ങളിലെ രക്തവാർച്ചയുടെ അപ്രഭാവിതമായ ജീൻസുകൾ നിർജ്ജീവമാക്കപ്പെട്ടിരിക്കുന്നു. ടെസ്റ്റുകൾ അതു് തെളിയിച്ചിട്ടുണ്ടല്ലോ''

''ഉണ്ട്. ഇന്നു് ഞാൻ പാരമ്പര്യരോഗത്തിൻെറ വാഹകയല്ലാതായി''

''പരിശോധനകൾ തികച്ചും വസ്തുനിഷ്ഠമായിരുന്നെന്നു് നിനക്കറിയരുതോ?''

''അറിയാം''

''പിന്നെ? ഇനിയും സംശയമോ?'' മാളവികയുടെ മ്ലാനമായ മുഖംകണ്ടു് ഡോ. കുമാർ ചോദിച്ചു.

''സംശയമൊട്ടുമില്ല'' മാളവിക കണ്ണുതുടച്ചു.

''എന്നിട്ടും എന്തിനീ ശോകഭാവം?''

''ഇതുവരെ രോഗം വഹിക്കുന്നവളാണെന്ന ദു:ഖമായിരുന്നു. ഇന്നു്....'' മാളവിക ഗൽഗദകണ്ഠയായി.

''ദു;ഖം നീ പരിത്യജിക്കൂ മാളവികെ!''

''ആഗ്രഹമില്ലാഞ്ഞല്ല''

''പിന്നെ''

''എൻെറ ആത്മദു:ഖം...''

''ദു:ഖത്തിൻെറ കാർമേഘങ്ങൾ നീങ്ങിയല്ലോ. വിജയത്തിൻെറ ചെങ്കൊടി ഉയർത്താൻ പ്രസന്നയാകൂ!''

''എൻെറ ഹൃദയത്തിലെ ഇരുട്ട നീങ്ങുകയില്ല''

''എന്താണിപ്പറയുന്നതു്?''

''വിജയധ്വജത്തിൽ ചെങ്കൊടിക്കൊപ്പം കരിങ്കൊടിയും ഉണ്ട്''

''എനിക്കു മനസിലാകുന്നില്ല'' നിസ്സഹായനായി ഡാ. കുമാർ പറഞ്ഞു.

''ദു:ഖം എന്നും എന്നെ അനുഗമിക്കുന്നു. അതു് എന്റെ സഹയാത്രികനാണ്''

''അടിസ്ഥാനമില്ലാത്ത ശോകം''

''അല്ല''

''മനോരോഗികൾക്കു് മുക്തിനൽകുന്ന നിനക്കു് സ്വന്തം മനസിനെ നിയന്ത്രിക്കാൻ കഴിവില്ലേ?''

''എനിക്കു് ശാന്തിക്കുവഴിയില്ല''

''അകാരണമായ വിഷമം''

''അല്ല'' അവൾ കണ്ണീർ തുടച്ചു. ''എന്നോടുകൂടി എന്റെ കുടുംബത്തിന്റെ പരമ്പര നിലയ്ക്കുമെന്നു ഞാൻ ഉറച്ചു. ഒരു തീരാദു:ഖത്തിനു അതിരിടാൻ ഞാൻ അതു ചെയ്തു. എന്നാൽ....''

''എന്നാൽ?''

''ഇന്നു പുതിയ തലമുറയ്ക്കു് ജന്മമരുളാൻ കഴിവില്ലെന്നുള്ളതാണ് എന്റെ ദു:ഖകാരണം''

ഡാ. കുമാർ ഞെട്ടി. മാളവികയുടെ മുഖത്തേക്കു തുറിച്ചുനോക്കി.

''പുതിയ തലമുറയിലേക്കു് പഴയ പരാധീനത പകരുകയില്ല എന്നു തെളിഞ്ഞപ്പോൾ, പുതിയ തലമുറയ്ക്കു ജന്മമരുളാനുള്ള മാർഗ്ഗം അടച്ചുകളഞ്ഞതു് ദുഃഖകാരണമായി''

മാളവിക പറയുന്ന കാര്യത്തിന്റെ പൊരുൾ ഡാ. കുമാർ കണ്ടു.

''ദു:ഖത്തിന്റെ പൈതൃകം ഇന്നു് എനിക്കില്ല. ഒരു പുതിയ തലമുറ എന്നിലൂടെ രൂപംപ്രാപിക്കുവാൻ സാധിക്കുകയുമില്ല.''

''നീ നേരത്തെ നടത്തിയ വന്ധീകരണം....''

''ആത്മദുഃഖത്തിൻെറ മോചനത്തിനു അതുചെയ്തു''

''ഇന്ന് അതു് മറെറാരു ദു:ഖം ഉളവാക്കുന്നു'',

''അതെ'' മാളവിക കണ്ണുതുടച്ചു.

''അതിനെക്കുറിച്ച് ചിന്തിക്കാതിരിക്കൂ. നിൻെറ ദു:ഖം എൻെറതുമാണ്'' ജനലയിലൂടെ പുറത്തേക്കു നോക്കിക്കൊണ്ടു് ഡാം കുമാർ പുറംതിരിഞ്ഞുനിന്നു. അതുകൊണ്ടു് അദ്ദേഹത്തിൻെറ മുഖത്തെ ശോകഭാവം മാളവിക കണ്ടില്ല'' സ്വന്തമായിട്ടുള്ളതു് സ്വയം പരിത്യജിക്കുമ്പോൾ പ്രപഞ്ചം മുഴുവൻ സ്വായത്തമാക്കുകയാണു ചെയ്യുന്നതു്''

''എൻെറ പരമ്പര....''

''ചിന്തിച്ചിട്ടു ഇനി കാര്യമില്ല'' അദ്ദേഹം അവളോടു തിരിഞ്ഞു. ''വരൂ! മാളവികെ! നമ്മുടെ ചിന്ത മുഴുവൻ മനുഷ്യരാശിയെക്കുറിച്ചു മാത്രമാണ്. ആ മഹാസമുദ്രത്തിലെ കണങ്ങൾ മാത്രമാണ് നാം'' ഡാ. കുമാർ അവളുടെ കരംഗ്രഹിച്ചുകൊണ്ടു സമാശ്വസിപ്പിച്ചു.

''ഒന്നിലും കുലുങ്ങാത്ത ആത്മധൈര്യത്തിൻെറ മൂർത്തിയാണ് അങ്ങ്! അങ്ങിൽ അലിഞ്ഞുചേരുന്നതുകൊണ്ടു് ഞാനും അനശ്വരയാകും''— മാളവിക പതുക്കെപറഞ്ഞു.

ദീർഘമായ മൗനത്തിനുശേഷം ഡാ. കുമാർ പറഞ്ഞു- ''ജീവിതമെന്ന മഹാ പ്രവാഹത്തിൻെറ അംശമാണു നാം. ആ ബോധംവരുമ്പോൾ നാം അനശ്വരരാണെന്ന ഭാവം ഉറയ്ക്കും. അതിൽ ആനന്ദം കണ്ടെത്തൂ.''

അളകങ്ങൾ തോരണംചാർത്തുന്ന മാളവികയുടെ നെററിത്തടം തലോടിക്കൊണ്ടു് അദ്ദേഹം മൃദുവായി പറഞ്ഞു— ''പ്രകൃതിക്കു് സുഖദു:ഖങ്ങളില്ല എല്ലാററിലും അതു് നിസ്സംഗത്വം അവലംബിക്കുന്നു. ഈ നിസ്സംഗത്വത്തിലാണ് അതിൻെറ നിലനിൽപ്പ്. യോഗവിയോഗങ്ങൾക്കു് അരങ്ങൊരുക്കുന്ന ഒരു ഗവേഷണശാലയാണതു്. അതിൽ കവിഞ്ഞു് പ്രപഞ്ചത്തിനു് അർത്ഥമൊന്നും ആരോപിക്കേണ്ടതില്ല. പ്രതീക്ഷിക്കേണ്ടതില്ല.''

ഡാ. കുമാർ ചിന്താഗ്രസ്തനായി അവിടെ ഉലാത്തി.

# 13 ആശങ്കകൾ പ്രതീക്ഷകൾ

ഡ. കുമാറിന് ട്രാൻസിസ്റ്റർ റേഡിയോ തിരിച്ചുകൊടുത്തശേഷം രക്ഷാവിഭാഗത്തിലെ ഇലക്ട്രോണിക്സ് ഇൻറലിജൻസ് വിഭാഗക്കാർ തങ്ങളുടെ തിരയൽ ഊർജ്ജസ്വലമാക്കി. മടക്കിക്കിട്ടിയ ട്രാൻസിസ്റ്റർ പഴയതുതന്നെ ആയിരുന്നില്ലെന്ന സത്യം അദ്ദേഹം അറിഞ്ഞതുമില്ല. അതിൽനിന്നു നീക്കിയെടുത്ത മിഡ്ജററ് മൈക്രോവേവ് ട്രാൻസ്മീററിൻെറ അത്ഭുതകരമായ പ്രവർത്തനക്ഷമത അവരെ വിസ്മയിപ്പിച്ചു. ഈ വിധത്തിലുള്ള ഇലക്ട്രോണിക് ഉപകരണങ്ങൾ ഉപയോഗിക്കുവാൻ സാങ്കേതിക വൈദഗ്ദ്ധ്യത്തിൻെറ ഉന്നതമായ നിലവാരത്തിലെത്താതെ കഴിയുകയില്ലെന്നു ബോധ്യമായി. അവയുടെ നിർമ്മാണത്തിനു ഭാരിച്ച മുതൽമുടക്കുണ്ടു്. ഇതു സൂചിപ്പിച്ചതു് വിദേശ ശക്തികളുടെ നിസ്സീമമായ സഹകരണം ഇതിൽ നിക്ഷിപ്തമായിട്ടുണ്ടു് എന്നാണ്. നിസ്സാരവ്യക്തികളായിരിക്കുകയില്ല ഇതിൽ ഏർപ്പെട്ടതു്. നാട്ടുകാരായ സഹായികൾ ഉണ്ടാകാം. രാജ്യതാല്പര്യത്തെ കണക്കാക്കാതെ സ്വാർത്ഥകാര്യത്തിനു വേണ്ടി തലതിരിഞ്ഞുപ്രവർത്തിക്കുന്നവർ സഹകരിച്ചേയ്ക്കാം. അവരെ പിടികൂടിയാൽ ചാരശൃംഖലയിലെ കണ്ണി പൊട്ടിക്കാം. ഇതായിരുന്നു അവരുടെ പ്രതിപ്രവർത്തനത്തിൻെറ രൂപരേഖ.

ട്രാൻസ്മീററർ അഴിച്ച് അതിൻെറ അവാന്തരവിഭാഗങ്ങളെക്കുറിച്ച് കൃത്യമായി പഠിക്കുവാൻ ഇൻറലിജൻസ് വിഭാഗത്തിലെ വിദഗ്ദ്ധന്മാർക്കു കഴിഞ്ഞു. പഴയതുപോലെ അതു സംയോജിപ്പിച്ച് പ്രവർത്തനക്ഷമമാക്കി. ഓൺ ചെയ്തു് ഡാ. കുമാറിൻെറ സംഭാക്ഷണം ആലേഖനം ചെയ്ത ടേപ്പ് പ്ളേ ചെയ്തു്, ട്രാൻസ്മീററുചെയ്തു അതു ചെയ്തതു് റിസീവു ചെയ്യുന്നവരെ കബളിപ്പിക്കുവാനായിരുന്നു.

ഇത്രയും കാലത്തെ ഇടവേളയ്ക്കുശേഷം അതു പ്രവർത്തനക്ഷമമായി സജീവമാകുന്നുണ്ടെന്നു കാണിക്കുവാൻ ചെയ്ത വിദ്യ ഫലിച്ചു. ലക്ഷ്യം ഫലിച്ചോ എന്നറിയുവാൻ ട്രാൻസ്മീററർ ഓഫ്ചെയ്തു. അല്പനേരത്തിനുശേഷം റിമോട്ട് കൺട്രോളിൻെറ നിർദ്ദേശാനുസരണം ട്രാൻസ്മീററർ വീണ്ടും പ്രവർത്തിച്ചുതുടങ്ങി. ഇതുണ്ടായപ്പോൾ ഇൻറലിജൻസ് വിഭാഗത്തിലെ വിദഗ്ദ്ധന്മാർ സന്തോഷംകൊണ്ട് തുള്ളിച്ചാടി. ഈ ട്രാൻസ്മീററർ മോണിററർചെയ്യുവാൻ എവിടെയോ ആളുകൾ ജാഗരൂകരായിട്ടുണ്ട്.

സന്ദേശം സ്വീകരിക്കാനും ട്രാൻസ്മീററർ പ്രവർത്തിപ്പിക്കുവാനും ചാരസംഘത്തിലെ ആളുകൾ എവിടെയോ കാര്യക്ഷമരാണ് ഡാ. കുമാറിൻെറ ശബ്ദം ലേഖനംചെയ്തിട്ടുള്ള മറെറാരു ടേപ്പ് ഇൻറലിജൻസ് വിഭാഗക്കാർ പ്ളേ ചെയ്തു.

അവരെ കുടുക്കുന്നതിനുള്ള വഴി ഒരുക്കണം എന്നു വിദഗ്ദ്ധന്മാർ നിശ്ചയിച്ചു. അജ്ഞാതമായ ഏതോ നിഗൂഢസങ്കേതത്തിൽ കഴിയുന്ന ചാരന്മാരെ എങ്ങിനെ കണ്ടെത്താനൊക്കും? അതിനുവഴിയില്ലേ?

വളരെ ആലോചിച്ചശേഷം വിദഗ്ദ്ധന്മാർ വഴി കണ്ടെത്തി. ഡാ. കുമാറിൻെറ ശബ്ദംലേഖനം ചെയ്തിട്ടുള്ള ടേപ്പു പ്ളേ ചെയ്യുന്നതോടൊപ്പം മറെറാരുകാര്യംകൂടി നടത്തി.

കുറെനേരം ടേപ്പു പ്ളേ ചെയ്യുന്നതു നിർത്തി. റിമോട്ട കൺട്രോളിൽനിന്നുള്ള നിർദ്ദേശാനുസരണം ട്രാൻസ്മിററർ സ്വയം ഓഫ് ആയി. അതു് ഓൺ ആകുന്ന നിമിഷങ്ങൾ പ്രതീക്ഷിച്ച് ഇൻറലിജൻസിലെ വിദഗ്ദ്ധന്മാർ കാത്തിരുന്നു...

അതാ! റിമോട്ട് കൺട്രോൾ നിർദ്ദേശാനുസരണം ട്രാൻസ്മിററർ ഓൺ ആയിത്തീർന്നിരിക്കുന്നു. അല്പനിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം ഡാ. കുമാറിൻെറ ശബ്ദമുള്ള ടേപ്പ് പ്ളേ ചെയ്യാൻ ആരംഭിച്ചു. ഇതു് വേറൊരു ടേപ്പായിരുന്നു. ഒരു ചർച്ചയുടെ ടേപ്പ്! ശരീരത്തിലെ ചില കലകളിൽ പ്രത്യേകിച്ച് ചർമ്മത്തിൽ വിപത്തുവരുത്തുന്ന മാരകശക്തിയുള്ള റേഡിയേഷൻകൂടി ടേപ്പിനോടൊപ്പം ട്രാൻസ്മിററു ചെയ്യുവാനുള്ള ഏർപ്പാടുണ്ടാക്കി. സന്ദേശം റേഡിയോവിലൂടെ സ്വീകരിക്കുന്ന ആളുകൾ റേഡിയേഷനു വിധേയരാകണം എന്നതായിരുന്നു ലക്ഷ്യം. അവർക്കു് അതേപ്പററി ബോധം ഉണ്ടാകുകയില്ല. എന്നാൽ അതിൻെറ പ്രത്യാഘാതങ്ങൾ ശരീരത്തിൽ പ്രത്യക്ഷപ്പെടും. അവർക്കു് ക്രമേണ രോഗം വന്നുകൂടും. അതു് അറിയുന്നത് അല്പദിവസങ്ങൾ കഴിഞ്ഞിട്ടേ ഉള്ളു എന്നുമാത്രം. മാരകമായ തോതിൽ റേഡിയേഷൻ പ്രസരിപ്പിച്ച് സന്ദേശം സ്വീകരിക്കുന്നവരെ രോഗികളാക്കിത്തീർക്കുക എന്നതാണു് ഈ പരിപാടിയുടെ ഉന്നം. ഇക്കാര്യങ്ങൾ ഊനംവരാതെ ഇലക്ട്രോണിക്സ് ഇൻറലിജൻസ് വിഭാഗക്കാർ സംവിധാനം ചെയ്തു. പ്രവർത്തനം രണ്ടുമൂന്നു ദിവസം തുടർന്നശേഷം ഫലം അറിയുവാൻ കാത്തിരുന്നു.

ട്രാൻസ്മിറററിലൂടെ റേഡിയേററു ചെയ്യുന്ന റേഡിയേഷൻ ഉളവാക്കുന്ന രോഗം എന്തായിരിക്കുമെന്നു് ഇൻറലിജൻസ് വിഭാഗക്കാർക്കു് നിശ്ചയമുണ്ടു്. ഈ രോഗത്തിൻെറ ലക്ഷണങ്ങൾ പ്രകടമാകുന്നവരെ ചികിൽസയ്ക്കായി ഏതെ

ങ്കിലും ആശുപത്രിയിൽ കൊണ്ടുവരുന്നതായാൽ വിവരം രഹസ്യമായി അറിയിക്കണമെന്ന അതിരഹസ്യമായ നിർദ്ദേശം എല്ലാ ആശുപത്രികളിലേയും പ്രധാന ഡാക്ടറന്മാർക്ക് നൽകി.

ഇതൊക്കെ ചെയ്തശേഷം അവർ കാത്തിരുന്നു.

അതോടൊപ്പം മററു വ്യവസ്ഥകളും ചെയ്തു. ഏതെങ്കിലും വിദേശരാജ്യത്തെ പ്രതിപുരുഷാലയത്തിൽ നിന്നു് ചികിൽസാർത്ഥം രോഗികളെ വിമാനമാർഗ്ഗം കൊണ്ടുപോകുന്നതിനു് ഏർപ്പൊടുചെയ്യുന്നുണ്ടോ എന്നു സൂക്ഷിക്കുവാൻ എല്ലാ വിമാനത്താവളങ്ങളിലേയും പ്രധാന ഉദ്യോഗസ്ഥന്മാർക്കു് നിർദ്ദേശം സർക്കാരിൽ നിന്നു പുറപ്പെടുവിച്ചു. നയതന്ത്രകാര്യാലയങ്ങളിൽനിന്നു് ചികിൽസാർത്ഥം ആരെകൊണ്ടു പോകുവാൻ ശ്രമിച്ചാലും സൂക്ഷിക്കുന്നതിനായിരുന്നു ഏർപ്പാടു്. ഇതും അത്യന്തം രഹസ്യമായിരുന്നു.

റേഡിയേഷൻമൂലം ഉളവാകുന്ന രോഗം പൂർണ്ണ രൂപത്തിൽ പ്രത്യക്ഷീഭവിക്കുവാൻ കുറഞ്ഞതു് ഏഴുദിവസമെങ്കിലും വേണ്ടിവരുമെന്നു് ഇൻറലിജൻസ് വിഭാഗക്കാർക്കു് അറിയാം. അതുകൊണ്ടു് ആ കാലഘട്ടത്തോടടുപ്പിച്ചു് എല്ലാ കേന്ദ്രങ്ങളും കൂടുതൽ ജാഗ്രത പാലിച്ചു.

ഒൻപതു ദിവസം കഴിഞ്ഞപ്പോഠം ഒരു വിദേശരാജ്യത്തിലെ നയതന്ത്രകാര്യാലയാധികാരികഠം, അവരുടെ നാട്ടിൽനിന്നു് ഒരു വിമാനം അടയന്തിരമായി, വിമാനത്താവളത്തിലിറങ്ങുവാൻ അനുമതി ചോദിച്ചു. അസാധാരണമായ രോഗം ബാധിച്ച ചിലരെ അത്യാഹിതാടിസ്ഥാനത്തിൽ ചികിൽസക്കായി നാട്ടിലേക്കു് അയക്കുന്നതിനു വേണ്ടിയാണു് വിമാനം പ്രത്യേകമായി വരുത്തുന്നതെന്നും അധികാരികളെ അറിയിച്ചിരുന്നു. ഈ വിവരം കിട്ടിയപ്പോഠം ഇലക്ട്രോണിക്സ് ഇൻറലിജൻസിലെ വിദഗ്ദ്ധന്മാർ ആശ്വാസ

നിശ്വാസം ചെയ്തു. അവർ ഉന്നംവച്ച കാര്യം സാധിച്ചിരിക്കുന്നു!

രോഗവിവരങ്ങൾ വിശദമായി വ്യക്തമാക്കുവാൻ നയതന്ത്രകാര്യാലയക്കാർ വിസമ്മതിച്ചു. ആ മനോഭാവവും ഇന്റലിജൻസ് വിഭാഗക്കാരുടെ നിഗമനങ്ങളെ സ്ഥിരീകരിക്കുകയാണ് ചെയ്തത്. നയതന്ത്രകാര്യാലയത്തിലെ ഉദ്യോഗസ്ഥന്മാർ മാത്രമാണോ ചികിൽസാർത്ഥം പോകുന്നത് എന്ന അന്വേഷണത്തിനും വ്യക്തമായ മറുപടി നൽകുവാൻ അവർ തയ്യാറായില്ല. അതുകൊണ്ട് ആളുകളെ സംബന്ധിച്ച വസ്തുതകൾ നിശ്ചിതമായി സിദ്ധിച്ചില്ല.

ചാരസംഘത്തിന്റെ നിഗൂഢമായ പ്രവർത്തനത്തിന്റെ ഏകദേശരൂപം വ്യക്തമായതിൽ, കണ്ടുപിടിക്കാൻ സാധിച്ചതിൽ, അവർ, അഭിമാനിച്ചു. തികച്ചും ആകസ്മികമായിട്ടാണ് ചാരപ്രവർത്തനത്തിന്റെ അത്ഭുതമുളവാക്കുന്ന സംവിധാനത്തെപ്പററി അറിവുണ്ടായത്. അത് അവരെ അമ്പരപ്പിക്കുകയുമുണ്ടായി. അതിന്റെ നിഗൂഢതയും വ്യാപ്തിയും വിസ്മയാവഹമായി തോന്നി.

രക്ഷാരസനയുടെ നടപടികൾ ഊർജ്ജിതപ്പെടുത്തേണ്ടതിന്റെ അടിയന്തിരസ്വഭാവം ഈ സംഭവം തെളിയിക്കുന്നതായി സർക്കാർ തീരുമാനിച്ചു.

ചാരപ്രവർത്തനങ്ങളുടെ സ്വഭാവത്തെപ്പററി വേണ്ട സൂചനകൾ ഡാ. കുമാറിനുകൊടുത്തു. അദ്ദേഹത്തിനു വലിയ അത്ഭുതമോ ആശങ്കയോ ഉണ്ടായില്ല. സർവപ്രധാനമായ ഒരു ഗവേഷണമാണ് നടക്കുന്നത്. ന്യായമായി അതിനെ സംബന്ധിക്കുന്ന വിവരങ്ങൾ ശേഖരിക്കുവാൻ പലർക്കും ആഗ്രഹമുണ്ടാകും. അതിനാൽ ആദ്യം മുതൽ അനൽപമായ കരുതലോടെയാണ് അദ്ദേഹം വർത്തിച്ചത്. തന്റെ കണ്ടുപിടുത്തങ്ങളുടെ വിശദാംശങ്ങൾ ഗോപ്യമായി സൂക്ഷിക്കുന്നതിന് ശ്രദ്ധിച്ചിരുന്നു.

ജീൻഗ്രാഫ്റ്റിംഗിൻെറ നടപടിക്രമങ്ങരം വ്യക്തമാക്കുന്ന റെക്കാർഡുകരം തന്നിക്കും മാളവികയ്ക്കും മാത്രമല്ലാതെ മററാരാരംക്കും ലഭ്യമാകുവാൻ സാധിക്കാതിരിക്കത്തക്ക നടപടികളാണ് ഡാ. കുമാർ ചെയ്തിരുന്നതു്. മൗലികങ്ങളായ നടപടിക്രമങ്ങരം രഹസ്യഭാഷയിൽ കോഡ്ലാംഗുവേജിൽ-ഉപയോഗിച്ചുതന്നെ രേഖപ്പെടുത്തി. ആ രഹസ്യഭാഷ വിശകലനം ചെയ്തു് വ്യവച്ഛേദിക്കുന്നതിന് മററാരാരംക്കും വഴിയില്ല. അതുകൊണ്ടാണ് ഡാ. കുമാറിനു് ഇക്കാര്യത്തിൽ സംഭ്രമം ഉളവാകാതിരുന്നത്.

അദ്ദേഹത്തിൻെറ പ്രവർത്തനത്തെ സംബന്ധിച്ചിടത്തോളം ഒരു കാര്യം സ്പഷ്ടമായിരുന്നു. ആശയം ഏതൊരാളിനും മനസിലാക്കാം, ഒരു ജീനിനെമാററി മറെറാരു ജീനിനെ തൽസ്ഥാനത്തു് പ്രതിഷ്ഠിക്കുക. ഒരു സ്വഭാവത്തിനു പകരം മറെറാരു സ്വഭാവം ഇതു മൂലം വരുത്തിക്കൂട്ടുക. ഈ ആശയം ആർക്കും മനസിലാക്കാം. സങ്കൽപ്പിക്കാം. പക്ഷേ ഇതിനുള്ള നടപടിക്രമങ്ങരം എന്തു്? ഈ നടപടിക്രമങ്ങരം എങ്ങിനെ നിർവഹിക്കും? അതിനു് ആവശ്യമായ രാസവസ്തുക്കരം ഏതെല്ലാം? അവ എപ്രകാരം തയ്യാറാക്കും? ഇതെല്ലാം അറിയാതെ പ്രയോജനമൊന്നുമില്ല. എങ്ങിനെ ലക്ഷ്യം സാധിക്കും. അതിനു് നടപടിക്രമങ്ങരം അറിവില്ലാതെ കഴിയുകയില്ല.

തൻെറ നടപടിക്രമങ്ങളുടെ സാധുതയും സാദ്ധ്യതയും നിർണ്ണയിക്കുവാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. ആർജ്ജിത സ്വഭാവത്തെ തുടച്ചു മാററുവാൻ കഴിയുമോ? പാരമ്പര്യ ഘടകങ്ങളുടെ അടിസ്ഥാനത്തിൽ ഉളവായ ഉരംപ്രേരണയെ മാററാമോ? പകരം തൽസ്ഥാനത്തു് ആഗ്രഹാനുസരണമുള്ള ഒരു ജീനിനെ പ്രതിഷ്ഠിച്ചു് പുതിയ പ്രവണത സാധ്യമാക്കാമോ?

ഇതിനു് മനുഷ്യസ്വഭാവത്തിലെ നാലു കാര്യങ്ങാം മാത്രമേ മുഖ്യമായി സ്വീകരിച്ചുള്ളു. കുററവാസന മോഷണപ്രവണത രക്തവർച്ച ആജജിതസ്വാഭാവത്തിലുളവാകുന്ന മദ്യരോഗം. ഇതായിരുന്നു ഡാ. കുമാറിൻെറ പ്രവർത്തനങ്ങളുടെ സ്വരൂപം. മാളവികയോടല്ലാതെ മററാരാളോടും ഈ കാര്യങ്ങളുടെ വിശദാംശങ്ങളും നടപടിക്രമങ്ങളും ഡാ. കുമാർ സംസാരിച്ചിരുന്നതേയില്ല. ആവശ്യമായ മുൻകരുതലുകാം എടുത്തിട്ടുണ്ടു്. അതുകൊണ്ടു് തൻെറ കണ്ടുപിടുത്തത്തെപ്പററി ആർക്കും എത്രകൗതുകമുണ്ടായാലും അറിയാനുള്ള പഴുതുകാം അടച്ചിട്ടുണ്ടെന്നാണു് അദ്ദേഹം വിശ്വസിച്ചതു്.

ശാസ്ത്രത്തിൻെറ ചുമതല വഹിക്കുന്ന മന്ത്രി നേരിട്ടു് അപ്രതീക്ഷിതമായ സന്ദർശനത്തിനു വരുന്നു എന്ന സന്ദേശം ഡാ. കുമാറിനു കിട്ടി. ഇൻറലിജൻസ് മേധാവിയാണു് വിവരം അറിയിച്ചതു്.

രക്ഷാനടപടികളെക്കുറിച്ചും ചാരപ്രവർത്തനത്തെക്കുറിച്ചും ചിലകാര്യങ്ങാം സംസാരിക്കാനാവും അദ്ദേഹത്തിൻെറ ആഗമനോദ്ദേശം എന്നു് ഡാ. കുമാർ അനുമാനിച്ചു. എന്തായാലും സുപ്രധാനകാര്യങ്ങാം വല്ലതും ഉണ്ടായിരിക്കണം. മന്ത്രിസഭയിലെ പ്രമുഖ വ്യക്തിയാണു്. രാഷ്ട്രീയ രംഗത്തു് ബഹുമുഖപ്രാഭവമുള്ള നേതാവു്.

അറിയിച്ച സമയത്തുതന്നെ മന്ത്രിയുടെ കാർ ഡാ. കുമാറിൻെറ വീട്ടിലെ പോർച്ചിൽ എത്തി.

മന്ത്രിയെ ഡാ. കുമാറും മാളവികയും ചേർന്നു ഉപചാരപൂർവം സ്വീകരിച്ചു് സ്വീകരണമുറിയിലേക്കു് ആനയിച്ചു. മററാരുംതന്നെ അവിടെ ഉണ്ടായിരുന്നില്ല. മന്ത്രിയെ അനുഗമിച്ചവരെ മന:പൂർവം ഒഴിവാക്കിയതാണെന്നു് ഡാ. കുമാറിനു തോന്നി.

കുശലപ്രശ്നങ്ങൾ കുറെ നേരം നടന്നു. ചായ സൽക്കാരവും കഴിഞ്ഞു. ഗവേഷണശാലയുടെ സംവിധാനത്തെക്കുറിച്ച്, പ്രവർത്തനങ്ങളെക്കുറിച്ച് അവർ സംസാരിച്ചു. ഡ. കുമാറിന്റെ നേട്ടങ്ങളെ മന്ത്രി കലവറയില്ലാതെ പ്രകീർത്തിച്ചു. അന്താരാഷ്ട്രീയതലത്തിൽ നാടിന് നേടിക്കൊടുത്ത പദവിയും പ്രശസ്തിയും പുകഴ്ത്തി.

''വ്യക്തിപരമായ ചില കാര്യങ്ങൾ എനിക്കു സംസാരിക്കുവാനുണ്ട്'' മന്ത്രിപറഞ്ഞുകൊണ്ട് മാളവികയെ നോക്കി

മാളവികയെപ്പോലും സംഭാഷണാവസരത്തിൽ ഒഴിവാക്കണമെന്നുള്ള ആഗ്രഹത്തിന്റെ സൂചനയാണ് അതെന്നു ഡാ. കുമാർ മനസിലാക്കി·

''ആകാമല്ലോ'' ഡാ. കുമാർ പറഞ്ഞു.

''നമുക്കു് മട്ടുപ്പാവിലേക്കു് പോയാലോ? മന്ത്രി അഭിപ്രായപ്പെട്ടു.

ഡാ. കുമാർ ഇതു പ്രതീക്ഷിച്ചില്ല.

''നമ്മുടെ സംഭാഷണം തികച്ചും ഭദ്രമായിരിക്കണം'' മന്ത്രിക്കു് വലിയ നിർബന്ധം ഉണ്ടെന്നു വ്യക്തമായിരുന്നു. സ്വീകരണമുറിയിലെ സംവിധാനം ഭദ്രമല്ലെന്നു മന്ത്രി ഭയപ്പെട്ടിരിക്കും. ചാരപ്രവർത്തനത്തിന്റെ നിഗൂഢ കേന്ദ്രങ്ങൾ എവിടെയെല്ലാം ഉണ്ടായിക്കൂടാ അവരുടെ സംഭാഷണം. അവർക്കു് അജ്ഞാതമായ രീതിയിൽ ശബ്ദലേഖനം ചെയ്യുന്നതിനുള്ള ഏർപ്പാടു സ്വീകരണ മുറിയിൽ നിഗൂഢമായിട്ടുണ്ടായിരിക്കാം. അതു് ഒഴിവാക്കാൻ അങ്ങിനെയൊന്നു സംവിധാനം ചെയ്യാൻ സൗകര്യപ്പെടാത്ത മട്ടുപ്പാവ് സംഭാഷണത്തിനു് സൗകര്യ പ്രദമായ രംഗം ആയിരിക്കുമെന്ന് പ്രതീക്ഷിച്ചു. ഇക്കാര്യത്തിൽ തികഞ്ഞ ജാഗ്രത മന്ത്രിക്കുണ്ടെന്നു തോന്നി.

''മട്ടുപ്പാവിലേക്ക് പോകാം. ഡാ. കുമാർ അദ്ദേഹത്തെ ക്ഷണിച്ച് അവിടേക്ക് ആനയിച്ചു.

മാളവിക സ്വീകരണമുറിയിൽ തന്നെ കഴിഞ്ഞു.

''മററാർക്കും നമ്മുടെ സംഭാഷണം അറിയാനിടയാകരുതെന്ന് എനിക്ക് നിർബന്ധമുണ്ട്'' മട്ടുപ്പാവിൽ എത്തിയപ്പോഴാം മന്ത്രിപറഞ്ഞു.

''ചാരപ്രവർത്തനത്തിൻെറ കിനാവള്ളികഠം എവിടെയാണ് കടന്നു കൂടാത്തത്.'' അദ്ദേഹം നർമ്മരസം കലർത്തിയാണ് പറഞ്ഞതെങ്കിലും അത് ഗൗരവമില്ലാത്ത കാര്യമല്ലെന്ന് ധ്വനിച്ചു.

''ശരിയാണ്. ഇവിടെ സംസാരിച്ചാൽ ഒരു തരത്തിലും ചോർത്തിയെടുക്കാനുള്ള വഴിയില്ല''— ഡാ. കുമാറും ചിരിച്ചു കൊണ്ടു സമ്മതിച്ചു.

അസ്തമന സൂര്യൻ പശ്ചിമ ചക്രവാളത്തിൽ എത്തിക്കഴിഞ്ഞിട്ടേയുള്ളു. പശ്ചിമാംബരം വർണ്ണഭംഗി പ്രദർശിപ്പിക്കുന്നു. അവിടവിടെ അലഞ്ഞുതിരിയുന്ന ധവള മേഘങ്ങളിൽ ചായം പിടിപ്പിക്കുവാൻ സൂര്യരശ്മിക്ക് സാധിക്കുന്നുണ്ട്. അസ്തമനത്തിൻെറ അഴക് ആകാശം പ്രകാശിപ്പിക്കുകയാണ്.

''ഡാ. കുമാറിൻെറ നേട്ടങ്ങളെക്കുറിച്ച് എനിക്കു് ആദരവുണ്ട്'' ഉലാത്തുന്നതിനിടയിൽ മന്ത്രി പറഞ്ഞു. അദ്ദേഹത്തോടൊപ്പം ഡാ. കുമാറും നടന്നുകൊണ്ടിരുന്നു.

''ഞാൻ അഭിമാനിക്കുന്നു, ഈ പ്രശംസകേട്ട്'' ഡാ. കുമാർ പ്രതിവചിച്ചു.

''മനുഷ്യനെ മൗലികമായി മാററുന്നതിനു് കഴിവു സമാർജ്ജിക്കുക എന്നതു് ബൃഹത്തായ നേട്ടംതന്നെ'' മന്ത്രി ശ്രദ്ധാപൂർവം പറഞ്ഞു.

''അതെ''

''സമൂഹത്തെ സമൂലമായി മാററുന്നതിനുള്ള സാധ്യതകഠം ഞാൻ അതിൽ ദർശിക്കുന്നു''

''ശരിയാണ്. സാധ്യതകളുണ്ട്''

''പാരമ്പര്യത്തെ ഇഷ്ടാനുസരണം നയിക്കാനും അതു് വഴിതെളിച്ചേക്കും''

''ഭാവിയിൽ അതും സാധിച്ചേക്കാം''

''രാഷ്ട്രീയക്കാരായ ഞങ്ങഠം സ്വപ്നം കാണുന്ന സംവിധാനം സാധിച്ചെടുക്കുവാൻ മൽസരങ്ങഠം വേണ്ടിവരും. ഡാ. കുമാറിൻെറ കണ്ടുപിടുത്തങ്ങഠം അതിൻെറ ആക്കം വർദ്ധിപ്പിക്കും. സമയം ചുരുക്കും'', സന്തുഷ്ടനായി മന്ത്രി പറഞ്ഞു.

''ഒരർത്ഥത്തിൽ ശരിയാണ്''

''എല്ലാ അർത്ഥത്തിലും ശരിതന്നെ. സമൂഹത്തെ പുനർ നിർമ്മാണം ചെയ്യുവാൻ, അതിൻെറ അടിത്തറ സുരക്ഷിതമാക്കുവാൻ, സാധിക്കുമെന്നാണ് വിശ്വാസം''

''ഒരതിരുവരെ ശരിതന്നെ''

''ഈ കണ്ടുപിടുത്തത്തിൻെറ സാരാംശങ്ങഠം കൈവശമുള്ള വ്യക്തിയിലാണ് ഭാവിയുടെ താക്കോൽ''

''അതു വലിയ പ്രശംസയാണ്''

''പ്രശംസ മാത്രമല്ല. സത്യവുമാണ്'' ആലോചനാമഗ്നനായി മന്ത്രി നടന്നു.

പെട്ടെന്നു ഡാ. കുമാറിനെ അഭിമുഖികരിച്ച് മന്ത്രി നിന്നു.

''നാം തമ്മിൽ സഹകരിച്ചാൽ....''

ഡാ. കുമാർ മന്ത്രിയെ താൽപ്പര്യപൂർവം നോക്കി.

ബൃഹത്തായ ശക്തി നമ്മിൽ നിക്ഷിപ്തമാകും'' മന്ത്രി കരുതലോടെ പറഞ്ഞു. ശക്തിയും അധികാരവും ഒപ്പം ഉണ്ടാകുന്നു''

''ശക്തിയും അധികാരവും!''– ഡാ. കുമാർ ലഘു വായി ചിരിച്ചു.

''ശക്തി ശാസ്ത്രത്തിനും അധികാരം രാഷ്ട്രീയത്തിനു.'' മന്ത്രി ഗൗരവപൂർവം സംസാരിച്ചു.

''രാഷ്ട്രീയം അധികാരത്തിൻെറ ശാസ്ത്രമാണല്ലോ'' ഡാ. കുമാർ ചിരിച്ചു.

''അതെ. അവ സമ്മേളിച്ചു മുമ്പോട്ടു....''

''എനിക്കു രാഷ്ട്രീയത്തെക്കുറിച്ചു വിവരമില്ല''

''എനിക്കതു വേണ്ടുവോളം'' മന്ത്രി പറഞ്ഞു. അതുകൊണ്ടു് ആണു് സഹകരിക്കാൻ സൂചിപ്പിക്കുന്നതു്– രാഷ്ട്രീയത്തിനു് ശക്തിയായ സത്ത നൽകുവാൻ ഇന്നു ഡാ. കുമാറിനു കഴിവുണ്ടു്''

''എനിക്കു മനസ്സിലാകുന്നില്ല'' പകച്ചു് അദ്ദേഹം പറഞ്ഞു.

''ഗവേഷണത്തിൽ നിമഗ്നനായി കഴിയുന്ന ശാസ്ത്ര ജ്ഞനു് സമൂഹത്തിലെ ധാരകളെക്കുറിച്ചു് ശ്രദ്ധിക്കുവാൻ സമയം കിട്ടുകയില്ല''

''ഇല്ല''

''ഞങ്ങളുടെ പാർട്ടിയിൽ എനിക്കുള്ള സ്വാധീനം ഡാ. കുമാറിനു് അറിയാമല്ലോ'' അഹന്തയുടെ പ്രതിധ്വനി ആ വാക്കുകളിൽ കലർന്നിരുന്നു. ഡാ. കുമാർ അതു് ശ്രദ്ധി ക്കാതിരുന്നില്ല. എങ്കിലും മൗനം ദീക്ഷിച്ചു.

''എൻെറ നിയന്ത്രണം വിട്ടു് പാർട്ടി പോകുകയില്ല. ഡാ. കുമാറിൻെറ നേട്ടങ്ങൾ കൂടി എനിക്കു കിട്ടിയാൽ.... ഈ രാജ്യം മാത്രമല്ല മനുഷ്യരാശി മുഴുവൻ നമ്മുടെ നിയന്ത്ര ണവിധേയമാകും'' ആവേശം മന്ത്രിയുടെ വാക്കുകളിൽ പ്ര ത്യക്ഷമായിരുന്നു. ''അതിനു് ഡാ. കുമാറിൻെറ സഹകരണം എനിക്കു് ഉണ്ടാകുമോ?''

ഡാ. കുമാർ സ്തംഭിച്ചുനിന്നു.

മന്ത്രിയുടെ ലക്ഷ്യം വ്യക്തമായി.

അദ്ദേഹത്തിൻെറ ഇച്ഛാനുവർത്തിയാകുക.

ശാസ്ത്രജ്ഞൻ ഇതികർത്തവ്യതാമൂഢനായി നിന്നു.

"ഒരു ആശയം വ്യക്തമാക്കിയെന്നേയുള്ളു" ഡാ. കുമാറിൻെറ ഭാവപകർച്ചകണ്ട് മന്ത്രി നയത്തോടെ പറഞ്ഞു– "ഉടനെ മറുപടി പറയുവാൻ തീർച്ചയായും വിഷമം കാണും. പക്ഷേ....ഒരു കരാറിനുള്ള കരട് നിർദ്ദേശം...."

മനസിൽ വളർന്ന അസ്വാസ്ഥ്യം അടക്കുവാൻ ഡാ. കുമാർ നന്നേ പാടുപെട്ടു.

ഇങ്ങനെ ഒരു ദുർഘടം പ്രതീക്ഷിച്ചതല്ല.

അധികാരത്തിൽ മാത്രം സാക്ഷാത്കാരം കാണുന്ന ഒരു വ്യക്തിക്ക് ദൂരവ്യാപകങ്ങളായ പരിവർത്തനങ്ങൾക്ക് സാധ്യതകളുള്ള കണ്ടുപിടിത്തം കാഴ്ചവയ്ക്കുക! അദ്ദേഹത്തിൻെറ ആജ്ഞാനുവർത്തിയായി മാറുക!

ഡാ. കുമാർ ചിന്താധീനനായി.

മരങ്ങളുടെ മുകൾപ്പരപ്പിലെ പച്ചിലപ്പരവതാനി പാരാവാരം പോലെ പരന്നുകിടക്കുന്ന ഹരിത മേഖലയുടെ നോക്കെത്താത്ത ചക്രവാളത്തിലേക്ക് നോക്കി ഡാ: കുമാർ നിന്നു. സാഗരപ്പരപ്പിലേ വിശ്രമരഹിതങ്ങളായ തരംഗപാളികൾ പോലെ, കാററുകൊണ്ട് സാവധാനത്തിൽ ആന്ദോളനം ചെയ്യുന്ന വൃക്ഷവൃന്ദങ്ങളുടെ ഇലപ്പടർപ്പുകൾ. അസ്തമന സൂര്യൻെറ ചെങ്കതിരുകൾ അവയെ ആലിംഗനം ചെയ്യുന്നു. വിശ്വമോഹനമായ പ്രപഞ്ച സൗന്ദര്യത്തിൻെറ ഈട്ടാറ പ്രതീകം പ്രദർശിപ്പിക്കുവാനെന്നപോലെ, പശ്ചിമ ചക്രവാളം വിരാജിക്കുന്നു. സൂര്യൻ മറയാൻ വെമ്പുന്നു. എവിടെയും ജീവ ചൈതന്യസ്പന്ദനങ്ങൾ.

അതെല്ലാം വീക്ഷിച്ചു് ഡാ. കുമാർ ചിന്താഗ്രസ്തനായി നിന്നു.

''ഞാൻ പറഞ്ഞതു് ഗോപ്യമായി സൂക്ഷിക്കുക''
മന്ത്രിയുടെ വാക്കുകളാണ് അദ്ദേഹത്തെ ഉണർത്തിയതു്.

കയ്യുയർത്തി ഡാ. കുമാറിന്റെ തോളിൽ വച്ചുകൊണ്ടു്, അദ്ദേഹത്തിന്റെ മുഖത്തേക്കു് ഉററുനോക്കിക്കൊണ്ടു് പറഞ്ഞു-,''ഇനിയും പലതുമുണ്ടു്. എനിക്കു പറയാനായിട്ടു് അതു് പിന്നൊരു സന്ദർഭത്തിലാകാം''

ഡാ. കുമാർ ഒഴിഞ്ഞുമാറി.

സ്വാഗതാർഹമായ പ്രതികരണത്തിന്റെ പ്രതിഛായ ആ മുഖത്തു് പ്രകടമായിരുന്നോ?

മന്ത്രിക്കു് ഒരു തീരുമാനത്തിലെത്തിന്റെ കഴിഞ്ഞില്ല.

''വരൂ! നമുക്കു് താഴത്തേക്കു പോകാം'' ദീർഘനേരത്തെ നിശ്ശബ്ദത ലംഘിച്ചു് മന്ത്രി പറഞ്ഞു.

ഡാ. കുമാർ മിണ്ടിയില്ല.

അവർ താഴത്തേക്കു് നടന്നു....

# 14 കുററവാളിയുടെ ലോകം

പരീക്ഷണാർത്ഥമുള്ള ചികിൽസക്കായി അനുവദിച്ചു കിട്ടിയ കുററവാളിയെക്കുറിച്ചുള്ള വിവരങ്ങൾ സമാഹരിച്ചിരുന്ന കേസ്ഹിസ്ററി ഷീററുകൾ പരിശോധിക്കുന്ന പണിയിൽ ഏർപ്പെട്ടിട്ട് കുറെ ദിവസങ്ങളായി. മാളവിക അവ വീണ്ടും പരിശോധിക്കുകയാണ്, കൂലങ്കഷമായി പഠിക്കുകയാണ്. മന്ത്രിയുടെ സന്ദർശനത്തിനുശേഷം കാര്യങ്ങൾ വളരെ വേഗം നീങ്ങി. പ്രതീക്ഷിച്ചിരുന്നതിൽ നേരത്തെതന്നെ അനുമതി സിദ്ധിച്ചു. ഇനി ചികിൽസ തുടങ്ങുകമാത്രമേ താമസമുള്ളു, ഡോ. കുമാറും മാളവികയും സന്തുഷ്ടരായി. ഇനി അവശേഷിക്കുന്ന അവസാനത്തെ പരീക്ഷണമാണിതു്. ആകാംക്ഷാഭരിതരായി അതിനു തയ്യാറെടുത്തു.

ഫയൽ തുറന്ന് മാളവിക വിവരങ്ങൾ വീണ്ടും നോക്കാൻ തുടങ്ങി.

ജീവപര്യന്തം തടവുശിക്ഷക്കു വിധിക്കപ്പെട്ട അപകടകാരിയായ ജയിൽപ്പുള്ളിയാണ് രഘുവീരൻ. ഫയൽ തുറന്നപ്പോൾ അതിന്റെ ആദ്യത്തെ താളിൽതന്നെ അയാളുടെ ഫോട്ടോ ഉണ്ടു്.

മുട്ടയുടെ ആകൃതി തോന്നുന്ന മുഖം. പുഷ്ടിയായി വളരുന്ന ചുരുണ്ടമുടി. വീതികുറവുള്ള നെററിത്തടം. കനത്ത കുട്ടുപുരികങ്ങൾ. സൗഷ്ഠവമൊത്ത നയനങ്ങൾ, സൗമ്യഭാവം പ്രകടമാക്കുന്ന നോട്ടം. ലോലമായ മൂക്ക്. നാസികാഗ്രം മേൽ

ചുണ്ടിലേക്കു് പതിഞ്ഞിരിക്കുന്നതുപോലെ തോന്നും. മേൽമീശവച്ചിട്ടില്ല. കവിളുകൾ ഒട്ടിയിട്ടുണ്ടോ എന്നു സംശയം തോന്നും. വടിവൊത്തതെങ്കിലും വീതിയില്ലാത്ത അധരങ്ങൾ. താടിയെല്ലാണ് മുഖത്തിന്റെ തനതായ സ്വരൂപം വരുത്തുന്നതു്. ആകപ്പാടെ ഒട്ടും വിരൂപിയല്ല. അസാധാരണമെന്നു വിവരിക്കാവുന്നതൊന്നുമില്ല. വെറുപ്പോ അറപ്പോ അൽപ്പം പോലും തോന്നുകയില്ല, ആകപ്പാടെ നോക്കിയാൽ.

മാളവിക ഫോട്ടോയിൽ കുറെനേരം നോക്കി

. — അടുത്ത പേജ് മറിച്ചു. ജനനത്തീയതി തുടങ്ങിയ വിവരങ്ങൾ. ഇരുപത്തിയേഴുവയസുണ്ടു്. എഞ്ചിനീയറിംഗ് ബിരുദം സമ്പാദിച്ചിട്ടുണ്ടു്. ധനിക കുടുംബത്തിലെ അംഗം. നാലാമത്തെ സന്താനം. മൂത്ത മൂന്നു സഹോദരിമാരും ഇളയ ഒരു സഹോദരനും. പിതാവ് വലിയ ബിസിനസുകാരൻ. മാതാവ് പരിഷ്ക്കാരിയായ സാമൂഹ്യസേവികയും.

ഈ വിവരങ്ങളെല്ലാം മാളവിക ഹൃദിസ്ഥമാക്കിക്കഴിഞ്ഞിരുന്നു.

—

ജയലിൽവച്ചും മററും എത്രതവണ രഘുവീരനുമായി എത്ര മണിക്കൂറാണ് വിവരങ്ങൾ ചർച്ച ചെയ്തിട്ടുള്ളതു്! അയാളുടെ മാനസിക ഭാവങ്ങളും താൽപ്പര്യങ്ങളും സ്വഭാവസവിശേഷതകളും വസ്തുനിഷ്ടമായി ആവുന്നത്ര പഠിക്കുവാൻ പരിശ്രമിച്ചിട്ടുണ്ടു്. ഇങ്ങനെ സമാഹരിക്കുവാൻ സാധിച്ച വസ്തുതകൾ അനുക്രമമായി അടുക്കും ചിട്ടയും വരുത്തി ഫയലിൽ ഒരുക്കിയിരിക്കുന്നു പലവേളകളിലായി സംഭരിച്ച വിശദാംശങ്ങൾ മറിച്ചും തിരിച്ചും പല സന്ദർഭങ്ങളിൽ പരിശോധിച്ചു സ്ഥിരീകരിച്ചുമാത്രമേ സ്വീകരിച്ചിട്ടുള്ളു. സംഭാഷണചാതുര്യവും ആകർഷകമായ പെരുമാററവും രഘുവീരനു് സ്വതസിദ്ധമാണ്. കഴിവും പ്രാഗൽഭ്യവും നേടിയ ഈ യുവാവ് ഹീനമായ കുററകൃത്യങ്ങൾ അനുഷ്ഠിക്കുന്നതു്

അടക്കാനാവാത്ത ഉത്പ്രേരണയ്ക്ക് വിധേയനായിട്ടു ണ്ടെന്ന നിഗമനത്തിൽ ആ മന:ശാസ്ത്രവിശാരദയും എത്തി.

രഘുവീരൻെറ ബാല്യകാലത്തെ സംഭവങ്ങളെ തിരക്കി പ്പിടിക്കുവാൻ സാധിച്ചതു് മാളവിക ഓർമ്മിച്ചു.

കായികവിനോദങ്ങൾ കാണാൻ കൗതുകത്തോടെ രഘു വീരൻ പോകുക പതിവാണ്.

''കളിയിൽ ഏർപ്പെടുന്നവർ ആകസ്മികമായി വീഴുമ്പോ ഴും അപകടത്തിൽ പെടുമ്പോഴും ശരീരം മുറിപ്പെട്ട് രക്തം വാർക്കുന്നതു കാണാനായിരുന്നു എനിക്കു താൽപ്പര്യം'' മടിക്കു ടാതെ രഘുവീരൻ പറഞ്ഞു- അയാളുടെ മുഖത്തു് വ്യാപിച്ച പ്രകാശവും മന്ദസ്മിതവും മാളവിക മറന്നിട്ടില്ല. ''കളിക ണ്ടാലുള്ള സന്തോഷത്തെക്കാളധികം ആനന്ദം എന്നിൽ അതു് ഉണ്ടാക്കി'' അയാൾ ചിരിച്ചു. ''കളിയിൽ ജയിക്കുന്നതോ തോൽക്കുന്നതോ ആരെന്നു തിരക്കാറില്ല. താൽപ്പര്യവുമില്ല. അപകടം പിണയുന്നതു് കാണണം. രക്തം ഒലിക്കുന്നതു കാ ണണം. അതിനുവേണ്ടി ആവേശത്തോടെ കാത്തിരിക്കും''– ഈ വിവരം പറയുന്നതുതന്നെ ആഹ്ളാദകരമായ അനുഭവമ ണെന്ന് അയാളുടെ ഭാവഹാവാദികൾ സ്പഷ്ടമാക്കി.

''രക്തത്തിലുള്ള താൽപ്പര്യം എന്നു തുടങ്ങിയെന്ന് ര ഘുവീരനു് ഓർമ്മയുണ്ടോ?'' മാളവിക ചോദിച്ചു

''വളരെ പറയാനുണ്ട്'' സന്തോഷത്തോടെ പറഞ്ഞു. കുട്ടിയായിരിക്കുമ്പോൾ വിരുന്നു സൽക്കാരങ്ങൾക്കുവേണ്ടി കോ ഴികളെ കൊല്ലാൻ കൊണ്ടുവരും. അവയെ ജോലിക്കാർ കൊ ല്ലുന്നതുകാണുമ്പോൾ ഞാൻ തുള്ളിച്ചാടും'' സംതൃപ്തിയോടെ അയാൾ തുടർന്നു ''വിരുന്നു സൽക്കാരമുണ്ടെന്നറിയുമ്പോൾ എന്തു സന്തോഷമാണ് എനിക്ക്. ആളുകൾ പലരും വന്നെ

ത്തുമെന്നതുകൊണ്ടല്ല. കോഴികളെ കൊല്ലുന്നതു കാണാമ ല്ലോ എന്നു വിചാരിച്ച്. കഴുത്തറുത്ത് താഴെയിടുമ്പോഴും കോ ഴി പിടയുന്നതു കാണാൻ എന്തു വിനോദമാണ്! മുറിച്ച കഴുത്തിലൂടെ ഊറുന്ന രക്തം! എന്തുരസമാണ്- ഇറച്ചിതി ന്നാമെന്നോർത്ത് കുഞ്ഞിന്റെ ഉൽസാഹം കണ്ടോ? എന്ന് ജോലിക്കാർ പറയും. പക്ഷേ എനിക്ക് ഇറച്ചി തിന്നാൻ ഒട്ടും താൽപ്പര്യംതോന്നിയിട്ടില്ല''

നിസംഗത്വം നടിച്ച് മാളവിക മിണ്ടാതിരുന്നു. അക ത്തെ അറപ്പ് പ്രകടപ്പിച്ചില്ല.

''ചേനക്കത്തികൊണ്ടോ സൂചികൊണ്ടോ വീട്ടിൽ ആ രുടെയെങ്കിലും വിരൽ മുറിഞ്ഞാൽ, കുട്ടിയായ ഞാൻ അ വിടെ ഓടിയെത്തും.''

''മുറിവു കെട്ടാനും മരുന്നു പുരട്ടാനും...'' മാളവിക തു ടങ്ങി. പക്ഷേ അയാൾ ഇടയ്ക്കുകയറി പറഞ്ഞു.

''അല്ല''– ചിരിച്ചു– ''അങ്ങനെയാണ് മററുള്ളവരും ധരിച്ചത്! വ്യാഖ്യാനിച്ചതു്. ഇതിലുള്ള തന്റെ ആവേശം കണ്ട് അമ്മമ്മമാർ പറയും -ഒരു ഫ്ളോറൻസ് നൈററിം ഗെൽ പോലും ഈ പ്രായത്തിൽ ആതുര ശുശ്രൂഷാപ്രവണത ഇതുപോലെ പ്രദർശിപ്പിക്കുകയില്ല- എന്ന്! വാസ്തവ ത്തിൽ രക്തം കാണാനുള്ള അതിമോഹമായിരുന്നു എനി ക്കുണ്ടായിരുന്നത്'' രഘുവീരൻ ആനന്ദം അനുഭവിക്കുന്നു എന്ന് മുഖഭാവം പ്രകടിപ്പിച്ചു.

''ഈ താൽപ്പര്യം മാറിയതു് എന്നാണ്? ''മാളവിക ചോദിച്ചു.

''മാറിയില്ല. വർദ്ധിച്ചതേയുള്ളു'' കൂസലിന്റെ ലേ ശംപോലും അയാൾക്ക് ഇല്ലായിരുന്നു.

''എവിടെയെങ്കിലും അപകടത്തിൽ പെട്ട് ആരെങ്കിലും മരിച്ചിട്ടുണ്ടെന്നു് അറിഞ്ഞാൽ ഞാൻ പാഞ്ഞെത്തും. മരി ച്ചുകിടക്കുന്നതു കാണാൻ എന്തു ഭംഗിയാണ്''

മാളവിക ഞെട്ടിയെങ്കിലും മനഃപൂർവം അടക്കി.

''അല്ലേ? എന്തു സുന്ദരമാണതു്!'' അവൻെറ മുഖം വികസിക്കുന്നതു് മാളവിക കണ്ടു.

തനിക്കുള്ള മനോവിഷമം അയാൾ അറിയാതിരിക്കുവാൻ മാളവിക മുഖം തിരിച്ചു പുറത്തേക്കുനോക്കി.

''ഇഷ്ടമായില്ലേ പറഞ്ഞതു്?'' മാളവികയുടെ ഭാവപ്പകർച്ച മനസ്സിലായതുകൊണ്ടു് രഘുവീരൻ ചോദിച്ചു.

''ഓരോരുത്തനും ഓരോന്നിൽ സൗന്ദര്യം കണ്ടെത്തുന്നു'' നെടുവീർപ്പിട്ടശേഷം വിശദീകരണമെന്നോണം മാളവിക പറഞ്ഞു ''പുഷ്പിച്ചു നിൽക്കുന്ന ചെടികൾ നോക്കി ചിലർ നിൽക്കും. കലാശിൽപങ്ങൾ കണ്ടു് ചിലർ ആനന്ദിക്കും. സൂര്യാസ്തമയങ്ങൾ ചിലർക്കു് ഇഷ്ടമാണു്. ശാസ്ത്രജ്ഞൻ കണ്ടെത്തുന്നു സൗന്ദര്യം, മററു ചിലതിൽ. സൗന്ദര്യബോധവും സങ്കൽപ്പവും ഓരോരുത്തനും ഓരോതരത്തിൽതന്നെ. ഒരു കാര്യം ഒരാളിൽ ഉളവാക്കുന്ന ചലനം മറെറാരാളിൽ അതു് ഉണ്ടാക്കിക്കൊള്ളണമെന്നില്ല''

''ശരിയാണു്'' രഘുവീരൻ സമ്മതിച്ചു. ''കാളേജിൽ ഞാൻ പഠിക്കുന്ന കാലം. ഞങ്ങളുടെ ഹോസ്ററലിൽ നിന്നു് അൽപദൂരത്തുമാറി മാട്ടിറച്ചിക്കച്ചവടക്കാരുടെ ഒരു കശാപ്പുശാലയുണ്ടായിരുന്നു. മറെറവിടെയും കാണാൻ കഴിയാത്ത കാഴ്ചകൾ അവിടെ കാണാം. കശാപ്പുകാരുടെ പാടവം കണ്ടു് ഞാൻ അതിശയിച്ചിട്ടുണ്ടു്. അതു നോക്കിനിൽക്കാൻ എന്തു രസമാണു്'' അവൻ വാചാലനാകുന്നതു് മാളവിക നോക്കിയിരുന്നു.

''കൂട്ടുകാർ കൂടെ വരുമായിരുന്നോ?'' ഒടുവിൽ അവൾ ചോദിച്ചു.

''അരസികന്മാർ! ഒരു ദിവസം ഒരു ഉററ ചങ്ങാതിയെ ഒരു വിധത്തിൽ അവിടേക്കു് കൂട്ടിക്കൊണ്ടുപോയി. കാശാ

പ്പു കണ്ട് അവന് ബോധക്ഷയം വന്നു'' രഘുവീരൻ പൊട്ടിച്ചിരിച്ചു. ''പിന്നൊരിക്കലും അവനെ ഞാൻ കൊണ്ടുപോയിട്ടില്ല'' ആക്ഷേപവും അവജ്ഞയും പ്രകടിപ്പിച്ചു രഘുവീരൻ നിർത്തി

''ആളുകൾ പലതരക്കാരാണല്ലോ''

''അതെ!'' അയാൾ തലകുലുക്കി. കാര്യങ്ങൾ പുറത്തു പറയാൻ കൂടുതൽ താൽപ്പര്യം പ്രദർശിപ്പിച്ചു.

''കോളേജിൽ ആദ്യത്തെ കൊല്ലം വരുന്ന കുട്ടികളെ റാഗിംഗ് ചെയ്യാറുണ്ട്''

''അതറിയാം''

''എന്തുരസമാണ്! എന്തു ത്രിൽ എന്നോ?''

''ചെയ്യുന്നവന് ത്രിൽ! അനുഭവിക്കുന്നവനോ?'' മാളവിക അറിയാതെ ചോദിച്ചു പോയി.

''റാഗിംഗിൽ ഏർപ്പെടുമ്പോൾ എന്റെ ലക്ഷ്യം ഒരുത്തനെ ഒററയടിക്ക് എങ്ങിനെ വീഴ്ത്താമെന്നാകും? എന്നുള്ളതായിരിക്കും! ലാക്കുനോക്കി മർമ്മം കണ്ട് ഇടിക്കുമ്പോൾ ബോധമററു വീഴും അവൻ! വീഴുന്നതു് കാണാൻ എത്ര രസമാണ്! വേച്ചുവേച്ചു വീഴുന്നതു്! ബോധംകിട്ടുമ്പോൾ അവൻ കാണുന്നതു് അടുത്തിരുന്നു വീശി ശുശ്രൂഷ ചെയ്യുന്ന എന്നെയായിരിക്കും. ശുശ്രൂഷ ചെയ്യാൻ എത്ര താൽപ്പര്യമാണ് എനിക്കെന്നായിരിക്കും അവരുടെ വിചാരം. അവരെല്ലാം എന്നെ പുകഴ്ത്തിയിരുന്നു. ഞാനാണ് ഇടിച്ചുവീഴ്ത്തിയതെന്ന് ആരും അറിഞ്ഞതുമില്ല. മൂന്നുകൊല്ലം ഞാൻ ആർക്കും പിടികൊടുക്കാതെ ഇങ്ങനെ കാര്യം നടത്തി. എന്റെ വിജയമല്ലേ അതു്?''

''അതെ'' വെറുപ്പ് വിഴുങ്ങിക്കൊണ്ട് മാളവിക പറഞ്ഞു.

''എന്റെ വിദ്യ കണ്ടുപിടിച്ചതോടെ ഞാൻ നിർത്തി''

‟അതുകൊണ്ട് കാളേജിൽനിന്ന പുറത്തു പോകേണ്ടി വന്നില്ല''

‟നിങ്ങഠംക്ക് യുക്തിയുണ്ട്'' ഹൃദയം തുറന്ന് രഘുവീരൻ ചിരിച്ചു.

മാളവിക ഫയലിൻെറ താള മറിച്ചു.

എഞ്ചിനീയറിംഗ് ബിരുദം നേടിയശേഷം പുറത്തുവന്ന രഘുവീരൻെറ പിൽക്കാല വിവരങ്ങളം മാളവികയ്ക്ക് രേഖപ്പെടുത്തുവാൻ സാധിച്ചിട്ടുണ്ട്. പിതാവിൻെറ പ്രതാപവും ഉന്നതമായ നിലയിൽ ജയിച്ച വസ്തുതയും വിഷമമില്ലാതെ ഒരു ഉദ്യോഗം രഘുവീരന് നേടിക്കൊടുത്തു.

പ്രസിദ്ധമായ ഒരു കൺസ്ട്രക്ഷൻ കമ്പനിയിലായിരുന്ന ജോലി. ആണും പെണ്ണുമായി അനവധിപേർ ജോലി ചെയ്യുന്ന വലിയ സ്ഥാപനം. യുവസഹജമായ ചാപല്യങ്ങഠം പ്രകടിപ്പിക്കുന്ന ചെറുപ്പക്കാർ കുറവായിരുന്നില്ല. സ്ഥലകാലഭേദം നോക്കാതെ യുവതികളുമായി സല്ലപിക്കുന്നവർ. അവരുടെ പംക്തിയിൽ രഘുവീരൻ ചേർന്നില്ല. പ്രണയചാപല്യങ്ങളിൽ താൽപ്പര്യമുണ്ടായിട്ടില്ല. കൂട്ടുകാരുമൊത്ത് യുവതികളെ പൊറുതിമുട്ടിക്കുന്ന പ്രവർത്തനം തീരെ വെറുത്തു. ഇക്കാര്യങ്ങഠംക്ക് തുനിയുന്നവരെ ശാസിക്കാൻ പോലും അയാഠം തയ്യാറായിട്ടുണ്ട്.

കമ്പനിയിലെ ആളുകഠംക്ക് രഘുവീരൻ ഒരു മാതൃകായുവാവായിട്ടാണ് തോന്നിയതു്. ജോലി ഭംഗിയായി തീർക്കും. ആഫീസുസമയം കഴിഞ്ഞാൽ സ്ഥലം വിടും. ചുററിപ്പററി പെണ്ണുങ്ങളുമായി സൊള്ളാനോ അലഞ്ഞുതിരിഞ്ഞ് അങ്ങുമിങ്ങും നടക്കാനോ പോയില്ല. ഒററയാനായി അയാഠം കഴിഞ്ഞു അധികം സമയവും.

കുററകൃത്യങ്ങളിലേക്ക് കടക്കാനിടയായ കാര്യങ്ങളെപ്പററി അയാളുമായി സംസാരിച്ചതു് മാളവികയ്ക്ക് ഓർമ്മയുണ്ട്. പ്രത്യേകിച്ച് ആദ്യത്തെ കുററം.

''എന്തൊരു വിജയമായിരുന്നു അത്!'' രഘുവീരൻ പറഞ്ഞു. ''പിന്നൊരിക്കലും അങ്ങിനെയൊരു ത്രിൽ എനിക്കനുഭവപ്പെട്ടിട്ടില്ല''

''റിവോൾവർ എങ്ങിനെകിട്ടി?'' മാളവിക ചോദിച്ചു.

''എൻെറ സഹപാഠിയായിരുന്ന ഒരാളിനെ ആയിടെ കാണാനിടവന്നു. പഠിത്തം കഴിഞ്ഞു് ആരബ് എമിറേററിൽ പോയിജോലി നേടിയവൻ. അവധിക്കവന്നതാണ്. എന്നെ ഹോട്ടലിലേക്ക ക്ഷണിച്ചു. പഴയതും പുതിയതുമായകാര്യങ്ങൾ ദീർഘനേരം സംസാരിച്ചു. വിദേശത്തെ ജീവിതം വർണ്ണിച്ചു. ചിത്രങ്ങൾ എന്നെ കാണിക്കവാൻ അവ എടുക്കവാൻ സൂട്ട്കേസ് തുറന്നു. ഒരു റിവോൾവർ പുറത്ത് എടുത്തു വച്ചശേഷം പടങ്ങളുമായി എൻെറ അടുത്തുവന്നിരുന്നു. റിവോൾവർ കണ്ടമാത്രയിൽ എന്തെന്നില്ലാത്ത താൽപ്പര്യം തോന്നി. ആവേശം! പടങ്ങൾ കാണിച്ച് അവൻ സംസാരിച്ചെങ്കിലും എൻെറ ശ്രദ്ധമുഴവൻ റിവോൾവറിൽആയിരുന്നു. അതിനെപ്പററി ഒരു നൂറുകൂട്ടം കാര്യങ്ങൾ ശരവർഷംപോലെ ഞാൻ ചോദിക്കാൻ തുടങ്ങി— നിനക്ക് എന്താ ഇത്ര താൽപ്പര്യം? തോക്കവേണോ?- അവൻ ചോദിച്ചു. വേണമെന്നു് ഞാൻ അത്യാഗ്രഹത്തോടെ പറഞ്ഞു. തന്നു. വിലയ്ക്ക് എന്തു ഭംഗിയുള്ള തോക്ക്! ഞാൻ അതുമായി മടങ്ങി''

വികാരാവേശിതനായിട്ടാണ് രഘുവീരൻ വിവരിച്ചതു്.

''കാലത്തു് ഉണർന്നാൽ ആഫീസിൽ പോകുന്നതുവരെ തോക്ക് കയ്യിൽ വച്ചുകൊണ്ടിരിക്കം തുടയ്ക്കം. മിനുക്കം. താലോലിക്കം. മടങ്ങി വന്നാലും എങ്ങും പോകാതായി. തക്കമായി കഴിഞ്ഞുകൂടും!''

''മററാരും അറിഞ്ഞില്ലേ? കണ്ടില്ലേ?''

''ഇല്ല. എൻെറ നിധി ആരും കാണരുതു്. അന്യർ അറിഞ്ഞാൽ കൊണ്ടുപോയെന്നുവരാം. മോഷ്ടിക്കാം. രഹസ്യമായി

സൂക്ഷിച്ചു. രഘുവീരൻ തുടർന്നു'' നിറച്ച തോക്കുമായി പുറത്തിറങ്ങി. ഹൃദയം തുടിച്ചു. സിരകൾ ത്രസിച്ചു. രാത്രി നല്ല രാത്രി. എന്റെ മോട്ടോർ സൈക്കിളിൽ കയറി പുറത്തു പോയി. റോഡിലേക്ക്. വിജനമായ നിരത്തിലേക്ക് ലക്ഷ്യമില്ലാതെ ഓടിച്ചു. എത്തിയത് പാർക്കിലായിരുന്നു. എങ്ങും ആരെയും കാണാനില്ല- പാർക്കിലെ വിളക്കുമരങ്ങൾക്കു ചുറ്റും കീടപ്രമാണികൾ കൂട്ടമായി വട്ടമിട്ടു പറക്കുന്നുണ്ട്. അപ്പോഴാണ് കണ്ടത് ഒതുങ്ങിയ കോണിൽ, കോൺക്രീററു ബെഞ്ചിൽ രണ്ടു മനുഷ്യ രൂപങ്ങൾ. ആണും പെണ്ണും. ആരാണാവോ? സൂക്ഷിച്ചുനോക്കി. കാമുകീകാമുകന്മാരായിരിക്കാം. അല്ലെങ്കിൽ മധുവിധുകാലം മനോഹരമാക്കുന്ന നവദമ്പതിമാർ! എന്തൊക്കെയോ ഗാഢമായി സംസാരിച്ചു കൊണ്ടിരിക്കുകയാണ്. സെക്കണ്ട്ഷോ കഴിഞ്ഞു വന്നവരാണെന്നു തോന്നി. എന്റെ മോട്ടോർ സൈക്കിളിന്റെ ശബ്ദമോ ലൈറേറാ അവർ ശ്രദ്ധിച്ചിട്ടില്ല, എവിടെയും ആളുകളില്ല. എന്തെന്നില്ലാത്ത ആവേശം. ഉൾപ്രേരണ. പാൻറുപോക്കററിൽ കിടന്നിരുന്ന തോക്ക് ഇച്ഛകൂടാതെതന്നെ കയ്യിൽ വന്നു.

''ഉന്നം നോക്കി''

''വെടിയുടെ ശബ്ദമാണ് എന്നെപ്പോലും എന്നിലേക്ക് കൊണ്ടുവന്നതു്.''

''അവർ താഴെകിടന്നു പിടയ്ക്കുന്നു. നിഴൽ പോലെ കാണാം. കണ്ടു. രണ്ടുനിമിഷം....''

''മോട്ടോർ സൈക്കിൾ സ്റ്റാർട്ടു ചെയ്തതും അതിൽ കയറി അവിടം വിട്ടതും ഓർമ്മയോടെ ആയിരുന്നില്ല''

ശ്വാസത്തിനുപോലും ഇളവുകൊടുക്കാതെ രഘുവീരൻ പറഞ്ഞുതീർത്തു.

മാളവികയ്ക്ക് എന്തെങ്കിലും ചോദിക്കാനുള്ള ശേഷിയു ണ്ടായിരുന്നില്ല.

''താമസസ്ഥലത്ത് എത്തി. തോക്ക് തുടച്ച് മിനുക്കി വച്ച്. കുളിച്ചു. കുറെനേരം പത്രം വായിച്ചു. കിടന്നു സു ഖമായി ഉറങ്ങി''

''പ്രയാസമൊന്നുമുണ്ടായില്ലേ? തോന്നിയില്ലേ?''

''എന്തുപ്രയാസം?'' രഘുവീരൻ ചിരിച്ചു. ''പി റേറന്നു പത്രങ്ങളിലെ പ്രധാന വാർത്ത ആ സംഭവത്തെപ്പററി യായിരുന്നു. ഇരട്ടക്കൊലപാതകം!''

മാളവികയ്ക്ക് നല്ല ഓർമ്മയുണ്ട്. പിന്നെ കുറെദിവ സങ്ങളിൽ പത്രങ്ങളിൽ മററൊന്നുമുണ്ടായിരുന്നില്ല, കേസും കേസന്വേഷണവുമല്ലാതെ. പക്ഷേ കൊലയാളിയെക്കുറിച്ച് ഒരെത്തും തുമ്പും കിട്ടിയില്ല.

''കുറെദിവസം കഴിഞ്ഞ് ഞാൻ പഴയസ്ഥലം പോയി നോക്കി, പാർക്കിൽ അവർ വെടിയേററുവീണ സ്ഥലം. എന്റെ ആദ്യത്തെ ധീരകൃത്യം അരങ്ങേറിയ സ്ഥലം. അ വിടെ നിന്നപ്പോൾ ഞാൻ രോമാഞ്ചമണിഞ്ഞു'' മനസു തുറന്നു പറയുകയായിരുന്നു രഘുവീരൻ.

''എന്റെ തോക്കിന്റെ മേന്മ കാണാനുള്ള കൊതികൊ ണ്ട് പിന്നെയും രണ്ടു കൊലപാതകങ്ങൾ നടത്തി. പരീക്ഷ ണത്തിന്! വിനോദത്തിന്!'' ധീരകൃത്യം വിവരിക്കുന്ന തിനുള്ള ആവേശം അവൻ പ്രദർശിപ്പിച്ചു.

''ഒന്ന് വൃദ്ധയായ ഡോക്ടർ! മറേറത് സ്ഥലത്തെ പ്രധാന ചട്ടമ്പി!''

രഘുവീരന്റെ മുഖം വികസിച്ചത് മാളവിക കണ്ടു.

''ആ ലേഡിഡോക്ടറെ നിങ്ങൾ കണ്ടിരിക്കും. കൂനി കൂനി നടക്കുന്ന ഒരു വൃദ്ധ. പാർക്കിലും കടപ്പുറത്തുമൊ ക്കെ കാണാറുള്ള വയസി''

''കണ്ടിട്ടുണ്ട്'' മാളവിക പറഞ്ഞു.

''ആരോരുമില്ലാതെ നടന്നിരുന്ന അനാഥ. അവിവാഹിത''

''എന്തിനാണ് അവരോട് ശത്രുത?'' മാളവിക ചോദിച്ചു.

''ശത്രുതയോ? എനിക്കാരോടും ശത്രുത തോന്നിയിട്ടില്ല'' രഘുവീരൻ പറഞ്ഞു. ''ഒരിക്കൽ, വൈകുന്നേരം പാർക്കിൽ ചെന്നപ്പോൾ, മററാരിടത്തും ഇരിക്കാൻ ഇടം കിട്ടാത്തതുകൊണ്ട്, ആ വൃദ്ധ ഇരുന്ന കോൺക്രീററു ബെഞ്ചിൻെറ കോണിൽ ഞാൻ ചെന്നിരുന്നു. അവരെ ഒരു പരിചയവുമില്ല. എന്നിട്ടും അവരുടെ കഥ എന്നെ പറഞ്ഞു കേൾപ്പിച്ചു. കഥ ഞാൻ പറയുന്നില്ല. എൻെറ ഹൃദയം നൊന്തു. അവർ അതു് എന്നോട് എന്തിനാണ് പറഞ്ഞതു്? എനിക്കറിഞ്ഞുകൂടാ''

അൽപ്പസമയം മിണ്ടാതിരുന്നശേഷം രഘുവീരൻ തുടർന്നു. ''മനസിൽനിന്നു് അവരുടെ രൂപം മായുന്നില്ല. നാലഞ്ചാഴ്ച ആ രൂപവും മനസിൽ വച്ചുകൊണ്ട് ഞാൻ അസ്വസ്ഥനായി നടന്നു. അതു് ഒന്നു മറന്നെങ്കിൽ! എന്നെ ബാധിച്ച പിശാചിനെപ്പോലെ അവരുടെ രൂപം പിൻതുടർന്നു....'' കുറെ നേരം രഘുവീരൻ ആലോചനയിൽ ആണ്ടു.

''ഒരു രാത്രിയിൽ... വെളിപാടുപോലെ ഉൾപ്രേരണയുണ്ടായി. അവർ എന്തിനു ജീവിക്കുന്നു? എന്തിനു ജീവിക്കണം? ആ ചിന്ത എന്നെ പിടിച്ചു കുലുക്കി... ഞാൻ തീരുമാനിച്ചു. അവർ ജീവിക്കേണ്ട ആവശ്യമില്ല.... ആരും അറിയാതെ ഒരു സൂചനപോലും അവശേഷിപ്പിക്കാതെ ഞാൻ അവരെ ജീവിതത്തിൽ നിന്നു് മോചിപ്പിച്ചു''.

ആ കൊലപാതകവും പത്രങ്ങളിൽ കുറെനാൾ പ്രാധാന്യത്തോടെ റിപ്പോർട്ടു ചെയ്തിരുന്നതു് മാളവികയ്ക്ക് ഓർമ്മ

യുണ്ട്. പട്ടണത്തിൽ അതു് ഒരു സംസാരവിഷയമായി. സംഭ്രമകാരണമായി. പക്ഷേ തുമ്പുകിട്ടാത്ത കൊലപാതകമായി പോലീസിൻെറ ഫയലിൽ അതു് അവശേഷിച്ചു.

''കവലച്ചട്ടമ്പിയുടെതോ?'' മാളവികചോദിച്ചു.

''അതു മററൊരു കഥയാണ്'' രഘുവീരൻ പറഞ്ഞു. ''അവൻെറ പ്രതാപവും കെട്ടും മട്ടും പെരുമാററവും എനിക്ക് ഇഷ്ടപ്പെട്ടില്ല. അവൻ അഹന്തയോട്' ഒരു വെല്ലുവിളിയാണെന്നു തോന്നി. അത്രമാത്രം, ''രഘുവീരൻ അൽപ്പം നിന്നിട്ട് തുടർന്നു— ''അവൻെറ ആവശ്യമില്ല, നീക്കം ചെയ്യണം. തീരുമാനിച്ചു, കൊന്നു''

ആ കൊലപാതകവും തെളിവില്ലാതെ കിടന്നതേയുള്ളു.

''ഏററവും രസംതോന്നിയ പരീക്ഷണത്തെക്കുറിച്ച് പറയാം. കേൾക്കാമോ?'' അയാൾ ചോദിച്ചു.

''തീർച്ചയായും'' മാളവിക അയാളെ ഉൽസാഹിപ്പിക്കേണ്ടി വന്നില്ല. ''തോക്കുകൊണ്ടുള്ള കളിയിൽ എനിക്കുമടുപ്പു വന്നു. വിനോദത്തിന് മററുവഴികളില്ലേ? അതായിത്തീർന്നു എൻെറ ആലോചന. അങ്ങിനെ കഴിയുമ്പോൾ ഒരു തുമ്പു കിട്ടി. കമ്പനിയിലെ ഒരു വലിയ കോൺട്രാക്ട് അണക്കെട്ടു പണിയായിരുന്നു. കാടുനിറഞ്ഞ ഒരു കുന്നിൻെറ അടിവാരത്തിൽ. ഇരുന്നൂറിലധികം ജോലിക്കാർ. പാമ്പു ധാരാളമുള്ള ആ സ്ഥലത്ത് ജോലി ചെയ്തു വന്നു. അടിയന്തിരാവശ്യമുണ്ടായാൽ അവർക്ക് ഉപയോഗിക്കുവാൻ ആൻറിവെനിൻ വരുത്തി. അന്യസഹായം കൂടാതെ ആർക്കും സ്വയം കുത്തിവയ്ക്കാവുന്നവിധത്തിലാണ് അതിൻെറ സംവിധാനം കൊച്ചു വൈലുകളിൽ! അതുകണ്ടപ്പോൾ പുതിയ ആശയം എൻെറ മനസിൽ തോന്നി. ഇതുപോലെ വിഷവും വയ്ക്കാൻ കഴിയുകയില്ലേ? പ്രയോഗിക്കാവുന്നതല്ലേ?''

രഘുവീരൻ അൽപ്പനേരം മിണ്ടിയില്ല.

''കുറച്ചുദിവസം ചിന്തിച്ചു. പാമ്പുവിഷത്തിന്റെ സാമ്പിറം കമ്പനിയിൽ വരുത്തിവച്ചിട്ടുണ്ട്. അതിൽ അൽപ്പം സമ്പാദിച്ചു, ആരും അറിയാതെ. കൊച്ചു ട്യൂമ്പിൽ, ആൻറിവെനിൻ വച്ചിരിക്കുന്നതുപോലെ തയ്യാറാക്കിവച്ചു. കഷ്ടിച്ചു അരഇഞ്ചു വലിപ്പമുള്ള കൊച്ചുട്യൂബ്. എനിക്ക് അത് ശരിപ്പെടുത്തിയപ്പോറം എന്തു സന്തോഷംതോന്നി.

''എന്നാൽ എങ്ങിനെ പ്രയോഗിക്കും? ആരിൽ പ്രയോഗിക്കണം. എന്റെ ആലോചന തുടന്നു,

''ഒടുവിൽ പ്രയോഗിച്ചുനോക്കാൻ തന്നെ ഉറച്ചു.

''കുട്ടികറം കളിക്കുന്ന പാർക്കിൽ പോകുക. അവരുടെ കൂട്ടത്തിലൂടെ നടക്കുക: അതിന്നിടയിൽ ഏതെങ്കിലും കുട്ടിയുടെ ദേഹത്തു് അന്യരാരും അറിയാതെ, സംശയിക്കാതെ കുത്തുക!

''എത്രരസമുള്ള പദ്ധതി! ഞാൻ തന്നെ വിസ്മയിച്ചു'' രഘുവീരൻ ചിരിച്ചശേഷം തുടർന്നു ''അതുപോലെ ചെയ്തു''

''കുട്ടികറം ധാരാളം കളിക്കാൻ എത്തുന്നത് അവധി ദിവങ്ങളിലാണ്'' രഘുവീരൻ കഥ തുടർന്നു ''ഒരു ഞായറാഴ്ച ഞാനും എത്തി. ധാരാളം കുട്ടികറം. അവരെകൊണ്ടു വന്ന മാതാപിതാക്കന്മാർ. വലിയ തിരക്ക്. കൂട്ടം ഇലപ്പടർപ്പുള്ള വള്ളിച്ചെടിയുടെയും, വെട്ടിനിർത്തിയിട്ടുള്ള വള്ളിക്കുടിലുകളുടെയും ഇടയിലൂടെല്ലാം. കുട്ടികറം ഓടിച്ചാടിയും ഒളിച്ചുകളിച്ചും മേളിക്കുന്നു. അവരുടെ ഇടയിൽ ഞാൻ കളികണ്ടു രസിച്ചു. പക്ഷേ എന്റെ ഉന്നം സൗകര്യമായി രഹസ്യമായി ലക്ഷ്യം സാധിക്കുകയാണ്.

''സാധിച്ചു.''

''ഒരു കുട്ടിയുടെ ദേഹത്തു്, കുട്ടി അറിയാതെതന്നെ കുത്തി. സൂചികുത്തുപോലെ അതിനുതോന്നിക്കാണും. കുട്ടി പോലും അത് കണക്കാക്കിയില്ല'

''ഞാൻ ബഞ്ചിൽ വന്നിരുന്നു.''

''അതാ! ഓടിച്ചാടി നടന്നിരുന്ന കുട്ടി വീണുകഴിഞ്ഞു.

''കൂട്ടുകാർ ഓടിയെടുത്തു. അധ്യാപനമ്മമാരും.

''കുട്ടി തളർന്നു ബോധമില്ലാതെ കിടന്നു. അദ്ധ്യാപനമ്മമാർ അതിനെ വാരിയെടുത്തു. മുഖത്തു് വെള്ളം തളിച്ചു. ആളുകൾ തടിച്ചുകൂടി.

''കുട്ടിക്കു് ചലനമില്ല.

''അതിനെ അവർ ആശുപത്രിയിലേക്കുകൊണ്ടു പോയി. ഞാൻ അതുനോക്കിനിന്നു് ആനന്ദിച്ചു''

മാളവിക അയാളുടെ വർണ്ണനകേട്ടു് നിശ്ശബ്ദയായി ഇരുന്നതേയുള്ളു.

''മടങ്ങുമ്പോഴും ഞാൻ ആശുപത്രിയിൽപോയി. വിവരം അറിയുവാൻ. കുട്ടി മരിച്ചിരുന്നു'' സന്തോഷത്തോടെ രഘുവീരൻ പറഞ്ഞു.

''എല്ലാവരും ഡാക്ടറടക്കം കരുതിയതു് പാമ്പുകടിയേററാണു് അതു് മരിച്ചതെന്നായിരുന്നു'' അയാൾ ചിരിച്ചു.'' അതുകൊണ്ടു് ഒച്ചപ്പാടൊന്നും ഉണ്ടായില്ല''

''ഇതെന്തിനു ചെയ്തു?'' അടക്കാനാവാത്ത അമർഷം തോന്നിയതുകൊണ്ടു് മാളവിക ചോദിച്ചു,

''നല്ല ചോദ്യം?'' രഘുവീരൻ ചിരിച്ചു, തൃപ്തിക്കു്''

''തൃപ്തിക്കോ?''

''അതെ''

''പക്ഷേ....''

എന്തു പക്ഷേ?'' ഒന്നും മനസിലാകാത്തമട്ടിൽ അയാൾ ചോദിച്ചു ''വിശപ്പടക്കാൻ എന്തിനു് ആഹാരം കഴിക്കുന്നു? എന്തിനു പായസം കഴിക്കുന്നു? ഐസ്ക്രീം കഴിക്കുന്നു.?

''കൊലപാതകവും അയാൾക്കു് ഇതുപോലെ തൃപ്തി വരുത്താനുള്ള കാര്യം മാത്രം'' മനസിൽ തോന്നിയതു് മാളവിക പുറത്തു പ്രകാശിപ്പിച്ചില്ല,

''നിങ്ങളുടെ ഈ ഏർപ്പാട്' ആരും അറിഞ്ഞിട്ടില്ലല്ലോ?''

''ഇല്ല''

''പിന്നെ ഏറ്റുപറഞ്ഞു്... എന്തിനു്....?''

രഘുവീരൻ ചിരിച്ചു. ''നാം എന്തു ചെയ്താലും അംഗീകാരം കൊതിക്കയില്ലേ?

''തീർച്ചയായും''

''ഞാൻ ചെയ്തതെല്ലാം വിജയിച്ചു. പക്ഷേ എൻെറ മിടുക്ക് ആരെങ്കിലും അറിഞ്ഞോ? അംഗീകരിച്ചോ?''

''ഇല്ല.''

''കാര്യങ്ങൾ അന്യർ അറിയാതെയിരുന്നാൽ, അംഗീകാരമെവിടെ?''

''ഇല്ല''

''മറ്റുള്ളവർക്കു് എൻെറ പ്രവർത്തനം കണ്ടെത്താൻ കഴിഞ്ഞില്ല. അതുകൊണ്ടു് അവരെ അറിയിക്കേണ്ടതു് എൻെറ ആവശ്യമായി. ഇല്ലെങ്കിൽ, എനിക്കു് എൻെറ വിജയത്തിനു് എങ്ങിനെ അംഗീകാരം കിട്ടും?''

''ശരിയാണു്''

''കിട്ടാതായപ്പോൾ ചോദിച്ചുവാങ്ങി'' രഘുവീരൻ ഉത്സാഹത്തോടെ ചിരിച്ചു.

ആ രംഗം മാളവിക ഓർമ്മിച്ചപ്പോൾ, അന്നു് അനുഭവപ്പെട്ട വിസ്മയം ഇപ്പോഴും മനസ്സിൽ കടന്നു വന്നു.

മാളവിക കേസ്ഹിസ്ററിഫയൽ അടച്ചുവച്ചു.

# 15 മഹേച്ഛ എന്ന മരീചിക

ഇലക്ട്രോണിക്സ് ഇൻറലിജൻസ് വിഭാഗത്തിലെ വിദഗ്ദ്ധന്മാർ ഡാ. കമാറിന്റെ വീട് ഗൗരവപൂർവം പരിശോധിക്കുവാൻ തീരുമാനിച്ചു. ചാരപ്രവർത്തനത്തിന്റെ ലക്ഷ്യം സാധിക്കുവാൻ ഏതെങ്കിലും ഉപകരണങ്ങൾ അവിടെ ഇല്ലെന്ന് ഉറപ്പുവരുത്തുവാൻ വേണ്ടിയാണ് സർക്കാർ ഇങ്ങനെ ഒരു നിർദ്ദേശം പുറപ്പെടുവിച്ചത്. ഇക്കാര്യത്തിൽ പൂർണ്ണമായി, അവരുമായി സഹകരിക്കണമെന്നും, അത് രാജ്യതാൽപ്പര്യങ്ങൾക്ക് ആവശ്യമാണെന്നും, അന്യഥാ കരുതരുതെന്നും അദ്ദേഹത്തിനു കിട്ടിയ അറിയിപ്പിൽ പ്രത്യേകിച്ച് എടുത്തു പറഞ്ഞിരുന്നു. അദ്ദേഹത്തിന്റെ സ്വകാര്യ ഫയലുകളോ സാധനങ്ങളോ ഗവേഷണവിവരങ്ങളോ ഒരുതരത്തിലും കാണിച്ചുകൊടുക്കേണ്ടതില്ലെന്നും അതിൽ പ്രസ്താവിച്ചിട്ടുണ്ട്. ഏതെങ്കിലും ചാരവൃത്തിക്ക് സഹായകരങ്ങളായിത്തീർന്നേക്കാവുന്ന ഉപകരണങ്ങൾ ഉണ്ടോ എന്ന് അറിയുക മാത്രമായിരുന്നു പരിശോധനയുടെ ലക്ഷ്യം. എങ്കിലും തന്റെ ''പ്രൈവസി'' യുടെ മേൽ ഉണ്ടായ കൈകടത്തലായിട്ടേ ഡാ. കമാർ അതിനെ വ്യാഖ്യാനിച്ചുള്ളു. പ്രതിഷേധം രേഖപ്പെടുത്തിക്കൊണ്ട് ഉത്തരവിനു വിധേയനാകുന്നു എന്ന് മറുപടിയിൽ അറിയിച്ചു.

''ഡാ. കമാറും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളും ഒരു വ്യക്തിയുടെ കാര്യം മാത്രമായി സർക്കാർ പരിഗണിക്കുന്നില്ല. അത് ദേശീയ പ്രാധാന്യമർഹിക്കുന്ന പ്രവർത്ത

നങ്ങളാണ്. ഗവേഷണത്തിന്റെ ഭദ്രത ഉറപ്പുവരുത്തുക മാത്രമാണ് ലക്ഷ്യം. ഡാ. കുമാറിന്റെ താൽപ്പര്യങ്ങൾതന്നെ അത് ആവശ്യമത്രേ. ഏതെങ്കിലും വിധത്തിൽ അട്ടിമറിയോ ചുഴിഞ്ഞുകയററമോ അവിടെ അനുവദിക്കാവുന്നതല്ലെന്നാണ് സർക്കാരിന്റെ സുചിന്തിതമായ അഭിപ്രായവും മനോഭാവവും. അതുകൊണ്ട് ഇലക്ട്രോണിക് ഇൻറലിജൻസ് വിഭാഗവുമായി പൂർണ്ണമായി സഹകരിക്കണം ''ഇതായിരുന്ന സർക്കാരിൽ നിന്നുലഭിച്ച മറുപടി.

ഈ പരിപാടിയുടെ പശ്ചാത്തലം സർക്കാരിനു ബോധ്യമുണ്ട്. സമ്മാനവസ്തുമായി അദ്ദേഹത്തിനു സിദ്ധിച്ച ട്രാൻസിസ്ററർ റേഡിയോവിൽ നിഗൂഢമായി നിക്ഷേപിച്ചിരുന്ന റിമോട്ട്കൺട്രോൾ ട്രാൻസ്മിററുകളുടെ കഥ ഡാ. കുമാറിനെ അറിയിച്ചു. വിദേശ നയതന്ത്രാലയത്തിലെ ആളുകൾക്ക് അതിൽ പങ്കുണ്ടെന്നും സൂചിപ്പിച്ചു.

ഡാ. കുമാറിന്റെയും മാളവികയുടെയും സാന്നിദ്ധ്യത്തിൽ ഇലക്ട്രോണിക് ഇൻറലിജൻസ് വിഭാഗത്തിലെ വിദഗ്ദ്ധന്മാർ താമസസ്ഥലത്തിന്റെ ഓരോ ഭാഗങ്ങൾ സൂക്ഷ്മ പരിശോധനക്ക് വിധേയമാക്കി. സംശയാസ്പദങ്ങളായ സാധനങ്ങളൊക്കെപരിശോധിച്ചു ടെലിഫോൺ റിസിവർ അഴിച്ചുനോക്കി. അങ്ങിനെ ഓരോന്നും. എങ്ങും ഒന്നിന്റെയും തെളിവുകിട്ടിയില്ല. പ്ളവർവേസ്, ലൈററിന്റെയും ഫാനിന്റെയും സ്വിച്ച് ബോഡുകൾ, കൗതുകസാധനങ്ങൾ എന്നിങ്ങനെ ഓരോന്നും പരിശോധിച്ചു. ഇലക്ട്രോണിക് ഉപകരണം എവിടെയാണ് ഗുപ്തമായിവച്ചുകൂടാത്തതു്? ചാരന്മാരുടെ വിരുതു് നിർണ്ണയിക്കുക വിഷമംതന്നെ.

എന്തെങ്കിലും കണ്ടെത്തുമെന്നുള്ള പ്രതീക്ഷ ഡാ. കുമാറിനു ഉണ്ടായിരുന്നില്ല.

''എൻെറ സമയം കുറച്ചധികം നഷ്ടപ്പെട്ടു എന്നല്ലാതെ ഫലമൊന്നുമില്ല'' സെക്യൂരിററി ചീഫിനോട്ട് അദ്ദേഹം പറഞ്ഞു.

''ഞങ്ങൾക്ക് അതിൽ കുണ്ഠിതമുണ്ട്'' അദ്ദേഹം ഖേദം പ്രകടിപ്പിച്ചു.

''ഗവേഷണശാലയിലെ മുറികൾ പരിശോധിച്ചാൽ പോരെ?'' നിരസത്തോടെ മാളവിക ചോദിച്ചു.

''അതും വേണം. എവിടെയാണ് ഉണ്ടായിക്കൂടാത്തതു?' ചീഫ് സൗമ്യമായി പറഞ്ഞു.

''എൻെറ കിടപ്പു മുറിയിൽ ആരും കടന്നുവരാറില്ല: നിങ്ങളാണ് ആദ്യത്തെ സന്ദർശകർ. ഞാനും എൻെറ ഭാര്യയും കഴിഞ്ഞാൽ'' ഡാ. കുമാർ ചിരിച്ചു. ''ഇത് കിടപ്പുമുറിയാണ്. രഹസ്യമുറിയല്ല''

ശാസ്ത്രജ്ഞൻെറ നേരമ്പോക്കിൽ ചീഫും പങ്കുചേർന്നു.

''പരിശോധിക്കമ്പോൾ എല്ലായിടവും നോക്കണമല്ലോ. ബാത്തുറൂം ഉൾപ്പടെ!'' ചീഫ് ചിരിച്ചു.

''നിങ്ങളുടെ മനോഭാവം രസാവഹം തന്നെ!''

''പ്രതീക്ഷിക്കുന്നിടത്തല്ലല്ലോ രഹസ്യം ഇരിക്കുക'' ചീഫ് വിട്ടില്ല.

''ശരിയാണ്'': ഡാ. കുമാർ തലകുലുക്കി.

പരിശോധന നടത്തിക്കൊണ്ടിരുന്ന ഒരു വിദഗ്ദ്ധൻ എയർ പ്യൂരിഫയർ കയ്യിൽ വച്ചുകൊണ്ടു അവരുടെ സന്നിധിയിലേക്കുവന്നു.

''ഇതു്....'' ചീഫിനെ നോക്കിക്കൊണ്ടു് അയാൾ പറഞ്ഞു.

''എയർ_പ്യൂരിഫയർ! ദുഷിച്ചവായു ശുദ്ധീകരിക്കുന്നുള്ള ഒരു ഉപകരണമാണ്'' മാളവിക പറഞ്ഞിട്ടുചിരിച്ചു.

‚‚ഇതു് കൂടുതൽ പരിശോധനയ്ക്കു് വിധേയമാകണം എന്നുതോന്നുന്നു''- വിദഗ്ദ്ധൻ പറഞ്ഞിട്ടു് ചീഫിനെ നോക്കി,

ഡോ. കുമാറിനു് നേരമ്പോക്കുതോന്നി,

‚‚അതിനുള്ളിൽ....'' വിദഗ്ദ്ധൻ സംശയാലുവായിരുന്നു. പക്ഷേ അയാളെ കാര്യം പൂർത്തിയാക്കാൻ ഇടവരുത്താതെ ഡോ. കുമാർ പറഞ്ഞു–'' പ്യൂരിഫൈയിംഗ് കെമിക്കൽസ്''

‚‚മററു ചിലതും ഉണ്ടെന്നു സംശയിക്കുന്നു''

‚‚എന്തു്?''

‚‚ഡ്രൈ സെൽസ് ഇതിൽ ആവശ്യമുള്ളതല്ല. പക്ഷേ ഉണ്ടു്''

‚‚ഡ്രൈ സെൽസോ?'' മാളവിക അത്ഭുതപ്പെട്ടു.

‚‚അതെ!'' അയാറം പറഞ്ഞുകൊണ്ടു് തുറന്നു. ‚‚ഒരേ തരത്തിലുള്ള മൂന്നെണ്ണം! രണ്ടെണ്ണം സെല്ലുകറംതന്നെ. മറേറതു് ഇലക്ട്രോണിക് ഉപകരണവും''

ഡോ. കുമാർ സ്തംഭിച്ചു നിന്നു.

ചീഫിന്റെ ചുണ്ടിൽ പുഞ്ചിരി കളിയാടി. വിജയത്തിന്റെ ചിരി.

‚‚മിഡ്ജററ്റിമോട്ട് കൺട്രോറംട്രാൻസ്മിററർ!'' വിജയത്തിന്റെ ഊററം പ്രകടിപ്പിച്ചുകൊണ്ടു് വിദഗ്ദ്ധൻ പറഞ്ഞു.

ഡോ. കുമാർ വിസ്മയാധീനനായി മാളവികയെനോക്കി.

‚‚എയർ പ്യൂരിഫയറിൽ ട്രാൻസ്മിററർ!''- മാളവിക അറിയാതെ പറഞ്ഞു. ''അതും ബഡ്റൂമിൽ!''

‚‚രഹസ്യം എവിടെയെല്ലാമാണ് ഉണ്ടായിക്കൂടാത്തതു്?'' ചീഫിനു് സന്തോഷം തോന്നി. ‚‚രഹസ്യം ഇരിക്കുന്നതു് പരസ്യസ്ഥലത്തല്ല''

‚‚ഇതു് കൂടുതൽ പരിശോധനയ്ക്കു് വിധേയമാക്കേണ്ടതുണ്ടു്''- വിദഗ്ദ്ധൻ പറഞ്ഞു.

''എന്തുപ്രയോജനം ഇതുകൊണ്ടു്'' ഡോ. കുമാർ ചോദിച്ചു

''വളരെയുണ്ടു്'' ചീഫു പറഞ്ഞു. ''ഈ മുറിയിൽ നടക്കുന്ന സംഭാഷണം ട്രാൻസ്മിററു ചെയ്യും. ആ ഫ്രീക്വൻസിയിൽ ട്യൂൺ ചെയ്യുന്ന റേഡിയോവിൽ കേൾക്കും. ''ചീഫ് കുസൃതിച്ചിരി ചിരിച്ചിട്ടു പറഞ്ഞു– ''ശാസ്ത്രജ്ഞനും ഭാര്യയും സംഭാഷണം നടത്തുന്നതു് അവരുടെ ഗവേഷണത്തെക്കുറിച്ചായിക്കൂടെന്നില്ലല്ലോ. അതിൽനിന്നു് വല്ല വിവരങ്ങളും നേടാനും കഴിഞ്ഞെന്നുവരാം. ഇല്ലേ?''

ശരിയാണു്. ഞങ്ങൾ പ്രേമസല്ലാപം നടത്താറില്ല. നേരമ്പോക്കുപോലെ ഡോ, കുമാർ പറഞ്ഞു.

''അതുതന്നെയായിരിക്കാം ഈ ട്രാൻസ്മിററർ നിക്ഷേപിച്ച ആളിൻെറ ലക്ഷ്യവും. ശാസ്ത്രവിവരങ്ങൾ വല്ലതും ചോർത്തുക''

ഡോ. കുമാറിനു് വിസ്മയം അടക്കാൻ കഴിഞ്ഞില്ല.

''കിടപ്പറയിലും എനിക്കു പ്രൈവസിയില്ല'' അദ്ദേഹം ഖേദം രേഖപ്പെടുത്തി.

ചീഫ് പുഞ്ചിരിച്ചതേയുള്ളു.

''അങ്ങയുടെ കിടപ്പറയും സുരക്ഷിത കേന്ദ്രമല്ലെന്നു തോന്നുന്നു'' ഗൗരവം വിടാതെ ചീഫ് പറഞ്ഞു. ''ചാരന്മാർക്കു് ഇത്തരം ഉപകരണങ്ങളുടെ സഹായത്താൽ എവിടെയാണു് നുഴഞ്ഞു കടക്കാൻ കഴിയാത്തതു് എവിടത്തെ സംഭാഷണമാണു് കേൾക്കാൻ സാധിക്കാത്തതു്!'' സ്വൽപ്പനേരത്തെ നിശ്ശബ്ദതയ്ക്കു ശേഷം ചീഫ് തുടന്നു്– ''ഇവിടെ ഇതു പ്രതീക്ഷിച്ചില്ല. എത്രനാളായി ഈ എയർ പ്യൂരിഫയർ ഇവിടെ വച്ചിട്ടു്?''

''ഓർമ്മയില്ല. കുറെ നാളായിക്കാണും'' മാളവികയാണു് മറുപടിപറഞ്ഞതു്.

''എവിടെ നിന്നുകിട്ടി?''

''വാങ്ങിച്ചതല്ല''

''ആരോ സമ്മാനിച്ചതാണ്'' ഡാ. കുമാർ പറഞ്ഞു.

''ഇങ്ങനെയുള്ള സാധനങ്ങൾ വാങ്ങുന്ന പതിവില്ല'' മാളവിക ആലോചിച്ചുകൊണ്ടു പറഞ്ഞു. ''വല്ലവരും സമ്മാനിച്ചതുകൊണ്ട്, വച്ചു. ഇതിന്റെ ആവശ്യം തന്നെയില്ല''

''ഒരിടത്തും ഒന്നും തുറന്നു സംസാരിക്കാൻ സാധിക്കയില്ലെന്നുവന്നാൽ....?'' ഡാ. കുമാർ ഉറക്കെ ചിന്തിക്കുകയായിരുന്നു.

''പ്രധാനപ്പെട്ട വ്യക്തികളുടെ പരാധീനതയാണതു'' ചീഫ് ചിരിച്ചു കൊണ്ടു പറഞ്ഞു.

ഇലക്ട്രോണിക് ഇൻലിജൻസ് വിഭാഗക്കാർക്ക് ഉത്സാഹം വർദ്ധിച്ചു. ഗവേഷണശാലയിലും തിരച്ചിൽ നടത്തി ഓരോ കോണും മൂലയും അവരുടെ പരിശോധനയ്ക്കു വിധേയമായി. ഗവേഷണമുറിയിലെ എയർക്കൂളറിൽ ഒളിച്ചുവച്ചിരുന്ന ട്രാൻസ്മിററും അവർ കണ്ടെടുത്തു.

ഡാ. കുമാർ ആദ്യം പ്രതിഷേധം ഉയർത്തിയത് ആത്മവിശ്വാസംകൊണ്ടായിരുന്നു. ഇൻറലിജൻസ് വിഭാഗക്കാർ കണ്ടെടുത്ത ട്രാൻസ്മിററുകൾ അദ്ദേഹത്തിന്റെ ഭദ്രതാബോധം പുനഃപരിശോധന ചെയ്യുവാൻ പ്രേരിപ്പിച്ചു. സർക്കാരിന്റെ നയംശരിയാണെന്നും തെളിഞ്ഞു.

ഡാ. കുമാർ കൂടുതൽ ജാഗ്രതയോടെ വർത്തിക്കുവാൻ നിർബന്ധിതനായി.

ഇൻറലിജൻസ് വിഭാഗക്കാർക്ക് തങ്ങളുടെ വിജയങ്ങളിൽ സംതൃപ്തി വന്നു. ചാരപ്രവർത്തന പദ്ധതികൾ പരാജയപ്പെടുത്തുവാൻ സാധിച്ചു. പക്ഷേ അതിൽ ഏർപ്പെട്ടിരുന്നവരെ പിടികിട്ടിയില്ല. ആ നിരാശ അവശേഷിച്ചു. പിടികൂടുവാനുള്ള പ്രവർത്തനം പരിത്യജിച്ചില്ല.

കുറെയൊക്കെ നിസ്സംഗതഭാവത്തോടെ ഈ സംഭവങ്ങളെ ഡാ. കുമാർ നേരിട്ടു. അതിനെക്കുറിച്ച് കൂടുത ൽചിന്തിക്കുന്ന

തിനു് ആഗ്രഹമുണ്ടായില്ല. ഗവേഷണ പ്രവർത്തനങ്ങളുടെ വിജയ പരിസമാപ്തി മാത്രമായിരുന്നു ലക്ഷ്യം. ആരൊക്കെ എന്തൊക്കെ ചെയ്താലും ഗവേഷണത്തിൻെറ മുഖ്യങ്ങളായ വിവരങ്ങൾ അന്യർക്കു് സിദ്ധിക്കുമെന്നു് അദ്ദേഹം കരുതിയില്ല.

ഇൻറലിജൻസ് പരിശോധന കഴിഞ്ഞിട്ടു് നാലുദിവസം ആയിരിക്കുന്നു. വിവരങ്ങൾ അപൂർവം ചിലർ മാത്രമേ അറിഞ്ഞിരുന്നുള്ളു. ശേഖരപിള്ളയും ലളിതയും വിവരങ്ങൾ അറിയുകയുണ്ടായി, ശാന്തനും കാര്യം അറിയാൻ ഇടയായി. അതോടെ അയാൾ ചിന്താനിമഗ്നനായി. താൻ കുടുങ്ങിപ്പോയേക്കുമോ എന്നു ഭയവും ആശങ്കയും വിട്ടുപിരിഞ്ഞില്ല.

അത്താഴം കഴിഞ്ഞു് ഡാ. കുമാറും മാളവികയും വിശ്രമാർത്ഥം സ്വീകരണമുറിയിൽ ഇരിക്കുകയായിരുന്നു. പത്രങ്ങളും ആനുകാലിക പ്രസിദ്ധീകരണങ്ങളും മറിച്ചുനോക്കി അനായാസമായി കഴിയാൻ കിട്ടിയ അവസരം.

ടെലിഫോൺ മണി മുഴങ്ങി.

മാളവികയാണു് ഫോൺ എടുത്തതു്.

''അതെ! ഡാ. കുമാറിൻെറ വീടാണു്'' സെക്യൂരിററി വിഭാഗക്കാർ അനുവദിക്കാറുള്ള ഫോൺകാൾ മാത്രമേ അവർക്കു് കിട്ടാറുള്ളു. ഒട്ടുമുക്കാലും കാളുകൾ അവർ തന്നെ വേണ്ടതു പറഞ്ഞു് തീർക്കുകയാണു പതിവു്. കിട്ടുന്ന കാൾ എന്തെങ്കിലും പ്രാധാന്യമുള്ളവയായിരിക്കുമെന്നു നിശ്ചയമുണ്ടു്.

''ഒരു അത്യാഹിതത്തെക്കുറിച്ചു്...''

''എന്തു്?'' മാളവിക പരിഭ്രമിച്ചു ചോദിച്ചു,

''ശേഖരപിള്ളയെ അറിയിക്കണം''

''ശേഖരപിള്ളയെയോ?''

''അതെ''

''ശേഖരപിള്ളയുടെ മകളുടെ ഭർത്താവ്....''

''ശാന്തനോ?''

''അതെ! ശാന്തൻ തന്നെ. ഒരു കാറപകടത്തിൽ....''

''എന്ത്?''

''കാറപകടത്തിൽപെട്ട്''

''എവിടെ?'' മാളവിക ശ്വാസമടക്കി ചോദിച്ചു. അവൾ പതറി. ''ആരാണ് സംസാരിക്കുന്നത്?''

''ഗവൺമെൻറ് ഹോസ്പിററലിൽ നിന്നാണ്''

''വ്യക്തമായി പറയൂ'' ശാസനാരൂപത്തിലാണ് അവൾ പറഞ്ഞത്.

''എന്താണ്?'' മാളവികയുടെ പരിഭ്രമം കണ്ടപ്പോൾ ഡാ. കുമാർ പത്രം മടക്കി ചോദിച്ചു.

''ശാന്തൻ കാറപകടത്തിൽ പെട്ടു''- ഫോണിൻെറ റസീവർ പൊത്തിക്കൊണ്ട് ഡാ, കുമാറിനെ നോക്കി മാളവിക പറഞ്ഞു.

''വീട്ടിലേക്ക് മടങ്ങുന്ന വഴിക്ക്. പോലീസിൻെറ സഹായത്തോടെ ആശുപത്രിയിലാക്കി. വിവരം ഉടനെ ശേഖരപിള്ളയെ അറിയിക്കണം അവിടെ കാണുമെന്നാണറിയുന്നതു''-ഫോണിൽ കൂടി വന്ന വാക്കുകൾ മാളവിക ശ്രദ്ധിച്ചു.

''അറിയിക്കാം''

ഫോൺ ഡിസ്കണക്ട് ചെയ്തു കഴിഞ്ഞു.

റിസീവർ വച്ചുകൊണ്ട് മാളവിക പറഞ്ഞു- ''ശാന്തൻ ആശുപത്രിയിലാണെന്നു്. ശേഖരപിള്ളയെ ഉടനെ അറിയിക്കണം''

''എന്ത്'' ഡാ. കുമാർ പരിഭ്രമിച്ചു.

''ആസന്ന നിലയിലാണത്രേ!'' മാളവിക ശേഖരപിള്ളയെ വിളിച്ചുവരുത്തി വിവരം അറിയിച്ചു.

അയാരം വിവശനായി. ഡാ. കുമാറിൻെറ കാറിൽ ആശുപത്രിയിലേക്ക് അയച്ചു.

ശേഖരപിള്ള ആശുപത്രിയിൽ എത്തുമ്പോരം ശാന്തനെ എമർജൻസി ഓപ്പറേഷനു വിധേയനാക്കാൻ തിയേററിലേക്ക് കൊണ്ടുപോയിക്കഴിഞ്ഞിരുന്നു.

ആഫീസിൽനിന്ന് ശാന്തൻ ശശിഭൂഷണൻെറ വീട്ടിൽ ചെന്നിരുന്നെന്നും അവിടെനിന്ന് അൽപം അമാന്തിച്ചാണു മടങ്ങിയതെന്നും ശശിഭൂഷൺ അറിയിച്ചു. വഴിയിൽവച്ച് അപകടത്തിൽപ്പെട്ടു. അവശനായി. ബോധരഹിതനായി. പോലീസ് വാഹനത്തിലാണത്രേ ആശുപത്രിയിൽ എത്തിച്ചത്. ഇത്രയും വിവരങ്ങരം വിഷാദപൂർവം ശേഖരപിള്ളയെ ശശിഭൂഷൺ അറിയിച്ചു.

''ഉടനെ ശസ്ത്രക്രിയക്ക് വിധേയനാക്കിയാലെ എന്തെങ്കിലും ആശക്കുവഴിയുള്ളു. എന്ന് ഡാക്ടറന്മാർ തീരുമാനിച്ചു'' ശശിഭൂഷൺ പറഞ്ഞു- ''കൊണ്ടുപോയിരിക്കുകയാണ്.''

പതിനൊന്നുമണി കഴിഞ്ഞപ്പോരം ഓപ്പറേഷൻ തിയേററിൽനിന്ന് ഒരു ഡാക്ടർ പുറത്തുവന്നു.

''ആശയ്ക്കു വകയില്ല''- ഡാക്ടർ അറിയിച്ചു.

ആരും ഒന്നും മിണ്ടിയില്ല

ശേഖരപിള്ള പ്രജ്ഞയററു ചാഞ്ഞു. ശശിഭൂഷൺ അയാളെ താങ്ങി. അടുത്തുകിടന്നിരുന്ന ബഞ്ചിൽ കിടത്തി.

ഏതാണ്ട് പതിനൊന്നേമുക്കാൽ മണിയായപ്പോരം ശാന്തൻെറ മൃതദേഹം സ്ട്രെച്ചറിൽ പുറത്തേക്കു കൊണ്ടുവന്നു.

സ്വബോധം വീണപ്പോൾ ശേഖരപിള്ള കണ്ടതു് ശാന്തൻെറ ജഡമായിരുന്നു....

നടപടിക്രമങ്ങരം പൂർത്തിയാക്കിയശേഷം അംബുലൻസ് വനിൽ മൃതദേഹം വീട്ടിലേക്ക് നീക്കംചെയ്തു.

മാളവികയും ഡാ: കുമാറും അവിടെ എത്തി. ലളിത യേയും ശേഖരപിള്ളയേയും സമാശ്വസിപ്പിക്കുവാൻ അവർക്കും സാധിച്ചില്ല.

മൃതദേഹം യഥാവിധി സംസ്കരിക്കുവാൻ ഏർപ്പാട്ട പൂർത്തിയാക്കിയശേഷം അവർ മടങ്ങി...

ലളിതയേയും ശാന്തനെയും സെക്യൂരിററി വിഭാഗക്കാർ രണ്ടുദിവസം മുമ്പ് ചോദ്യം ചെയ്ത വിവരം അവിടെ വച്ചാണ് ഡാ. കുമാറും മാളവികയും അറിഞ്ഞത്.

ശാന്തന്റെ മരണം തീരെ ആകസ്മികമായ സംഭവമാണെന്ന് സെക്യൂരിററി വിഭാഗക്കാർ കരുതിയില്ല. ചാര പ്രവർത്തനവുമായി ശാന്തന് വല്ല ബന്ധവുമുണ്ടായിരുന്നോ? ഉണ്ടായിരുന്നെങ്കിൽ അയാളുടെ അപകടമരണം, ആരുടെയെങ്കിലും പരിപാടിയനുസരിച്ചുള്ള പ്രവർത്തനത്തിന്റെ ഭാഗമായിരിക്കും. രംഗത്തുനിന്ന് അയാളെ നീക്കം ചെയ്യുന്നതിന് കരുതികൂട്ടിയുള്ള പ്രവർത്തനം. അയാരം ഇല്ലാതായാൽ ചാര ശൃംഖലയിലെ പ്രധാന കണ്ണി ഒഴിവാകും. മററുള്ളവർ രക്ഷപ്പെടും.....

ഇതായിരുന്നു ഇൻറലിജൻസ് വിഭാഗക്കാരുടെ നിഗമനം. അവർ അന്വേഷണം ഊർജ്ജിതപ്പെടുത്തി.

# 16 വെല്ലുവിളി

ചികിൽസയ്ക്കുശേഷം തിരിച്ചുകൊണ്ടുവന്ന രഘുവീരനെ കർശനമായി സൂക്ഷിക്കണമെന്നും അയാളുടെ പെരുമാററം സമഗ്രമായി നിരീക്ഷിക്കണമെന്നും സർക്കാരിൽനിന്ന് നിർദ്ദേശമുണ്ടായി. അത് അത്യന്തം രഹസ്യമായ അനുശാസനമായിരുന്നു. ഓരോമാസവും അയാളെ സംബന്ധിച്ചുള്ള വിദഗ്ദ്ധമായ റിപ്പോർട്ട് എത്തിച്ചു കൊള്ളണ്ടതാണെന്നും വ്യക്തമാക്കി. വസ്തുനിഷ്ടങ്ങളായ വിവരങ്ങളെ ആസ്പദമാക്കി തയ്യാറാക്കുന്ന വസ്തുതകളായിരിക്കണം അതിലുള്ളത്, രഘുവീരന് എന്തു ''ചികിത്സ''യാണ് ചെയ്തതെന്നോ ആരാണ് അത് നടത്തിയതെന്നോ ഒരു സൂചനയുമുണ്ടായിരുന്നില്ല. അതെല്ലാം ഏററവും രഹസ്യമായിട്ടാണ് വച്ചിരുന്നത്, മുൻവിധിയ്ക്കോ അഭിപ്രായങ്ങൾക്കോ ഇടയൊന്നുമില്ലാത്ത ഉദ്യോഗസ്ഥന്മാരെയും മന:ശാസ്ത്രജ്ഞനെയും ഇതിനുവേണ്ടി പ്രത്യേകം നിയോഗിച്ചു. അഭിന്നനിഷ്ഠയുള്ളവരെന്ന് പ്രശസ്തരായ വ്യക്തികളായിരുന്നു അവർ.

ജയിലിലെ ഉദ്യോഗസ്ഥന്മാർ പഴയ രഘുവീരനെയല്ല കാണാൻ തുടങ്ങിയതു്. ബുദ്ധിശക്തിക്ക് ഒരു കോട്ടവുമില്ലാത്ത, ചിന്താശേഷിയുള്ള സാത്വികനായ മനുഷ്യൻ. അതിനനുസരണമായ സവിശേഷതകൾ പെരുമാററക്രമങ്ങളിൽ

ദൃശ്യമായി. ഇത്രയും കാലം ജയിൽ വാർഡൻമാർ ഭയാശങ്കകളോടെയാണ് രഘുവീരനെ സമീപിച്ചിരുന്നതും |കൈകാര്യം ചെയ്തിരുന്നതും. ഏററവും അപകടകാരിയായി അയാളെ പരിഗണിച്ചിരുന്നു. മൂന്നു നാലുതവണ ജയിൽചാടാൻ ശ്രമിച്ച കൊലപ്പുള്ളി. ദാക്ഷിണ്യത്തിൻെറയും ദയയുടെയും ഭാവങ്ങൾ കാണാൻ കഴിഞ്ഞിട്ടില്ലാത്ത മനോഭാവക്കാരൻ. ഏകാന്തതാപ്രേമി എന്നാൽ സംസ്കാരചിത്തനായ ഒരു വ്യക്തിയുടെ ലക്ഷണങ്ങൾ ഇന്നു പ്രകടമാകാറുണ്ട്.

''എന്തിനാണ് എന്നെ ഇവിടെ ഇട്ടിരിക്കുന്നത്'' ജയിൽ വാർഡൻമാരോട് രഘുവീരൻ ചോദിക്കുക പതിവായി. ഹീനകൃത്യങ്ങൾക്ക് പേരുകേട്ട ഒരാളിൽനിന്ന് പ്രതീക്ഷിക്കാവുന്ന ചോദ്യമല്ലായിരുന്നു അത്. മുമ്പ് ഇങ്ങനെ ഒരു ചോദ്യം അയാളിൽ നിന്നു പൊന്തിവന്നിട്ടുള്ളതായി ഓർമ്മയില്ല. അയാളുടെ പുതിയ ഏതോ അടവായിരിക്കും ഇതെന്നാണ് അവർ വ്യാഖ്യാനിച്ചത്. ജയിൽ ചാടാനുള്ള പുതിയ വിദ്യകൾ രൂപം കൊള്ളിക്കുകയാണോ? അവർ സംശയിച്ചു. ജാഗ്രത പാലിച്ചു.

അയാൾ മാനസിക വിഭ്രാന്തിക്ക് വിധേയനാകുകയാണോ? അവർ സംശയിച്ചു മനോരോഗചികിൽസാ വിദഗ്ധനായ ശാസ്ത്രജ്ഞനെ വിവരം അറിയിച്ചു.

രഘുവീരനോടുതന്നെ അയാളുടെ പൂർവകാലകഥകൾ പറയാനോ ഓർമ്മിപ്പിക്കുവാനോ ആരും ഒരുമ്പെട്ടില്ല. അതിൻെറ ആവശ്യമെന്തു്? അയാൾക്ക് അറിവില്ലാത്ത വല്ലതുമുണ്ടോ? ഇതായിരുന്നു വാർഡൻമാരുടെ മനോഭാവം

പലസന്ദർഭങ്ങളിൽ ദീർഘനേരം രഘുവീരനുമായി മനഃശാസ്ത്രജ്ഞൻ പലതും ചർച്ച ചെയ്യുന്നതു് പതിവായി. സംഭാഷണങ്ങളിൽ സംബന്ധിക്കുവാൻ അയാൾക്ക് എന്തു

താൽപ്പര്യമാണ്! വിവാദങ്ങളിൽ ഏർപ്പെടുവാൻ എത്ര ഉ ത്സാഹമാണ്. അയാളിൽനിന്ന് ഉൽഭവിക്കുന്ന ചിന്തക ളും ആശയങ്ങളും കനപ്പെട്ടവയായിരുന്നു. ഏകാന്തത അയാരം വെറുത്തു. മന:ശാസ്ത്രജ്ഞനു് പലപ്പോഴും അതിശയംതോ ന്നി. അയാളുടെ സാങ്കേതിക പരിജ്ഞാനത്തെപ്പററി

മുമ്പു ആരും അയാളുമായി സമ്പർക്കത്തിനുപോലും തു നിഞ്ഞിരുന്നില്ല. സംഭാഷണം ചെയ്യാൻ ശ്രമിച്ചിട്ടില്ല. വി മുഖതയും വിരോധവും പ്രത്യക്ഷമായി പ്രദർശിപ്പിച്ചിരുന്ന വ്യക്തിയോടു ആർക്കു് അടുക്കുവാൻ ആഗ്രഹം വരും?

മന:ശാസ്ത്രജ്ഞൻ അയാളുടെ സംഭാഷണ ചാതുര്യം കണ്ടു് വിസ്മയിച്ചു: വാചലതയിൽ ആകൃഷ്ടനായി. സാങ്കേതി ക വിഷയങ്ങളിലുള്ള അവഗാഹം അതിശയിപ്പിച്ചു അയാളു മായി വിവാദം നടത്തുന്നതു് അനർഘമായ അനുഭവമായി തോന്നി. അയത്നലളിതമായ ഭാഷയിൽ അത്യന്തം സങ്കീ ർണ്ണങ്ങളായ ശാസ്ത്രവിഷയങ്ങരംപോലും അയാരം കൈകാര്യം ചെയ്യും. ഇതുപോലെയുള്ള ഒരു യുവാവിനെ കാണാൻ ന ന്നേ വിഷമിക്കും എന്നാണ് മന:ശാസ്ത്രജ്ഞനു് അനുഭവപ്പെ ട്ടതു്! അദ്ദേഹത്തിനുണ്ടായ മതിപ്പിനെപ്പററി പഴയവാർഡ്ഡ ന്മാർക്കു് വിശ്വാസം വന്നില്ല.

രഘുവീരനെപ്പററി ഇങ്ങനെ തോന്നാനൊക്കുമോ? അവ രുടെ അനുഭവങ്ങരം എത്രയോ ഭിന്നമാണ്! വാർഡ്ഡന്മാർ പറഞ്ഞതു് ശരിയാണെങ്കിൽ എന്തൊരു വലിയ മാററമാണ് ഇയ്യാളിൽ വന്നിരിക്കുന്നതു്. സംഭാഷണം ചെയ്യുമ്പോരം ആത്മാർത്ഥതയും സത്യസന്ധതയും പ്രകടമായിരുന്നു. കാപട്യത്തിൻെറയോ അഭിനയത്തിൻെറയോ ഛായ എങ്ങും കണ്ടിട്ടില്ല. അൽഭുതമുളവാക്കുന്ന മാററം!

രഘുവീരനെസംബന്ധിച്ചുള്ള സമഗ്രമായ റിപ്പോർട്ടു് മാസംതോറും അയച്ചുകൊണ്ടിരുന്നു. അതു് പലതലത്തിലുള്ള

ഉദ്യോഗസ്ഥന്മാരും വിദഗ്ദ്ധന്മാരും പരിശോധിക്കുകയും വിലയിരുത്തുകയും പതിവായിരുന്നു. റിപ്പോർട്ടിലെ വിവരങ്ങൾ അവിശ്വസനീയമാംവണ്ണം വിസ്മയാവഹങ്ങളായിരുന്നു. അവയെ അടിസ്ഥാനമാക്കി തയ്യാറാക്കിയ രേഖകൾ മന്ത്രിസഭയുടെ പരിചിന്തനത്തിനു സമർപ്പിച്ചു. ഒരു വിശേഷാൽ യോഗത്തിൽ അതു് ചർച്ചയ്ക്കു വച്ചു. ശാസ്ത്രീയമായ കാര്യങ്ങളിൽ മന്ത്രിസഭയെ ഉപദേശിക്കുവാൻ രൂപീകൃതമായിരുന്ന ഉന്നത വിദഗ്ദ്ധസമിതിയാണു് അതു് അവതരിപ്പിച്ചതും വിശദീകരിച്ചതും.

ഡാ. കുമാറിന്റെ പരീക്ഷണത്തിനു് വിധേയനായ വ്യക്തിയാണു് രഘുവീരനെന്ന വസ്തുത ഈ വിദഗ്ദ്ധസമിതിക്കും അറിവായിരുന്നില്ല, മന്ത്രിസഭാംഗങ്ങളിൽ ചിലർ മാത്രമേ അതു് അറിഞ്ഞിട്ടുള്ളു. രഘുവീരനെ പരീക്ഷണത്തിനു വിട്ടുകൊടുത്തതു് അസാധാരണമായ കാര്യമായിരുന്നതിനാൽ എല്ലാം ഗോപ്യമായി സൂക്ഷിച്ചതാണു്. ആപൽശങ്ക അവരെ ഗ്രസിച്ചിരുന്നു തങ്ങൾ സ്വീകരിച്ച നടപടി ന്യായീകരിക്കത്തക്ക വസ്തുതകൾ ലഭ്യമാകുമോ എന്നതായിരുന്നു അവരുടെ ആശങ്ക. ഒരു മനുഷ്യനെ– രാജ്യത്തിലെ ഒരു പൗരനെ– ശാസ്ത്രപരീക്ഷണത്തിനുള്ള കരുവായി വിട്ടുകൊടുക്കുവാൻ ഒരു രാജ്യത്തിനുപോലും അവകാശമുണ്ടോ എന്നതായിരുന്നു അന്നു് അവർ അഭിമുഖീകരിച്ച ബൃഹത്തായ പ്രശ്നം. അതുകൊണ്ടു് അതിന്റെ ഗോപ്യത പരിപാലിക്കുവാൻ പരമാവധി നടപടികളും കൈക്കൊണ്ടിരുന്നു.

തികച്ചും അനുകൂലമായ, അഭിമാനകരമായ, വിധത്തിലാണു് പരീക്ഷണം പര്യവസാനിച്ചിട്ടുള്ളതെന്നു് ബോദ്ധ്യമായതോടെ മന്ത്രിസഭയിലെ ഉന്നതാധികാരസമിതിയുടെ ആത്മവീര്യം ശക്തിപ്പെട്ടു. ആശങ്ക വളരെ കുറഞ്ഞു.

അന്തിമ റിപ്പോർട്ട് പരിഗണിക്കുവാൻ സമ്മേളിച്ചപ്പോരം ഉന്നതാധികാരസമിതിയിലെ മന്ത്രിമാർ മാത്രമേ ഉണ്ടായിരുന്നുള്ളു. അതി പ്രധാനങ്ങളായ നയരൂപീകരണത്തിനു ബന്ധപ്പെട്ട മന്ത്രിസഭാകമ്മററി. രംഘുവീരനിൽ ദൃശ്യമായ മാററങ്ങരം അവരെ സന്തുഷ്ടരാക്കി. ആഹ്ളാദത്തിൻെറ വേലിയേററം സഭയിൽ ദൃശ്യമായി. ഡാ. കുമാറിൻെറ കണ്ടുപിടുത്തങ്ങളുടെ മഹത്തായ പ്രാധാന്യവും ബഹുമുഖത്വവും സംശയാതീതമായി. സമൂഹത്തിൽ ഈ കണ്ടുപിടുത്തം വരുത്തുവാൻ ഇടയുള്ള മഹാപരിവർത്തനത്തിൻെറ ബീജങ്ങരം അതിൽ ദർശിച്ചു. സമൂഹം നാളിതുവരെ നിലനിർത്തിവന്ന സദാചാരമര്യാദകളിൽ പലതിനേയും തിരുത്തുവാൻ അതു കളമൊരുക്കും. പുതിയ സമൂഹ സൃഷ്ടിക്കുള്ള സംവിധാനം അതു രൂപവൽക്കരിക്കും. ഒരു ബൃഹത്തായ പരിവർത്തനത്തിൻെറ മുന്നോടിയാണതു്.

ഡാ. കുമാറിൻെറ പ്രയത്നങ്ങളെ വാചാലമായി വാഴ്ത്തുവാൻ മന്ത്രിമാർ മൽസരിച്ചു!

അടുത്തദിവസം ക്യാബിനററ് കമ്മററിയുടെ യോഗത്തിൽ സംബന്ധിക്കുവാൻ ഡാ. കുമാറിനെ പ്രത്യേകമായി ക്ഷണിച്ചുവരുത്തി. വിശിഷ്ടാതിഥിയായി അദ്ദേഹത്തെ സ്വീകരിച്ചു ഉപചരിച്ചു. ക്യാബിനററു മുറിയിൽ അത്യന്തം രഹസ്യമായി ചേർന്ന യോഗമായിരുന്നു അതു്. മന്ത്രിസഭ രൂപീകരിച്ചു് ഭരണാധികാരം ഏററ രാഷ്ട്രീയ കക്ഷിയുടെ ഏററവും സമുന്നതരായ നേതാക്കന്മാരായ മന്ത്രിമാർ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. അവരാണ് പാർട്ടിതലത്തിലും സർക്കാർ തലത്തിലും പരമാധികാരം പ്രയോഗിച്ചിരുന്ന വ്യക്തികൾ.

''ഇവിടെ യോഗം ചേർന്നിരിക്കുന്നതു് ഡാ. കുമാറിനെ അദ്ദേഹത്തിൻെറ മഹത്തായ വിജയത്തിൽ അനുമോദിക്കുവാ

നാണ്'' മുഖ്യമന്ത്രി പറഞ്ഞു- ''ജീവശാസ്ത്രത്തിന്റെ ചരിത്രത്തിൽ ഇതു പോലെ ഒരു സംഭവം ഉണ്ടായിട്ടില്ല. നമ്മുടെ ശാസ്ത്രജ്ഞൻ ഇത് സാധിച്ചതിൽ നമുക്ക് അഭിമാനമുണ്ട്. മനുഷ്യന്റെ ഭാവിഭാഗധേയത്തെ മാത്രമല്ല ജീവജാലങ്ങളുടെ ഭാവിതന്നെ മനുഷ്യന്റെ മുഷ്ഠിക്കുള്ളിൽ കൊണ്ടുവരുവാൻ ഇതു വഴിയുണ്ടാക്കിയിട്ടുണ്ട്. മുഖ്യമായ ഒരു വഴിത്തിരിവാണിതു''' ഡാ. കുമാറിനെ നോക്കിക്കൊണ്ടാണ് അദ്ദേഹം സംസാരിച്ചതു്. ''ഈ കണ്ടുപിടുത്തത്തിന്റെ സൂക്ഷിപ്പുകാരൻ ഇനം ഡാ. കുമാറാണ്. അതുകൊണ്ട് അദ്ദേഹം അതിമാനുഷനമാണ്. എന്നാൽ ദൂരവ്യാപകങ്ങളായ ബഹുമുഖവ്യതിയാനങ്ങൾ വരുത്തുവാൻ സാധ്യതയുള്ള ഈ കണ്ടുപിടുത്തങ്ങളുടെ, വിശദാംശങ്ങൾ ഭദ്രമായി സൂക്ഷിക്കുവാനും പ്രയോഗിക്കുവാനും, അതിന്റെ കസ്റ്റോഡിയൻ ആയിത്തീരുവാൻ പാർട്ടിക്ക ആഗ്രഹമുണ്ട്''' തികഞ്ഞ ഗൗരവത്തോടുകൂടിയാണ് അദ്ദേഹം അതു പ്രസ്താവിച്ചതു്.

ഡാ: കുമാറിന്റെ മുഖം മങ്ങി. ഹൃദയത്തിൽ ഞെട്ടലുണ്ടായി. മനസ്സിൽ ഉളവായ പരിഭ്രമം പുറത്തു പ്രകടമാകാതിരിക്കുവാൻ നന്നേ പാടുപെട്ടു.

''പാർട്ടിയുടെ സ്വത്തായി, പ്രത്യേകാധികാരമായി അവ നിക്ഷിപ്തമാകണം.'' മുഖ്യമന്ത്രിയുടെ വാക്കുകൾ അപായ സൂചകമായി ഡാ. കുമാറിനു തോന്നി.

''ഈ വിശേഷാവകാശം ഏതു വിധത്തിൽ വിനിയോഗിക്കണമെന്നും ഏതുപ്രകാരം നിർണ്ണയിക്കണമെന്നും തീരുമാനിയ്ക്കേണ്ട ഉന്നതാധികാരകേന്ദ്രം പാർട്ടിയായിരിക്കണമെന്നും ഞങ്ങൾക്ക് ആഗ്രഹമുണ്ട്''' അദ്ദേഹം ഡാ. കുമാറിനെ നോക്കിക്കൊണ്ടു് തുടർന്നു'' കണ്ടുപിടുത്തങ്ങളുടെ വിധാതാവ് ഡാ. കുമാറാണ്. അവയുടെ ഫലങ്ങൾ അനുഭവിക്കുന്നതും അനുഭവിക്കേണ്ടതും സമൂഹവും അങ്ങിനെ രാജ്യത്തി

ലെ ജനങ്ങളും ഇത് എൻെറ വ്യക്തിപരമായ അഭിപ്രായമല്ല പാർട്ടിയുടെതാണ്''

ഇതു് ഡാ. കുമാർ തീരെ പ്രതീക്ഷിച്ചതായിരുന്നില്ല. ക്ഷണിച്ചുവരുത്തിയതും സൽക്കരിച്ചതും അനുമോദിച്ചതും എല്ലാം ഈ വസ്തുത സംശയരഹിതമായി അറിയിക്കുവാനായിരുന്നു എന്നു് സ്പഷ്ടമാണ്. അദ്ദേഹം കുഴങ്ങി.

''ഡാ കുമാറിൻെറ മറുപടികേൾക്കാൻ ....ഞങ്ങൾ കാത്തിരിക്കുന്നു'' മുഖ്യമന്ത്രി ഉപവിഷ്ടനായി.

ഭാരിച്ച നിശ്ശബ്ദത മുറിയിൽ നിറഞ്ഞു നിന്നു.

നിമിഷങ്ങൾ നീങ്ങിക്കൊണ്ടിരുന്നു.

ഡാ. കുമാർ പ്രതിമ പോലെ മരവിച്ചിരിക്കുകയാണ്.

എല്ലാവരുടെയും നോട്ടം അദ്ദേഹത്തിൽ കേന്ദ്രീകരിച്ചു.

ഡാ. കുമാർ എഴുനേററു് നിന്നു. വാക്കുകൾ പുറത്തുവരുന്നില്ല.

സമാഹരിക്കാവുന്ന എല്ലാ ശക്തികളും സഞ്ചയിച്ചു് അദ്ദേഹം പറഞ്ഞു. ''എന്നെ പ്രശംസിച്ചതിനും അനുമോദിച്ചതിനും ഞാൻ നന്ദിയുള്ളവനാണ്'' ഗൽഗദകണ്ഠനായി തുടർന്നു-''എൻെറ കണ്ടുപിടുത്തങ്ങളുടെ അമൂല്യ സ്വഭാവത്തെക്കുറിച്ചു് എല്ലാവരും ബോധവാന്മാരാണെന്നറിഞ്ഞതു് ആശ്വാസ പ്രദമാണ്. എൻെറ ഭാഗ്യമാണ്. നന്ദി''

അദ്ദേഹം കുപ്പുകയ്യോടെ ഇരിപ്പടത്തിൽ ഇരുന്നു.

''ഏററവും പ്രധാനപ്പെട്ട കാര്യത്തെക്കുറിച്ചു് ഒന്നും പരാമർശിച്ചില്ല. അഭിപ്രായം.... തീരുമാനം.... പ്രകടിപ്പിച്ചില്ല അതു് അറിയുവാൻ ആഗ്രഹമുണ്ടു്'' മന്ത്രിസത്തമൻ പറഞ്ഞു.

''അതിനു് ഞാൻ ഇപ്പോൾ അശക്തനാണ്'' ഉറപ്പോടെ ഡാ. കുമാർ പറഞ്ഞു.

എല്ലാവരും നിശ്ചലരായി. നിശ്ശബ്ദത.

യോഗം അങ്ങനെ പെട്ടെന്ന് സമാപിച്ചു.

ഡാ. കമാർ താമസസ്ഥലത്തേക്ക് മടങ്ങി.

സമയം വൈകിയിരുന്നില്ലെങ്കിലും ആകാംക്ഷാഭരിതയായിട്ടാണ് ഡാ. കുമാറിന്റെ വരവും കാത്ത് മാളവിക സ്വീകരണമുറിയിൽ കഴിഞ്ഞത്. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിൽ വിവിധകേന്ദ്രങ്ങൾ പ്രദർശിപ്പിക്കുന്ന അമിതമായ താൽപര്യത്തിൽ ആപത്തിന്റെ ബീജങ്ങൾ ഉണ്ടായിക്കൂടെന്നില്ല. ചാരപ്രവർത്തനം സ്ഥിരീകരിക്കപ്പെട്ട വസ്തുതയാണ്. അദ്ദേഹത്തിന്റെ രക്ഷതന്നെയാണ് ഈ ആകാംക്ഷയ്ക്ക് നിദാനമെന്ന് മാളവികയ്ക്ക് അറിയാം. യുക്തിക്ക് ചേർന്നതല്ലെങ്കിലും വികാരത്തെ നിയന്ത്രിക്കുവാൻ പലപ്പോഴും കഴിയാതെ വരുന്നു.

അത്യാവശ്യങ്ങൾക്ക് അദ്ദേഹം പുറത്തു പോയാൽ മടങ്ങിയെത്തുന്നതുവരെ അവൾക്ക് മന:സമാധാനം ഇല്ല. രക്ഷാസേനയിലെ അംഗരക്ഷകന്മാർ അനുഗമിക്കാറുണ്ട്. പക്ഷേ അതുകൊണ്ട് ഭയാശങ്കയ്ക്ക് കുറവുവരാറില്ല.

''ഗവേഷണത്തിൽ ദുർഘടസന്ധി എനിക്ക പരിചിതമാണ്. ഇന്നു ഞാൻ നേരിടുന്നത് മറ്റൊരു പ്രതിസന്ധിയാണ്''— അങ്ങിനെ പറഞ്ഞുകൊണ്ടാണ് ഡാ. കുമാർ സ്വീകരണമുറിയിലേക്ക് കടന്നുവന്നത്. മുഖത്ത് അശാന്തിയുടെ നിഴൽ വീശിയിരുന്നു.

''എന്താണു കാര്യം?''—മാളവിക ആകാംക്ഷയോടെ ചോദിച്ചു.

''ക്യാബിനററ് കമ്മററിയുടെ മീററിംഗുതന്നെ''

''എന്തുണ്ടായി?''

''അവർക്ക് ആഗ്രഹങ്ങൾ, പ്രതീക്ഷകൾ വലുതാണ്. എല്ലാം അവർക്കു വേണം!''

''ഇതു ഞാൻ നേരത്തെ വിചാരിച്ചു'' മാളവിക പറഞ്ഞു.

''ശാസ്ത്രജ്ഞനും അധികാര കേന്ദ്രവും തമ്മിലുള്ള വടംവലി'' ഡാ. കുമാർ പറഞ്ഞു. ''എല്ലാരഹസ്യങ്ങളും പാർട്ടിക്ക നൽകണമെന്നാണ് അവരുടെ പക്ഷം.''

''അങ്ങിനെ വ്യക്തമാക്കിയോ?''

''സ്പഷ്ടമാക്കി''

''മറുപടിയോ?''

''ഒന്നും പറഞ്ഞില്ല. സന്നിഗ്ദ്ധാവസ്ഥയിൽ വിട്ടു'' ഡാ. കുമാർ പറഞ്ഞു. ''അവരുടെ പാർട്ടിക്ക കൊടുത്താൽ... അവർ എന്നും അധികാരികളാകും''

''അതെ''

''ജനാധിപത്യ വ്യവസ്ഥയിൽ മററു പാർട്ടികളും ഇല്ലേ? കാലത്തിൻെറ പോക്കിൽ മററു പാർട്ടികൾ അധികാരത്തിൽ വന്നു കൂടെ?''

''തീർച്ചയായും''

''അപ്പോൾ ഒരു പാർട്ടിക്കായി നമ്മുടെ രഹസ്യങ്ങൾ കൈമാറിയാൽ?''

''മററു പാർട്ടികൾ ആവശ്യമില്ലാതായേക്കാം''

''ഏകാധിപത്യം ഞാൻ ആഗ്രഹിക്കുന്നില്ല'' നിർബന്ധബുദ്ധിയോടെ അദ്ദേഹം പറഞ്ഞു- ''പാർട്ടിയുടെതായാലും വ്യക്തിയുടെതായാലും''

''കടുത്ത ആശങ്ക തോന്നുന്നു''- മാളവിക പറഞ്ഞു.

''കാര്യമില്ല'' ഡാ. കുമാർ മാളവികയുടെ അടുത്ത ചെന്നു ''മറെറാരു കാര്യം കൂടി പറയാം''

മാളവിക ചോദ്യരൂപത്തിൽ അദ്ദേഹത്തെ നോക്കി.

''പരമ രഹസ്യമാണ്''

''പറയൂ''

''ഇൻറലിജൻസ് വിഭാഗത്തിൻെറ മേധാവിയും എന്നെ സമീപിച്ചു''

''എന്തിന്?'' ഭയാശങ്കയോടെ മാളവിക ചോദിച്ചു.

"മറെറാന്നിനുമല്ല, നമ്മുടെ കണ്ടുപിടുത്തങ്ങളുടെ രഹസ്യം നേടാൻ"

"എന്തു്?"

"നേരാണ്. ഇതുപോലെ പ്രാധാന്യമുള്ള കാര്യം സൂക്ഷിക്കുവാൻ അവർക്കാണത്രേ അവകാശം"

മാളവിക ദീർഘനിശ്വാസം വിട്ടു.

"രാഷ്ട്രീയക്കാർ വന്നും പോയുമിരിക്കും. എന്നാൽ എന്നും സ്ഥിരമായി അനുസ്യൂതമായി വർത്തിക്കുന്നതു് സേനാവിഭാഗമാണ്. രാജ്യത്തിന്റെ ഭദ്രത അവരുടെ കയ്യിലാണ് നിക്ഷിപ്തം. അതുകൊണ്ടു്...."

"ഇതിന്റെ അവകാശികൾ അവരാണ് അല്ലേ?"

"അതെ, രഹസ്യങ്ങൾ അവർക്കുവേണം"

"എന്നിട്ടു്?"

"ഒന്നും പറഞ്ഞില്ല"

"സൈനിക മേധാവിത്വം....?"

"അതു സ്ഥാപിക്കുവാൻ അയാൾ കൊതിക്കുന്നു"

"ഭൈമീകാമുകന്മാർ എത്രയാണ്?" മാളവിക അതിശയിച്ചു.

ചിരിച്ചുകൊണ്ടു് മുറിയിൽ ഉലാത്തികൊണ്ടിരുന്ന ഡോ. കുമാർ, "വിജയം നേടാൻ എളുപ്പമാണ്. എന്നാൽ അതു് അനുഭവിക്കുവാനാണ് വിഷമം". ആത്മഗതം മാതിരി അദ്ദേഹം പറഞ്ഞു.

പുറത്തേക്കു്, ഇരുട്ടിലേക്കു്, കണ്ണുനട്ടു കൊണ്ടു് അദ്ദേഹം നിന്നു. മുമ്പൊരിക്കലും ദർശിക്കാൻ സാധിച്ചിട്ടില്ലാത്ത ഗാംഭീര്യം അദ്ദേഹത്തിന്റെ മുഖത്തു് പ്രത്യക്ഷമാണ്. അതിനു ചുററും പരിവേഷത്തിന്റെ പ്രഭപ്രസരിക്കുന്നില്ലേയെന്നുപോലും മാളവിക സംശയിച്ചു. അതിമാനുഷപ്രഭാവത്തിന്റെ പ്രകാശം! അദ്ദേഹത്തെമാത്രം നോക്കി മാളവിക ഇരുന്നു.

''പ്രശ്നം ഒന്നുമാത്രമാണ്'' അദ്ദേഹം പ്രവാചകനെപ്പോലെയാണ് പറഞ്ഞത് ''ഈ വരം സ്വീകരിക്കാൻ സംശുദ്ധിയുള്ള മനുഷ്യൻ എവിടെ? ഇതു് ഏറ്റുവാങ്ങുവാൻ കരുത്തുള്ള കരങ്ങൾ ഏതു്?''

ആ ചോദ്യങ്ങളുടെ പ്രതിധ്വനി ദിഗന്തങ്ങൾ ഏറ്റു പറയുന്നതുപോലെ മാളവികയ്ക്കു് തോന്നി.

---



മലയാളത്തിലെ ശാസ്ത്ര സാഹിത്യകാരന്മാരിൽ പ്രശസ്തനും പ്രഗത്ഭനുമായ കോന്നിയൂർ ആർ. നരേന്ദ്രനാഥ് സാധാരണക്കാരുടെ സവിശേഷമായ ശ്രദ്ധയും താൽപ്പര്യവും പിടിച്ചുപററുന്ന വിധം ചമൽക്കാരപൂർവ്വം ഈ കഥ അവതരിപ്പിച്ചിരിക്കുന്നു. സാഹിത്യസൗന്ദര്യവും, ഭാവഗാംഭീര്യവും ഒത്തിണങ്ങിയിട്ടുള്ള ഈ കൃതി വായനക്കാരൻെറ കൗതുകം മാത്രമല്ല വിജ്ഞാന ചക്രവാളവും വിപുലപ്പെടുത്തുവാൻ ശക്തമാണ്. മലയാളത്തിലെ ശാസ്ത്രനോവൽ പ്രസ്ഥാനത്തിൽ ഈടുററ ഒരു കൃതിയായിത്തീർന്നിട്ടുണ്ട് "വരം". മലയാള സാഹിത്യത്തിനു് വലിയ ഒരു മുതൽക്കൂട്ടാണു് ഈ കൃതി.

പ്രഭാത് ബുക്ക് ഹൗസ്